# കാവ്യമാനങ്ങൾ

(കവികൾക്ക് ഒരു കൈപ്പുസ്തകം)

പ്രൊഫ. ശ്രീലകം വേണുഗോപാൽ

# സമർപ്പണം

എന്നും മൽപ്രിയകാവ്യമേ, പ്രതിപദം പൊൻതാരമായ് രമ്യമായ്
മിന്നുംനേരമെനിക്കു നിർവൃതിയുണർന്നീടുന്നു വർണ്ണാഭയിൽ
എന്നാലിന്നു നിനക്കുവന്ന ഗതിയോ വൈഷമ്യമായ്, പൂർണ്ണമായ്
ഛിന്നം വന്നുഭവിച്ച നിന്റെ വടിവം കാൺകേയിവൻ ഖിന്നനായ്

കാലത്തിന്റെ പുരോഗമപ്രകൃതിയിൽപ്പെട്ടെന്തിനും മാറ്റമാം
കോലംകെട്ടു നശിച്ചിടാം, ചിലതതിൽനിന്നൂർജ്ജമാർജ്ജിച്ചിടാം
ചാലേ കാവ്യവുമട്ടുപോകിലതിനും വീണ്ടും തിളക്കം വരാൻ
കാലക്കേടുകൾ മാറിടാനതിനു നാം നന്നായ് ശ്രമിച്ചീടണം

ഏവം ചിന്തയൊടെത്തി ഞാനിതുവിധം കാര്യങ്ങളോരോതരം
ഭാവം, ഭാഷയതൊത്തു താളമതിനോടൊത്തുള്ള വൃത്തങ്ങളും
കാവ്യം ഭംഗിയിലായിടാനതിനു വേണുന്നുള്ളുപായങ്ങളും
നവ്യംരീതിയുമൊക്കെയൊത്തുവരുവാൻ തീർത്തുള്ളതീ പുസ്തകം

കാവ്യം കാമ്യമതായിടാൻ മതിഹരം മാധുര്യവും ചാർത്തുവാൻ
ആവുംമട്ടു മനോഹരം രചനയായ്ത്തീരാൻ, തിളങ്ങീടുവാൻ
ഏവം മാനസതാരിലാഗ്രഹമെഴുന്നൊർക്കഭ്യസിച്ചീടുവാൻ
താവും തോഷമൊടേകിടുന്നു 'കവിതാമാനങ്ങൾ' മാനിക്കുവാൻ



## പ്രൊഫ. ശ്രീലകം വേണുഗോപാൽ

1952 ജൂൺ ഒന്നിനു ജനനം.

പിതാവ് : താമരശ്ശേരിയിൽ സുകുമാരൻനായർ, അങ്കമാലി

മാതാവ് : കീന്തനാനിയിൽ ലക്ഷ്മിക്കുട്ടിയമ്മ, അരുണാപുരം

കരിമണ്ണൂർ സെന്റ് ജോസഫ് ഹൈസ്കൂൾ (1967), പാലാ സെന്റ് തോമസ് കോളേജ് (1972), തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജ് (1974), ഗവ ട്രെയിനിംഗ് കോളേജ് (1975) എന്നിവിടങ്ങളിൽ വിദ്യാഭ്യാസം. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളേജിൽ രസതന്ത്ര അദ്ധ്യാപകനായിരുന്നു. 2007 മേയിൽ വിരമിച്ചു. നിരവധി ശ്ലോകങ്ങൾ, കവിതകൾ, ലളിതഗാനങ്ങൾ, ഹിന്ദു -ക്രിസ്ത്യൻ ഭക്തിഗാനങ്ങൾ, ദേശഭക്തിഗാനങ്ങൾ, നാടകഗാനങ്ങൾ എന്നിവ രചിച്ചിട്ടുണ്ട്. ശ്ലോകം ശോകവിനാശകം, ശ്രീകൃഷ്ണകർണ്ണാമൃതം (തർജ്ജമ), ഉണർത്തുപാട്ട്, ഇനിയൊരു ജന്മം, ചുവരെഴുത്തുകൾ, നന്മയുടെ വേരുകൾ എന്നീ കൃതികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഭാര്യ : സരളാദേവി

മക്കൾ : പ്രൊഫ. ശ്രീലേഖ ഉമാശങ്കർ

രശ്മിശ്രീ ശിവപ്രസാദ്

മഞ്ജു ദിലീപ്

വിലാസം : ശ്രീലകം, മര്യാത്തുരുത്ത് പി.ഒ., കോട്ടയം-17

ഫോൺ : 0481-2391111, 9447417725

email : sreelakamvg@gmail.com

# കാവ്യരചനയ്ക്ക്
# കവികൾക്കൊരു കൈപ്പുസ്തകം

കാവ്യരചനാരംഗത്ത് ശ്രദ്ധിക്കേണ്ടുന്ന കാര്യങ്ങൾ വിശദീകരിക്കണമെന്നു ഫെയ്സ് ബുക്കിലെ എന്റെ ചില സുഹൃത്തുക്കൾ ആവശ്യപ്പെട്ടതനുസരിച്ച് അവർക്കുവേണ്ടി 'കാവ്യഭംഗികൾ' എന്ന പേരിൽ എഴുതിയ കുറിപ്പുകളുടെ സമാഹാരമാണിത്. കവിത അത്യാധുനികഭാവമണിഞ്ഞ് സാധാരണന്മാർക്ക് ദുർഗ്രാഹ്യമായിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് ലളിതമായ രീതിയിൽ കവിതളെഴുതുവാൻ ഈ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ കുറേപ്പേർക്കെങ്കിലും പ്രയോജനപ്പെടുമെന്നു കരുതുന്നു. പ്രത്യേകിച്ച് വൃത്തഭംഗിയിലും താളഭംഗിയിലും കവിതയെഴുതുവാൻ ആഗ്രഹമുള്ളവർക്ക് ഈ കൈപ്പുസ്തകം ഒരു മാർഗ്ഗദർശകം ആകുമെന്നു തീർച്ചയുണ്ട്. ഈ പുസ്തകത്തിലെ ദലങ്ങൾ വായിച്ചു മനസ്സിലാക്കി കവിതയെഴുതുവാൻ പരിശീലനം നടത്തുകയാണെങ്കിൽ, വൃത്തഭംഗിയിൽ സംസ്കൃതവൃത്തങ്ങളിലും ഭാഷാവൃത്തങ്ങളിലും രചനകൾ നടത്താൻ ആർക്കും പ്രയാസമുണ്ടാവില്ലെന്നും കരുതുന്നു.

**നന്ദിപൂർവ്വം**

ഈ പുസ്തകരചനയ്ക്കു പ്രചോദനമേകിയ ഫെയ്സ്ബുക്ക് സുഹൃത്തുക്കൾക്ക് എന്റെ നന്ദി ആദ്യമേതന്നെ രേഖപ്പെടുത്തട്ടേ. അതോടൊപ്പം ഇതിന്റെ കെട്ടും മട്ടും പ്രസിദ്ധീകരണവും ഏറ്റവും ഭംഗിയാക്കിത്തീർക്കുവാൻ സഹകരിച്ച ശ്രീമാന്മാർ സി.കെ. ലക്ഷ്മണൻ, പി.റ്റി. ജോണി (ചിമിഴ് ബുക്സ്) എന്നിവരോടും എനിക്കുള്ള സ്നേഹവും കടപ്പാടും രേഖപ്പെടുത്തുന്നു.

-ശ്രീലകം വേണുഗോപാൽ

# ഉള്ളടക്കം


**ഭാഗം 1: വൃത്തപ്രാധാന്യം ........................................ 09**
ദലം 1: ഗദ്യം പദ്യം, കവിത, ശ്ലോകം ........................................ 10
ദലം 2: ഗദ്യ, പദ്യ ഭാഷാ രീതികൾ ........................................ 14
ദലം 3: കവിതയും ഭാഷാരീതിയും ........................................ 17
ദലം 4: കാവ്യരചന ........................................ 20
ദലം 5: കാവ്യരചനാതലങ്ങൾ ........................................ 23
ദലം 6: കാവ്യാസ്വാദനം ........................................ 28
ദലം 7: കവിതയുടെ പ്രയാണവ്യതിയാനങ്ങൾ ........................................ 34
ദലം 8: കവിതയുടെ ഗതിവിഗതികൾ ........................................ 38
ദലം 9: കവിയരങ്ങുകളിലെ പാടുകൾ, പാടവങ്ങൾ, പെടാപ്പാടുകൾ ........................................ 47
ദലം 10: കവികളേ, ഇതിലേ, ഇതിലേ... ........................................ 52
**ഭാഗം 2: കാവ്യരചനയുടെ ബാലപാഠങ്ങൾ ........................................ 57**
ദലം 11: വൃത്തവും താളവും ........................................ 58
ദലം 12: മാത്ര, ലഘു, ഗുരു ........................................ 60
ദലം 13: പാദം, ഛന്ദസ്സ്, ഗണം ........................................ 62
ദലം 14: ഗണങ്ങളും ശ്ലോകപദങ്ങളും ........................................ 65
ദലം 15: സംസ്കൃതവൃത്തങ്ങൾ: വേണി, കന്യ, വിദ്യുന്മാല ........................................ 67
ദലം 16: ഗൗരി, തനുമദ്ധ്യ, മണിമാല, മദനാർത്ത ........................................ 69
ദലം 17: ശങ്കരചരിതം ........................................ 71
ദലം 18: ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര ........................................ 72
ദലം 19: ഉപജാതി, ആഖ്യാനകി, വിപരീഖ്യാനകി ........................................ 75
ദലം 20: ഇന്ദ്രവംശ, വംശസ്ഥം ........................................ 77
ദലം 21: രഥോദ്ധത, ഭദ്രിക ........................................ 79
ദലം 22: പ്രിയംവദ, സമ്മത ........................................ 82
ദലം 23: സുഖാവഹം, കുസുമമഞ്ജരി ........................................ 84
ദലം 24: ദൂഷണഹരണം, കരുണാകരം, ശശികല ........................................ 88
ദലം 25: പരിമളം, മണിദീപം ........................................ 90
ദലം 26: പ്രമാണിക, പഞ്ചചാമരം ........................................ 92
ദലം 27: തോടകം, വസന്തതിലകം ........................................ 94
ദലം 28: സുമുഖി, പത്മിനി ........................................ 96
ദലം 29: വിയോഗിനി, വസന്തമാലിക ........................................ 98
ദലം 30: പുഷ്പിതാഗ്ര, മൃഗേന്ദ്രമുഖം ........................................ 101
ദലം 31: ഭദ്രക, മാനിനി, അപരവക്ത്രം ........................................ 103
ദലം 32: മല്ലിക, ഭ്രമരാവലി ........................................ 106
ദലം 33: ശാർദ്ദൂലവിക്രീഡിതം, മത്തേഭവിക്രീഡിതം ........................................ 109
ദലം 34: കമലദിവാകരം, മണിഘൃണി ........................................ 113
ദലം 35: ഭുജംഗപ്രയാതം, സ്രഗ്വിണി ........................................ 114
ദലം 36: സ്രഗ്ദ്ധര, മാലിനി ........................................ 115
ദലം 37: മന്ദാക്രാന്ത, ശാലിനി ........................................ 117
ദലം 38: ചന്ദ്രലേഖ, വൈശ്വദേവി ........................................ 120
ദലം 39: കുസുമിതലതാവേല്ലിത ........................................ 122

ദലം 40: ചിത്രപദ, സാരവതി, ദോധകം ..... 123
ദലം 41: അശ്വഗതി, അശ്വഗതി ..... 125
ദലം 42: മദിര, സരോജസമം, ചന്ദനസാരം ..... 127
ദലം 43: ലളിതപദം, ദ്രുതമദ്ധ്യ ..... 130
ദലം 44: ലളിതശരീരം, ഗിരിശിഖരം ..... 132
ദലം 45: തോടകം, ഉപചിത്രം ..... 134
ദലം 46: ദ്രുതവിളംബിതം, ഹരിണപ്ലുത ..... 135
ദലം 47: തടിനി ..... 138
ദലം 48: പത്ഥ്യാവക്ത്രം, അനുഷ്ടുപ്പ് ..... 139
**ഭാഗം 3: ഭാഷാവൃത്തങ്ങൾ ..... 143**
ദലം 49: കാകളി ..... 144
ദലം 50: മിശ്രകാകളി ..... 146
ദലം 51: കളകാഞ്ചി, മണികാഞ്ചി ..... 148
ദലം 52: ശ്ലഥകാകളി, ഊനകാകളി ..... 150
ദലം 53: ദ്രുതകാകളി, സർപ്പിണി ..... 152
ദലം 54: മഞ്ജരി, മാവേലി ..... 155
ദലം 55: മണിമഞ്ജരി, മാദ്ധ്വി ..... 157
ദലം 56: മാരകാകളി, താരാട്ട് ..... 159
ദലം 57: അന്നനട, പര്യസ്തകാഞ്ചി ..... 161
ദലം 58: കല്യാണി, മഞ്ജു ..... 163
ദലം 59: തരംഗിണി, ഊനതരംഗിണി ..... 164
ദലം 60: ന്യൂനതരംഗിണി, ലളിതതരംഗിണി ..... 166
ദലം 61: വക്രതരംഗിണി, മദമന്ഥര ..... 168
ദലം 62: ഓമനക്കുട്ടൻ, മതിലേഖ ..... 170
ദലം 63: നിർഝരി, സ്തിമിത ..... 172
ദലം 64: കേക, അർദ്ധകേക ..... 174
ദലം 65: നതോന്നത, ഉന്നത ..... 176
ദലം 66: ഹംസപ്ലുതം, രേഫചാമരം, കളവാണിനട ..... 178
ദലം 67: ആരഭി, മാധുരി ..... 180
ദലം 68: അതിസമ്മത ..... 182
**ഭാഗം 4: അലങ്കാരഭംഗികൾ ..... 183**
ദലം 69: ശബ്ദാലങ്കാരം ..... 185
ദലം 70: അനുപ്രാസങ്ങൾ ..... 187
ദലം 71: കോമളവ്യഞ്ജനപ്രാസം ..... 189
ദലം 72: മറ്റു ചില പ്രാസരീതികൾ ..... 191
ദലം 73: ദ്വ്യക്ഷരപ്രാസം, ത്ര്യക്ഷരപ്രാസം ..... 193
ദലം 74: പ്രാസഭംഗി ..... 196
ദലം 75: ലാടാനുപ്രാസം ..... 199
ദലം 76: യമകം, പുനരുക്തവദാഭാസം ..... 203
ദലം 77: ചിത്രാലങ്കാരങ്ങൾ ..... 205
ദലം 78: അർത്ഥാലങ്കാരം ..... 207
**ഭാഗം 5: നവീനവൃത്തങ്ങൾ ..... 211**

## ഭാഗം - 1

# വൃത്തപ്രാധാന്യം

ശ്രവണസുന്ദരമായ ഒരു രാഗത്തിൽ ചിട്ടപ്പെടുത്തിയ ഗാനമാണെങ്കിലും താളബദ്ധമായി ആലപിക്കുന്ന കവിതയായാലും മനുഷ്യമനസ്സിന് ആനന്ദം പ്രദാനം ചെയ്യും. അതിനു പ്രധാന കാരണം അതിലെ താളനിബദ്ധതയാണ്. ശബ്ദത്തിന്റെ പ്രത്യേക ഇടവേളകളിലുള്ള ആവർത്തനമാണ് താളം. താളനിബദ്ധതയില്ലാത്ത ശബ്ദമാണ് ബഹളം. ബഹളം കേട്ടാൽ അസ്വസ്ഥതയാണുണ്ടാവുക. മനുഷ്യമനസ്സിനെ ആനന്ദിപ്പിക്കുവാൻ സംഗീതത്തിനു കഴിയും. അർത്ഥപൂർണ്ണിമയോടെ, താളനിബദ്ധതയോടെ വാക്കുകൾ കവിതകളിൽ സന്നിവേശിപ്പിക്കുമ്പോൾ കവിതയും ആസ്വാദ്യവും ശ്രവ്യസുന്ദരവുമാകുന്നു. കവിതകൾക്കു താളം കൊടുക്കുവാൻ അതിന്റെ രചനയിൽ പ്രയോഗിച്ചിരിക്കുന്ന വൃത്തങ്ങൾക്കു കഴിയും. അങ്ങനെയുള്ള വൃത്തങ്ങളെക്കുറിച്ചൊന്നു മനസ്സിലാക്കുവാനും ആ വൃത്തങ്ങളിൽ കവിതയെഴുതുവാനും താത്പര്യമുള്ളവർക്ക് ഈ പുസ്തകത്തിലെ ദലങ്ങളിലേക്കു സ്വാഗതം.



ദലം 1

# ഗദ്യം, പദ്യം, കവിത, ശ്ലോകം

ഗദ്യമെന്നാൽ ഒരു കാര്യം, സംഭവം, ആശയം, അതേ രീതിയിൽ അവതരിപ്പിക്കുന്നതിനുള്ള ഉപാധിയാണ്. പൂർണ്ണമായ ആശയം ഉൾക്കൊള്ളുന്ന ഒരു പദസമൂഹം മാത്രമാണ് അത്. ഒരു ആശയം സാധാരണ രീതിയിൽ അവതരിപ്പിക്കുന്നതിനും ചില വാക്കുകൾക്കോ ഭാഗങ്ങൾക്കോ ഊന്നൽ അവതരിപ്പിക്കുന്നതിനു ഗദ്യത്തിലും വാക്കുകളുടെ വിന്യാസം മാറ്റുന്ന രീതിയുണ്ട്. "പൂർണ്ണമായ ആശയം ഉൾക്കൊള്ളുന്ന ഒരു പദസമൂഹം മാത്രമാണ് അത്" എന്നാണ് അതിൽ ഞാൻ രണ്ടാമതായി എഴുതിയ വാചകം. "അത് പൂർണ്ണമായ ആശയം ഉൾക്കൊള്ളുന്ന ഒരു പദസമൂഹം മാത്രമാണ്" എന്നു വേണമെങ്കിലും എഴുതാമായിരുന്നു. അപ്പോൾ അത് സാധാരണമായ ഒരു അർത്ഥം ദ്യോതിപ്പിക്കുന്ന വാചകം മാത്രമായി നില്ക്കും. എന്നാൽ അത് അവസാനമായി എഴുതിയപ്പോൾ ആ 'അതി'ന് ഒരു ഊന്നൽ കൊടുക്കുന്നതായി അനുഭവപ്പെടും. എന്നാൽ, ഈ വാചകങ്ങളിലൊന്നും നിശ്ചിതമായ ഒരു 'താള' ക്രമമില്ലായെന്നും കാണാം.

ഇങ്ങനെ താളക്രമമൊന്നുമില്ലാതെ ആശയങ്ങൾ അവതരിപ്പിക്കുന്നതിനുള്ള ഉപാധിയാണ് ഗദ്യം. ഛന്ദോബദ്ധമല്ലാത്ത (താളാത്മകമല്ലാത്ത) വാങ്മയം ആണു ഗദ്യം. അതു വർണ്ണസംഖ്യാക്ലിപ്തമല്ലാ. "ഗദ്യം കവീനാം നികഷം വദന്തി" (ഗദ്യം കവികളുടെ ഉരകല്ലാണ്) എന്നു സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ട്. ഒരു കവിയുടെ മനസ്സിൽ കവിതയ്ക്കുള്ള ആശയം ആദ്യം വരുന്നത് ഗദ്യത്തിലാണ്. ഈ ഉരകല്ലിൽ ആശയം യുക്തമായി ഉരച്ചുമിനുക്കി ഭാവ, അർത്ഥ, താളഭംഗികളോടെ അവതരിപ്പിക്കുമ്പോൾ അതു കവിതയായി മാറുന്നു.

രസാനുഭൂതിക്കു പ്രാധാന്യം നല്കി രചിക്കപ്പെടുന്ന വാങ്മയത്തിനു കാവ്യം അല്ലെങ്കിൽ കവിതയെന്നു പറയുന്നു. താളം രസാനുഭൂതിക്കു യോജിച്ച വിധത്തിൽ കൂട്ടിയിണക്കി പ്രയോഗിക്കുക, ശബ്ദതലത്തിലും അർത്ഥതലത്തിലും അലങ്കാരവും ധ്വനിയും ഇഴചേർക്കുക എന്നതൊക്കെ കവിതയുടെ പ്രത്യേകതയാണ്. ഇതു കവിതയെ പദ്യവുമാക്കുന്നു. കവിത രസാനുഭൂതിയാണെങ്കിൽ പദ്യം കവിതയ്ക്കു യോജിച്ച മാദ്ധ്യമവും ആയി മാറുന്നു. മനോ

ഹരമായ ഒരു പൂവു കാണുമ്പോൾ "ഹാ! എത്ര മനോഹരമായ പൂവാണിത്" എന്നാവും കവി ആദ്യം ചിന്തിക്കുക. അതു നിലത്തു വീണു കിടക്കുകയാണെങ്കിൽ "കഷ്ടം! ഇന്നലെ വരെ എത്ര സുന്ദരമായി ഇതു ശോഭിച്ചിരുന്നു. ഇന്ന് ഇതിന്റെ നില ഇതായല്ലോ" എന്നു കവിമനസ്സു പരിതപിക്കുന്നു. ഗദ്യത്തിലുള്ള ഈ ചിന്തകൾ വർണ്ണക്ലിപ്തമായി നിരത്തുമ്പോൾ ഒരു പദ്യം രൂപപ്പെടുന്നു. അതിൽ ശബ്ദഭംഗിയും ഭാവഭംഗിയും അർത്ഥഭംഗിയും ചേർക്കുമ്പോൾ അതൊരു കവിതയായി മാറുകയും ചെയ്യും.

ഗദ്യത്തെ വർണ്ണസംഖ്യാക്ലിപ്തമാക്കുമ്പോൾ അതിനൊരു താളഭംഗി കൈവന്ന് അതൊരു പദ്യമായി മാറുന്നു. എന്നാൽ താളഭംഗിയിൽ അക്ഷരങ്ങൾ നിരത്തിയാൽ എല്ലാ ഗദ്യവും പദ്യമാവുകയുമില്ലാ.

"മേല്പടി വസ്തുക്കൾ ഇന്നുമുതൽ
കൈവശം വച്ചും കരം തീർത്തും
ആദായമെടുത്തും അനുഭവിച്ചും" എന്ന രീതിയിൽ എഴുതിയാൽ ഒരു താളത്തിൽ വായിച്ചുപോവാൻ പറ്റുന്നില്ലേ? പക്ഷേ ഇതു പദ്യമല്ലല്ലോ. കാരണം, ഇതു വർണ്ണക്ലിപ്തമല്ലാ. ആസ്വാദ്യതയും ഇല്ലാ. വർണ്ണക്ലിപ്തമായാൽ പദ്യം കവിതയാവുമോ? ഇല്ലാ, ഇതൊന്നു നോക്കൂ.

ഇന്ദിരാ ലോകമാതാ മാ
രമാ മംഗലദേവത
ഭാർഗ്ഗവീ ലോകജനനീ
ക്ഷീരസാഗരകന്യക...

ഇതു ഛന്ദോബദ്ധമാണ്, താളമുണ്ട്. അനുഷ്ടുപ്പു വൃത്തത്തിലുമാണ്. പക്ഷേ, ഇതു ലക്ഷ്മീദേവിയുടെ പര്യായങ്ങൾ ആ രീതിയിൽ എഴുതിയതാണെന്നേയുള്ളൂ. കവിതയല്ലാ. അതുപോലെ,

കടുകാ മുളകും ചുക്കും
കണ്ടശ്ശർക്കരയും മലർ
പൊരിച്ചു മധുനാജ്യേന
നക്കിലിക്കിളൊഴിഞ്ഞുപോം എന്നതും അക്ഷരക്ലിപ്തമാണ്, താളഭംഗിയുണ്ട്. പഥ്യാവക്ത്രം വൃത്തത്തിലുമാണ്. പക്ഷേ, ഇത് കടുകാദിചൂർണ്ണത്തിന്റെ ആയുർവ്വേദ കുറിപ്പടിമാത്രമാണ്. ശ്ലോകത്തിലാക്കുമ്പോൾ ഓർത്തിരിക്കുവാൻ എളുപ്പമുണ്ടെന്നതിനാലാണ് ഇങ്ങനെ ഇവ എഴുതപ്പെട്ടത്. ഇവയൊന്നും കവി

"കവിതേ, നീ എന്റെയരികിൽ ഒരുമാത്ര ഇരിക്കുകയാണെങ്കിൽ എത്ര മാത്രം ധന്യതയാണു വരുന്നത്" എന്ന ഗദ്യത്തെ

"ഒരു മാത്ര നീയെന്റെയരികിലിരിക്കുകിൽ
വരുമെത്ര ധന്യത, എൻ കവിതേ"

എന്നെഴുതുമ്പോൾ ഗദ്യത്തിലെ വാക്കുകളുടെ വിന്യാസത്തിലല്ലാ വാക്കുകൾ അടുക്കിയിരിക്കുന്നതെന്നു കാണാം. ഇപ്പോൾ ചൊല്ലാനുള്ള സുഖം കൂടുന്നു. രസഭാവവും കൂടുന്നു.

"താഴ്‌വരയെ തഴുകിവന്നെത്തിടും
കാർമുകിലിനെ കണ്ടിതക്കാമുകൻ"

എന്നെഴുതുമ്പോൾ കർത്താവ് അവസാനം, അതിനു മുമ്പ് ക്രിയ എന്ന ക്രമം കാണാം. അതു രസഭാവം കൂട്ടുന്നതിനനുയോജ്യമാണെന്നും കാണാം. ഈ പ്രക്രിയ ഗാനങ്ങളിലും വിദഗ്ധമായി കവികൾ പ്രയോഗിക്കാറുണ്ട്.

"സുമറാണീ, നീ വേഗം ഉണരൂ. പ്രേമത്തിന്റെ മുരളീഗായകനായ നായകൻ വന്നു" എന്നതു ഗദ്യം. എന്നാൽ,

"ഉണരൂ വേഗം നീ, സുമറാണീ
വന്നൂ നായകൻ, പ്രേമത്തിൻ മുരളീഗായകൻ"

എന്നെഴുതിയപ്പോഴോ? അതൊരു മനോഹരഗാനമായി. ഇവിടെയും ഗദ്യത്തിലെ വാക്കുകളുടെ വിന്യാസം രസമധുരമായി മാറ്റിമറിച്ചിരിക്കുന്നതു കാണാം. ഇങ്ങനെ ഗദ്യത്തിൽനിന്നു വ്യത്യസ്തമായി രസോദ്ദീപകമായി ആശയം അവതരിപ്പിക്കുവാൻ ആർക്കും കഴിയും. അതിനു ജന്മസിദ്ധമായ ഒരു താളബോധം മനസ്സിലുണ്ടായാൽ മതി. ആ താളബോധം ഉള്ളതുകൊണ്ടാണ് പല നാടൻപാട്ടുകളുടെയും കർത്താക്കൾ നിരക്ഷരകുക്ഷികളായിരുന്നിട്ടും ആ പാട്ടുകൾ അതീവഹൃദ്യമായത്.

പല നാടൻപാട്ടുകളും മനസ്സിൽ തങ്ങിനില്ക്കുന്നത് അതിന്റെ താളമാഹാത്മ്യംകൊണ്ടാണ്. അപ്പോൾ കവിതകൾക്ക്, പാട്ടുകൾക്ക്, ഗാനങ്ങൾക്കു താളമുണ്ടായാൽ ഓർത്തിരിക്കാൻ എളുപ്പമുണ്ടാവും. ഈ നിശ്ചിതതാളക്രമം വൃത്തഭംഗിയിലേക്കോ ചൊൽവടിവിലേക്കോ കവിതയെ നയിക്കുകയും ചെയ്യും.

●

ദളം 3

# കവിതയും കാവ്യഭാഷയും

കവിത എന്തെന്നതിനു വളരെയധികം നിർവചനങ്ങൾ പലരും നല്കിയിട്ടുണ്ട്. ഗദ്യവും പദ്യവും തമ്മിലുള്ള വ്യത്യാസം ഞാൻ ഒന്നാം ദലത്തിൽ എഴുതിയിട്ടുമുണ്ട്. "വാക്യം രസാത്മകം കാവ്യം", 'രമണീയാർത്ഥപ്രതിപാദകഃ ശബ്ദഃകാവ്യം", "ശബ്ദാർത്ഥൗസഹിതൗ കാവ്യം", "ലോകോത്തരാഹ്ലാദം പകരുന്ന വാക്യം കാവ്യം" ഇങ്ങനെ പലവിധത്തിൽ കവിതയെ പൂർവ്വസൂരികൾ നിർവചിച്ചിരിക്കുന്നു. ഇതിൽനിന്നെല്ലാം വ്യഞ്ജിക്കുന്നത് മനസ്സിനെ ആഹ്ലാദിപ്പിക്കുന്ന, രസിപ്പിക്കുന്ന അർത്ഥപൂർണ്ണമായ വാക്കുകളുടെ സന്നിവേശമാണ് കവിത എന്നതാണ്. ഒരേസമയത്ത് ഒന്നിലധികം കാര്യങ്ങളെ മനസ്സിലേക്ക് ആകർഷിച്ചുകൊണ്ടുവരാനുള്ള കഴിവു കവിതയ്ക്കുള്ള പ്രത്യേകതയാണ്. അതിൽ വികാരങ്ങളുടെ, ആശയങ്ങളുടെ ബഹുലതയുണ്ടാവും, സങ്കലനമുണ്ടാവും. ഗദ്യത്തിന് അതുണ്ടാവണമെന്നില്ലാ.

മാനത്തു നക്ഷത്രം തെളിഞ്ഞു എന്നു പറഞ്ഞാൽ ആകാശത്തിൽ നക്ഷത്രം ഉദിച്ചുവെന്നു മാത്രമേ ശ്രോതാവിനു തോന്നുകയുള്ളൂ. അതേ കാര്യംതന്നെ "മാനത്തെ പൂവാടിയിൽ താരകപ്പൂക്കൾ വിരിഞ്ഞു" എന്നു പറയുമ്പോൾ ആകാശത്തെ ഒരു പൂങ്കാവനമായി ശ്രോതാവിന്റെ മനസ്സിൽ തെളിയുന്നു. അവിടെ പൂവനിയിൽ വിടർന്നുനില്ക്കുന്ന പൂക്കളെപ്പോലെ നക്ഷത്രങ്ങൾ ശോഭിക്കുന്നത് ആലോചിക്കുമ്പോൾത്തന്നെ ആസ്വാദകന്റെ മനസ്സിൽ അനിർവചനീയമായ ഒരു ആഹ്ലാദം അലയടിക്കുന്നു. പറഞ്ഞ കാര്യം ഒന്നുതന്നെ. പക്ഷേ അതു ശ്രോതാവിന്റെ മനസ്സിലുണ്ടാക്കിയ വികാരതലം എത്ര ഭിന്നമാണെന്ന് ആലോചിക്കുക. ഈ വികാരതലം ഉണർത്താനുള്ള കഴിവാണ് വിവിധതരം രചനകളുടെയിടയിൽ കവിതയ്ക്ക് അഗ്രഗണ്യസ്ഥാനം നല്കപ്പെടാൻ കാരണമാവുന്നത്.

"കലയുടെ കലയാണു കവിത" എന്നു പറയുന്നതും അതുകൊണ്ടുതന്നെ. അതുകൊണ്ടുതന്നെയാണ് കവിത മനസ്സിലേക്കൊഴുകിയെത്താൻ, അതുവഴി ഹൃദിസ്ഥമാക്കാൻ പ്രാപ്തമാവണം എന്നു പറയുന്നതും. അതിനു സഹായകരമാവുന്ന ഗുണമാണ് കവിതയിൽ അതിനോടു ചേർന്നുനിൽക്കുന്ന താളം. ആ താളം നിശ്ചിത മാനത്തിലായാൽ അതു വൃത്തമാവും. താളത്തിലെഴുതി

യാലും വൃത്തത്തിലെഴുതിയാലും കവിത ആസ്വാദ്യമായിരിക്കുകയും ചെയ്യും. അതോടൊപ്പം ആശയഭംഗി, വാക്കുകളുടെ അടുക്കൽ എല്ലാം കവിതയ്ക്ക് സ്വർണ്ണത്തിനു സുഗന്ധംപോലെ കൂടുതൽ ചാരുത പകരും. കൂടുതൽകൂടുതൽ വായിക്കുമ്പോൾ മനസ്സിലാവുന്നത് ഏതൊരു താളത്തിലെഴുതിയാലും ആ കവിത ഒരു വൃത്തത്തിലായിരിക്കും; അല്ലെങ്കിൽ ഒരു വൃത്തത്തിന്റെ ചൊൽവടിവിലെങ്കിലും ആയിരിക്കും എന്നതാണ്.

കവിത എഴുതുവാൻ ആഗ്രഹമുള്ളവർ ആദ്യം മനസ്സിലാക്കേണ്ടത് കവിത എഴുതുവാനുള്ളതല്ലാ, മറിച്ച് എഴുതപ്പെടുവാനുള്ളതാണ് എന്നാണ്. കവികൾ മാനിക്കപ്പെടുന്നതു കണ്ടിട്ട്, തനിക്കും ഒരു കവി ആവണമെന്ന 'അത്യാഗ്രഹം' മനസ്സിൽ പ്രതിഷ്ഠിച്ചാൽ പിന്നെ വാഗ്ദേവത ആ പീഠത്തിൽനിന്ന് ഒഴിഞ്ഞുപോവുകയേയുള്ളൂ. അങ്ങനെയുള്ളവർ തങ്ങളെഴുതുന്നതിൽ കവിതയെവിടെ എന്നു മറ്റുള്ളവർ ചോദിച്ചാൽ അയാളുടെ അസഹിഷ്ണുത പുറത്തു വരും. "കവിത മനസ്സിലുണ്ടാവുന്ന വികാരങ്ങളുടെ ബഹിർസ്ഫുരണമാണ്" എന്ന പ്രസിദ്ധമായ വാക്കുകൾ എടുത്തുകാണിച്ച് "എന്റെ മനസ്സിൽ തോന്നിയ വികാരങ്ങൾ ഇങ്ങനെയാണ്, നിങ്ങളുടെ സർട്ടിഫിക്കറ്റ് ആവശ്യമില്ലാ" എന്നു പറഞ്ഞു തിരിച്ചടിക്കാൻ ശ്രമിക്കും. അവിടെയൊക്കെ തർക്കങ്ങൾ ഒഴിവാക്കുന്നതാണു ബുദ്ധി.

ചുറ്റും കാണപ്പെടുന്ന അനീതികൾക്കെതിരേ പ്രതികരിക്കുമ്പോൾ വൃത്തവും താളവുമൊന്നും നോക്കേണ്ടതില്ല. പൊട്ടിത്തെറിക്കുന്ന മനോഭാവത്തിലൂടെ എഴുതുമ്പോൾ തീവ്രമായ, ചിലപ്പോൾ സംസ്കാരരഹിതമായ വാക്കുകളും പ്രയോഗിക്കേണ്ടിവരുമെന്നു വാദിക്കുന്നവരുമുണ്ട്. ഇത് തങ്ങളെഴുതുന്ന ചവറിന് ആരാധകരെ ഉണ്ടാക്കിയെടുക്കുവാനുള്ള ഒരു വരട്ടുവാദം മാത്രമാണെന്നു കാണാം. കാരണം, ചുറ്റുപാടുകൾ നോക്കിക്കാണുന്നന കവിയുടെ രചനകളിൽ അതിനെക്കുറിച്ചുള്ള പ്രതികരണങ്ങൾ ശക്തമായിത്തന്നെ ഉണ്ടാവും. അനുവാചകനെക്കുടി കണക്കിലെടുത്ത് അവർക്കുകൂടി ആസ്വാദ്യമാവുന്ന വിധത്തിൽ രചന നടത്തുവാനുള്ള സ്വന്തം കഴിവില്ലായ്മയെ മറച്ചുപിടിക്കലാണ് ആ വാദത്തിന്റെ അടിസ്ഥാനം. സൂത്രത്തിൽ ഒരു കവിത രചിച്ചുകളയാം എന്ന വിചാരത്തോടെ കവി കവിത രചിക്കാൻ ശ്രമിച്ചാൽ കാവ്യാത്മകത അതിൽനിന്നകലും. അതൊരു രചന മാത്രമായി മാറും. മനസ്സിലുണ്ടാവുന്ന സംവേദനം കളങ്കമില്ലാതെ അതേ വികാരത്തിൽ വരികള്

ക്കുമ്പോഴാണ് ഒരു നല്ല കവിത ജനിക്കുന്നത്. അതാണു ഒരു കവി ചെയ്യേണ്ടത്. അത് ആസ്വാദകർ അതേ വികാരത്തോടെ ഉൾക്കൊള്ളും. സമൂഹത്തിൽ മാറ്റങ്ങൾക്കു പ്രചോദനമാവും. വരികളിൽ കപടത നിഴലിച്ചാൽ ആസ്വാദകർ അവയെ മനസ്സിലെ ചവറ്റുകൊട്ടയിലാവും നിക്ഷേപിക്കുക. അതുകൊണ്ടാണ് അഭിവന്ദ്യനായ അക്കിത്തം ഈ ആശയം കാച്ചിക്കുറുക്കി–

"കവിയാകണമെങ്കിലെന്തു ചെയ്യണമെന്നോ

കവിയാവണമെന്നു മോഹിക്കാതിരിക്കണം" എന്നെഴുതിയത്. സ്വാർത്ഥമായ മോഹങ്ങളോടെ, ചിന്തകളോടെ എഴുതിയാൽ കവിത കവിതയിൽനിന്നകന്നുപോകും. കവിത കവിയുടെ മനസ്സിൽനിന്നു സ്വയം ഉയരേണ്ടതാണ്. അത് മാറ്റങ്ങൾക്കു വഴിവയ്ക്കും.

വാക്കുകൾ കാണാൻ കഴിയുക എന്നതു കവിക്കുമാത്രം ലഭിക്കുന്ന സിദ്ധിയാണ്. കാട്ടുചോല എന്ന വാക്ക് ഒരു കവി കേൾക്കുകയാണെങ്കിൽ അയാളുടെ മനസ്സിൽ ഉടൻതന്നെ ഉൾവനത്തിലെ കുളിർമ്മ അനുഭവപ്പെടും. കാട്ടുചോലയുടെ കളകളാരവം അയാൾ കേൾക്കും. അതിലയാൾ മതിമറന്ന് ഒരു നിമിഷം കണ്ണടയ്ക്കും. ആ നിർവൃതി അനുവാചകനിലേക്കു പകരാനുള്ള അയാളുടെ നൈപുണ്യമാണ് കവിത്വം. ചുറ്റുപാടും കവി സംവദിക്കുന്ന ദൃശ്യങ്ങൾ, അനുഭവങ്ങൾ, മറ്റു വികാരങ്ങൾ കവിയുടെ മനസ്സിൽ ഒരു വിങ്ങലായി മാറുമ്പോൾ അതു യുക്തമായ വാക്കുകളിലൂടെ അനുവാചകനിലേക്കു സംവദിപ്പിക്കുന്ന കലയാണ് കവിതരചന. അതു താനേ സംഭവിക്കുന്നതാണ്. അങ്ങനെ എഴുതപ്പെടുന്ന വരികളിൽ കവിയുടെ മനസ്സിലെ സ്പന്ദനങ്ങൾ പ്രകടമായിരിക്കും. അതു താളാത്മകമായി ആലങ്കാരികഭംഗിയോടെ പ്രവഹിക്കുമ്പോൾ അനുവാചകന്റെ മനസ്സിലും ആ താളത്തിന്റെ അലയൊലികൾ അനുരണനം ചെയ്യും. കവിതയുടെ ആദ്യവാക്കിൽ വായന തുടങ്ങി അവസാനവാക്കിൽ വായന അവസാനിക്കുമ്പോൾ അനുവാചകനിൽ അഭിലഷണീയമായ ഒരു സംവേദനം ഉണ്ടാക്കുവാൻ കഴിയുന്നുവെങ്കിൽ അങ്ങനെയുള്ള കവിത അയാളുടെ മനസ്സിൽ പതിയും. അയാൾ ആഹ്ലാദവാനാവും. അതല്ലാതെ, അവസാനവാചകവും വായിച്ചുകഴിയുമ്പോൾ അതിലെന്താണെന്നു മനസ്സിലാവാതെ 'ഇതിലെന്തൊക്കെയോ കുറിച്ചിരിക്കുന്നു, ഒന്നും പിടികിട്ടുന്നില്ലാ' എന്ന മനോഭാവമാണ് അനുവാചകന് ഉണ്ടാവുന്നതെങ്കിൽ ആ കവിത അയാളെ സംബന്ധിച്ചിടത്തോളം പരാജയമാണെന്നു പറയേണ്ടതില്ലല്ലോ.

●

ദലം 4

# കാവ്യരചന

കവിതയെഴുതാൻ ജന്മവാസന വേണം. അതുപോലെ, കവിത ആസ്വദിക്കുവാനും ജന്മവാസന വേണം. ഒരു കല ആസ്വദിക്കുവാൻ സഹൃദയനു മാത്രമേ കഴിയു. കവിതയെഴുതുവാൻ കഴിയുന്നയാൾക്കു ജന്മവാസനയുണ്ടെന്നും ആസ്വദിക്കുവാൻ കഴിയുന്നയാൾ സഹൃദയനാണെന്നും പറയുന്നതാണു കൂടുതൽ ശരി. കാരണം ജന്മവാസന, സഹൃദയത്വം എന്നീ വാക്കുകൾ ക്രിയാത്മകമായ ഒരു നിർദ്ദേശം തരുന്നില്ലായെന്നതു തന്നെ.

മനുഷ്യന്റെ എല്ലാ പ്രവർത്തനങ്ങളെയും നിയന്ത്രിക്കന്നത് മനസ്സാണ്. പഞ്ചേന്ദ്രിയങ്ങൾ വഴിയെത്തുന്ന സ്പന്ദനങ്ങൾ മസ്തിഷ്കത്തിൽ തരംഗിതരിക്കപ്പെടുമ്പോഴാണ് അവ അനുഭവവേദ്യമായിത്തീരുന്നത്. എല്ലാ മനുഷ്യരുടെയും പഞ്ചേന്ദ്രിയങ്ങൾ ഒന്നുപോലെ സംവേദനക്ഷമമായിരിക്കണമെന്നില്ല. അതുകൊണ്ടുതന്നെ ജന്മവാസനകളും കഴിവുകളും വ്യക്തികളിൽ വ്യത്യസ്തമായി വരുന്നു. ഈ ജന്മവാസനകളെ പരിശീലനം വഴി തേച്ചുമിനുക്കിയാൽ കൂടുതൽ നൈപുണ്യം ആ രംഗത്തു കൈവരിക്കാൻ സാധിക്കും. ദൃശ്യങ്ങൾ, നിറഭേദങ്ങൾ, ഗന്ധഭേദങ്ങൾ എല്ലാം മനസ്സിനെ ഉത്തേജിപ്പിക്കുന്ന ഘടകങ്ങളാണ്. മനസ്സ് ഉത്തേജിതമാവുമ്പോൾ അറിയാതെതന്നെ ഒരു ആനന്ദം ആരും അനുഭവിക്കും. ഈ ആനന്ദത്തിന്റെ ഉത്തുംഗഭാവത്തെയാണ് അനുഭൂതി എന്നു വിവക്ഷിക്കുന്നത്. ആ അനുഭൂതി കവിയുടെ മനസ്സിൽ ഒരു സമ്മർദ്ദം ചെലുത്തും. അതു നിറഞ്ഞുകവിയുമ്പോഴാണ് അതു മനോഹരപദങ്ങളിലൂടെ കവിതയായി എഴുതപ്പെടുന്നത്. അതു യുക്തമായി എഴുതിത്തീരുന്നതോടെ കവി അനുഭവിക്കുന്ന വികാരമാണ് നിർവൃതി. കാവ്യരചനയിൽ അയാൾ ഉപയോഗിച്ചിരിക്കുന്ന പദങ്ങൾ 'യുക്തമാണെങ്കിൽ' ആ അനുഭൂതിയും നിർവൃതിയും അനുവാചകനിലേക്കും പകരും. നല്ല കവിത വായിക്കുമ്പോഴും സംഗീതം കേൾക്കുമ്പോഴും ഈ അനുഭൂതിയും നിർവൃതിയുമാണ് ഏവരും അനുഭവിക്കുന്നത്. ഈ വികാരങ്ങൾ അനുവാചകനിലേക്ക് പകരുവാനുള്ള കവിയുടെ വിരുതാണ് അയാളുടെ നൈപുണ്യം. ഏതു കലയെയും മഹത്തരമാക്കുന്നതും അതിൽനിന്ന് ആസ്വാദകനു ലഭിക്കുന്ന ഈ അനുഭൂതിയും നിർവൃതിയുംതന്നെ.

കൊച്ചുകുട്ടികളുടെ കൈയിൽ കരിക്കട്ടയോ പെൻസിലോ കിട്ടിയാൽ കട ലാസ്സിലോ ഭിത്തിയിലോ മിക്കവാറും എന്തെങ്കിലും വരച്ചിടുന്നതു കാണാം. അതുപോലെ, അമ്മ പാടുന്ന താരാട്ടിന്റെ താളത്തിൽ അവർ ചിലപ്പോൾ മൂളി യെന്നും വരാം. ചുവടുകൾ വച്ചെന്നു വരാം. അവയത്ര മനോഹരമല്ലെങ്കിലും നമ്മൾ "കൊള്ളാലോ" എന്നു പ്രോത്സാഹിപ്പിക്കുകയും ചെയ്യും. എങ്കിലും അവയുടെ നിലവാരമനുസരിച്ച് അവർക്ക് ആ രംഗത്തെന്തെങ്കിലും വാസന യുണ്ടോയെന്നു നമുക്കു മനസ്സിലാവുകയും ചെയ്യും. അതനുസരിച്ച് അവർക്കു പരിശീലനം നൽകിയാൽ അവർ ആ കലയിൽ നിപുണരാവുകയും ചെയ്യും. അപ്പോൾ നൈസർഗ്ഗികമായ ജന്മവാസനകളെ മിനുക്കിയെടുക്കാൻ പരിശീ ലനം വളരെ ആവശ്യമാണെന്നു കാണാം.

എല്ലാ കലകളെയുംകാൾ ഉയർന്ന കലയാണു സംഗീതം എന്നു പറയുന്നു. അതിനൊപ്പമെത്താനാണു മറ്റു കലകൾ ശ്രമിക്കുക. പക്ഷേ, ആ സംഗീതക ലയ്ക്കുപോലും അർത്ഥവും മിഴിവും നൽകുന്നതു കവിതയാണ്. അതുകൊ ണ്ടാണു 'കലയുടെ കലയാണു കവിത' എന്നു പറയുന്നത്. മറ്റു കലകളിൽ പ്രാവീണ്യം നേടാൻ പരിശീലനം ആവശ്യമാണെന്നിരിക്കേ കവിത രചിക്കു വാൻ ഒരു പരിശീലനവും ആവശ്യമില്ലെന്നാണ് മിക്കവരും ധരിച്ചുവച്ചിരിക്കു ന്നത്. ഉത്തമകവിതയുടെ മുറ്റത്തു കാലെടുത്തു കുത്തണമെങ്കിൽ കാവ്യരച നയുടെ ബാലപാഠമെങ്കിലും അറിഞ്ഞിരിക്കേണ്ടേ?

"രമണീയാർത്ഥപ്രതിപാദക; ശബ്ദഃകാവ്യം" എന്നു കവിതയ്ക്കു നിർവ്വ ചനം. എന്താണു രമണീയം?

"ക്ഷണേക്ഷണേയന്നവതാരമുപൈതി
തദേവരൂപം രമണീയതായാഃ" എന്നു വിശദീകരണം.

ഓരോ തവണ കാണുമ്പോഴും വായിക്കുമ്പോഴും പുതിയ പുതിയ ഭംഗി അനുഭവപ്പെടണം. മനഃപാഠമാക്കുവാനും മറ്റുള്ളവരുടെ മുമ്പിൽ അവതരിപ്പി ക്കുവാനും തോന്നണം. അത്രമാത്രം ഹൃദയത്തെ വശീകരിക്കുമ്പോഴാണ്, സുഖാനുഭൂതി തരുമ്പോഴാണ് അതു 'രമണീയം' ആവുന്നത്. അങ്ങനെ കവി തയ്ക്കു രമണീയഭാവം നൽകണമെങ്കിൽ ഭാവവും ഭാവനയും വേണം. കവി തയ്ക്കു ഭാവതീവ്രത വരുവാൻ ഇവയെ ഉചിതമായി സംയോജിപ്പിക്കണം. ഭാവങ്ങൾ വികാരങ്ങളാണെങ്കിൽ അവയെ അണിയിച്ചൊരുക്കുന്ന ഭൂഷകളാണ് ഭാവനകൾ. ഭാവനയെ ശില്പഭാവന, സൂക്ഷ്മഭാവന, അലങ്കാരഭാവന എന്നു

മൂന്നായി തരംതിരിക്കാം. ഇവ പ്രതിഭയുടെ ഘടകങ്ങളാണ്. പ്രതിഭയാവട്ടെ ജന്മസിദ്ധവുമായിരിക്കും. ഈ ജന്മസിദ്ധിയുടെ മാറ്റുകൂട്ടിയെടുക്കുവാൻ പരിശീലനംവഴി സാധിക്കും. അതിന് ആഴത്തിലും പരപ്പിലുമുള്ള വായന, വിശകലനം, പ്രയോഗം, തിരുത്തലുകൾ എല്ലാം ആവശ്യമാണ്. അതുവഴി കവിയുടെ ഭാവ,ഭാവനാതലങ്ങൾ വികസിക്കുകയും കവിതയെഴുതപ്പെടുകയും ചെയ്യും. ഈ വഴികളിലൂടെ സഞ്ചരിക്കാത്തവർ കവിതയെഴുതും. പക്ഷേ കവിത "എഴുതേണ്ടതല്ല, എഴുതപ്പെടേണ്ടതാണ്" എന്നു വേഗം അവർ മനസ്സിലാക്കുകയും ചെയ്യും.

"പ്രതിഭയില്ലാത്തവർ കവിതയെഴുതുന്നു. പ്രതിഭയുള്ളവർ എഴുതുന്നത കവിതയാവുന്നു" എന്ന ചൊല്ലിന്റെ അർത്ഥവും ഇതുതന്നെ. ഈ പ്രതിഭയുടെ ഘടകങ്ങളെക്കുറിച്ച് അടുത്ത ദലത്തിൽ വിവരിക്കാം.



ദലം 5

# കാവ്യരചനാതലങ്ങൾ

കാവ്യരചനയ്ക്കുള്ള ഭാവം കവിയിൽ ജന്യമായാൽ അതിനെത്തുടർന്ന് അയാൾ ആ കവിതയിൽ ചേരേണ്ടുന്ന ആകമാനമുള്ള ശില്പഭാവന, അതിൽ വരുന്ന കാര്യങ്ങളിലേക്കുള്ള സൂക്ഷ്മഭാവന, മോടി കൂട്ടുവാനുള്ള അലങ്കാര ഭാവന എന്നിവയിലാവും ആദ്യം അഭിരമിക്കുക. ഈ മൂന്നുഘടകങ്ങളും ഭാവനയുടേതായ മൂന്നുഘടകങ്ങളാണെന്നു നമുക്കു കാണാം. താൻ അവതരിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന പ്രമേയം, സംഭവം, സന്ദേശം ഏതു വിധത്തിലാണ് അനുവാചകന്റെ മനസ്സിൽ ഉദ്വേഗം ഉണ്ടാക്കുന്ന വിധത്തിൽ തുടങ്ങി, വിരസതയില്ലാതെ പുരോഗമിപ്പിച്ച്, അനുഭൂതിദായകമാക്കി അവസാനിപ്പിക്കുക എന്നാവും ആദ്യം കവി ചിന്തിക്കുക. അതിന്റെ ഫലമായി ഈ കാര്യങ്ങൾക്കു യുക്തമായ ഒരു ശില്പരൂപം കവി തന്റെ രചനയ്ക്കു മനസ്സിൽ ആദ്യം നല്കുന്നു. അതിനനുസരിച്ചാവും കവി തന്റെ രചന തുടങ്ങുക. ഇങ്ങനെ തുടങ്ങിയ ഏതാനും കവിതകൾ നോക്കുക.

"കൃഷ്ണനെത്തല്ലീ കുചേലൻ, ആ ധിക്കാര-

കൃത്യമിരമ്പീ ജനഹൃദയങ്ങളിൽ..." എന്നു വയലാറിന്റെ 'കുചേലൻ കുഞ്ഞൻ നായർ' എന്ന കവിതയുടെ ആദ്യ ഈരടി വായിക്കുമ്പോൾ ആരും ചിന്തിക്കും. അങ്ങനെയൊരു സംഭവം ശ്രീകൃഷ്ണചരിതത്തിലോ കൃഷ്ണ ഗാഥയിലോ ഒന്നും ഇതുവരെ കേൾക്കാത്തതാണല്ലോ, എന്താ കാര്യം? വായനക്കാർക്കു മനസ്സിന് ആകാംക്ഷയാണ്. പിന്നെ ആ സംഭവമുണ്ടാവാനുള്ള കാര്യം സരസമായി വിവരിച്ചുപോവുമ്പോൾ അന്ത്യത്തിൽ നമുക്കും ശങ്കുണ്ണിമേനവനിട്ട് രണ്ടെണ്ണം കൊടുക്കണം എന്നു തോന്നിപ്പോവും. ആ രീതിയിൽ കവിത പുരോഗമിക്കുന്നത് അതിന്റെ ആദ്യംതൊട്ട് അവസാനംവരെയുള്ള ശില്പരൂപം വയലാർ മാസങ്ങളോളം മനസ്സിൽ കൊണ്ടുനടന്നതിന്റെ ഫലമായിരിക്കും.

"അങ്കണത്തൈമാവിൽനിന്നാദ്യത്തെ പഴം വീഴ്കെ
അമ്മതൻ നേത്രത്തിൽനിന്നുതിർന്നു ചുടുകണ്ണീർ"

അതൊരിക്കലും സംഭാവ്യമല്ലല്ലോ.

മുറ്റത്തെ മാവിൽനിന്നു മാമ്പഴം വീണാൽ സന്തോഷമല്ലേ ഉണ്ടാവേണ്ടത്.

അതെടുത്ത് അതിന്റെ മധുരം നുണയാനല്ലേ ശ്രമിക്കേണ്ടുന്നത് എന്നൊക്കെയാവും വായനക്കാരുടെ മനസ്സിലെ ചോദ്യം. അങ്ങനെയെങ്കിൽ അമ്മ എന്താണ് കരഞ്ഞതെന്നറിയുവാൻ വായനക്കാരൻ വെമ്പൽ കൊള്ളുന്നു. അപ്പോഴാണ് യുക്തമായ ഫ്ളാഷ്ബാക്കിലൂടെ വൈലോപ്പിള്ളി ആ കഥ അനാവരണം ചെയ്യുന്നത്. ഫലമോ? ആ കവിതയിലെ അവസാന ഈരടിയായി-

"ഒരു തൈക്കുളിർ കാറ്റായരികത്തണഞ്ഞപ്പോ-

ഉരുമക്കുഞ്ഞിൻ പ്രാണനമ്മയെയാശ്ലേഷിച്ചു" എന്നു വായിക്കുമ്പോൾ അനുവാചകന്റെ നെഞ്ചിലൊരു വേദന പടരുന്നു, കണ്ണിൽനിന്നൊരു തുള്ളി കണ്ണുനീരും ഉതിരും!

ആ കവിതാശില്പത്തെക്കുറിച്ചു വ്യക്തമായ ഒരു രൂപം കവിയുടെ മനസ്സിലുണ്ടായിരുന്നതുകൊണ്ടാണ് ഈ സംവേദനം സാധിക്കുന്നത്. പണ്ടെങ്ങോ ഉണ്ടായ ഒരു സംഭവം കവിമനസ്സിനെ നീറ്റിക്കൊണ്ടിരുന്നതിന്റെ അനന്തരഫലമാണ് ഇത്തരത്തിൽ യുക്തമായ ഒരു ശില്പരൂപത്തിനു മിഴിവു നല്കുവാൻ കവിയെ പ്രാപ്തനാക്കിയത്.

"തൊടിയിലെ തേന്മാവിൻ ചുവടിലായാഞ്ഞാഞ്ഞു

മഴുവീണ നേരമെന്ന് മനസ്സു തേങ്ങി" (അമ്മയും തേന്മാവും) എന്നെഴുതുമ്പോൾ ആ തേങ്ങലിന്റെ കാരണം അറിയുവാൻ ഏത് അനുവാചകനും ആഗ്രഹമുണ്ടാവും. അതിന്റെ കാരണം ആ കവിതയുടെ അവസാന ഈരടിയായ

"അമ്മതൻ ഓർമ്മയും നന്മതൻ തേന്മാവും

ഉണ്മയായെന്നിൽ വിതുമ്പിനില്പൂ" എന്നതിലൂടെ അറിഞ്ഞുകഴിയുമ്പോൾ ആ അനുഭവമുണ്ടായവരുടെയെല്ലാം മനസ്സുകളും അതോടൊപ്പം വിതുമ്പുന്നുവെങ്കിൽ ആ കവിതയുടെ ശില്പരൂപം ഭദ്രംതന്നെയെന്നു മനസ്സിലാക്കാം. കവിതയ്ക്കു മാറ്റുകൂട്ടുന്ന രണ്ടാമത്തെ ഘടകം കവിയുടെ സൂക്ഷ്മഭാവനയാണ്. മറ്റുള്ളവർ കാണാതിരിക്കുന്നതു കാണുകയെന്നതാണത്. മറ്റൊരു ഭാഷയിൽ പറഞ്ഞാൽ മറ്റുള്ളവർ കണ്ടിട്ടുണ്ടെങ്കിലും അവർ അതിൽ ശ്രദ്ധിക്കാതെ പോകുന്ന കാര്യം എടുത്തുകാട്ടുകയാണത്.

"തോട്ടം നനപ്പാനവൾ പോയിടുമ്പോൾ

വഴിക്കു നില്ക്കും ചെറുപിച്ചകങ്ങൾ

മന്ദാനിലാന്ദോളിതശാഖയാലേ

മാനിച്ചു മേന്മേൽത്തടവി തദംഗം"

ഒരു പെൺകിടാവു തൊടിയിലേക്കിറങ്ങുമ്പോൾ പിച്ചകത്തിന്റെ ഒരു ശാഖ അവളുടെ ശരീരത്തിൽ തട്ടിയതാണു കവി വർണ്ണിച്ചത്. സാധാരണ ഒരു വ്യക്തിക്കതിൽ പ്രത്യേകതയൊന്നും തോന്നില്ല. പക്ഷേ കവിയുടെ കണ്ണിൽ മറ്റൊരു കാഴ്ചയായാണ് അതു കാണുന്നത്. അതു മറ്റുള്ളവർ കാണുന്നു മില്ലാ. ആ പെൺകുട്ടിയെക്കണ്ടിട്ട് കാറ്റത്തുലയുന്ന ശാഖയാലേ അത് അവളെ 'മാനിച്ചു തലോടി' യെന്നു പറയുമ്പോൾ പിച്ചകത്തിനു പോലും 'മാനിക്കുന്ന വികാരം' ജനിപ്പിക്കുന്ന അവളുടെ ഗ്രാമീണസൗന്ദര്യമാണു കവി കാണുന്നത്, കാട്ടിത്തരുന്നത്. അതാണു സൂക്ഷ്മഭാവന. (ഗ്രാമീണകന്യക - കുറ്റിപ്പുറത്തു കേശവൻനായർ)

ആസന്നമരണനായി കിടക്കുന്ന ഒരു പട്ടിയുടെ വിവശചിത്രം കണ്ടോളൂ.

"മേലാകവേ ചെള്ളിളകിക്കിതപ്പാൽ
സ്ഥൂലാസ്ഥിപാർശ്വങ്ങളുയർന്നുതാഴ്ന്നും
കോലായിലേതാണ്ടു നമസ്കരിച്ച
പോലായ്ക്കിടപ്പുണ്ടൊരു സാരമേയം"

നമസ്കരിച്ച മട്ടിൽ കിടക്കുന്ന പട്ടിയുടെ ദയനീയത, ഇതാ ഒരാൾ അങ്ങോട്ടു കയറി വന്നപ്പോൾ, കൂടുതൽ വ്യക്തമാക്കപ്പെടുന്നു.

"അന്നായതൻ മുൻകാലിണ നീട്ടിവച്ചു
നന്നായതിൽ ചേർത്ത ശിരസ്സുയർത്തി
വന്നാളെ വാർദ്ധക്യവിവർണ്ണദൃക്കാ-
ലൊന്നാകുലം നോക്കുക മാത്രമുണ്ടായ്"

ആയകാലത്തു പരാക്രമശാലിയായിരുന്ന ആ പട്ടിക്ക് ഇന്നൊന്നു മുരങ്ങാൻപോലുമാവുന്നില്ലാ. ഒന്ന് 'ആകുലം നോക്കുക മാത്ര' മാണു ചെയ്തത്. ആ പട്ടിയുടെ വിവശത ഇത്ര സൂക്ഷ്മമായി വള്ളത്തോളിനല്ലേ വർണ്ണിക്കാൻ കഴിയൂ! പ്രതിഭയുടെ മൂന്നാംതലം അലങ്കാരഭാവനയാണ്. നേരേപറയാതെ വളച്ചുകെട്ടിപ്പറയലാണ് അലങ്കാരഭാവന. അതെന്തിനാണ്? നേരേപറഞ്ഞാൽ വിഷയം ചമത്കാരപൂർണ്ണമാവില്ലാ, രസജന്യമാവില്ലായെന്നതു തന്നെ. ഒരു കാര്യം നേരേയങ്ങു പറഞ്ഞാൽ രസവുമില്ലാ, കവിതയുമാവില്ലാ. മനസ്സിന്റെ ഉൾത്തടങ്ങളിലേക്കു കാവ്യരസം പ്രവഹിപ്പിക്കുവാൻ, അതുവഴി അനുഭൂതി ജനിപ്പിക്കുവാൻ അലങ്കാരങ്ങൾക്കുള്ള കഴിവ് ഒന്നു പ്രത്യേകംതന്നെ. കണ്ണി

മാങ്ങ തല്ലിക്കൊഴിച്ച കുട്ടി കണ്ണിമാങ്ങ മാമ്പഴമാവുന്നതിനു മുമ്പേതന്നെ മ
ച്ചുപോയി എന്നു പറഞ്ഞാൽ ആർക്കെന്താണു തോന്നുക. ഒന്നും തോന്നി
പകരം ഒരതു ക്രമമായി, മനസ്സിൽ തട്ടുംവിധം ഇങ്ങനെയാണു പറഞ്ഞി
ക്കുന്നത്.

"തുംഗമാം മീനച്ചൂടിൽ തൈമാവിൻ മരതക-
ക്കിങ്ങിണി സൗഗന്ധികസ്വർണ്ണമായ്ത്തീരും മുമ്പേ"

മരതകത്തിനു പച്ചനിറമാണ്, സ്വർണ്ണത്തിനു മഞ്ഞനിറവും. മരതക
സ്വർണ്ണമാവുക. കണ്ണിമാങ്ങ മാമ്പഴമാവുക ആലങ്കാരികഭാഷയിൽ എത്ര മധു
രമായാണ് ആശയം വ്യഞ്ജിപ്പിച്ചിരിക്കുന്നതെന്നു നോക്കൂ. ഇങ്ങനെ കണ്ണി
മാങ്ങയെന്നും മാമ്പഴമെന്നുമൊന്നും പറയാതെ മരതകം, സ്വർണ്ണം
എന്നൊക്കെ പറയുന്നത് വക്രോക്തിയാണ്. ഒരു കാര്യം മറ്റൊരു തരത്തിൽ
വ്യഞ്ജിപ്പിക്കുന്നതാണു വക്രോക്തി. അലങ്കാരങ്ങളിലെല്ലാം ഈ വക്രോക്തി
ഒളിഞ്ഞിരിക്കുകയും ചെയ്യുന്നു. അതു നമ്മെ കൂടുതൽ രസിപ്പിക്കുകയും
ചെയ്യും. മരതകമണിപോലുള്ള കണ്ണിമാങ്ങയും സ്വർണ്ണനിറമാർന്ന മാമ്പഴവും
നമ്മുടെ മുന്നിൽ കാറ്റിലാടുന്നു. അല്ലേ?

ഇനി ആ കുട്ടിയുടെ മരണം എങ്ങനെയാണു സൂചിപ്പിച്ചിരിക്കുന്നതെന്നു
നോക്കൂ. അതും നേരിട്ടു പറയുകയല്ലല്ലോ ചെയ്തിരിക്കുന്നത്.

"മാങ്കനി വീഴാൻ കാത്തുനില്ക്കാതെ മാതാവിന്റെ
പൂങ്കുയിൽ കൂടുംവിട്ടു പരലോകത്തെ പൂകി"

കുഞ്ഞിനെ പൂങ്കുയിൽ എന്നു വിശേഷിപ്പിച്ചിരിക്കുകയാണ്. മാവും കുയി
ലുകളും തമ്മിലുള്ള ബന്ധം എല്ലാവർക്കും അറിയാം. "മാമ്പഴം പെറുക്കു
വാൻ ഞാനില്ലാ" എന്നു ദീർഘദർശനം ചെയ്ത പൂങ്കുയിൽ ആണത്. പറ
ഞ്ഞതുപോലെ സംഭവിക്കുകയും ചെയ്തു. മാമ്പഴം പെറുക്കുവാൻ അവൻ
വന്നില്ലാ. അതിനു മുമ്പേ പരലോകത്തേക്കു പറന്നു. ഇതൊക്കെ നോക്കി
ക്കാണുമ്പോഴാണ് കവിതയിലെ ബിംബങ്ങളുടെയും പ്രയോഗങ്ങളുടെയും
ആലങ്കാരികചാരുത നമുക്കു നിർവൃതിയേകുന്നത്. നമ്മുടെ മനസ്സിനെ ഉല
യ്ക്കുന്നത്. ഈ രീതിയിൽ കവിതയ്ക്കു ചട്ടക്കൂടൊരുക്കി സൂക്ഷ്മതയോടെ
ആലങ്കാരികമായി അവതരിപ്പിക്കുമ്പോഴാണ് കവിത മനസ്സിലേക്ക് ആഴത്തിൽ
കിനിഞ്ഞിറങ്ങുന്നത്. അനുഭൂതിദായകമാവുന്നത്. നിർവൃതിയേകുന്നത്.
പക്ഷേ, എല്ലാവർക്കും ഈ കവിതകൾ അതിന്റേതായ രീതിയിൽ ആസ്വ

ക്കുവാൻ പറ്റുന്നുണ്ടോ? ഒരു പരിധിവരെ ചിലർ ആസ്വദിക്കുന്നുണ്ടാവും. എങ്കിലും വരികൾക്കിടയിലൂടെയുള്ള വായനയും ആസ്വാദനത്തിന്റെ ഭാഗമാണ്. കവിതയിലെ വാക്കുകളുടെ അന്വയവും അർത്ഥവും അലങ്കാരവും ആഴവുമെല്ലാം കൂടുതൽ കൂടുതൽ മനസ്സിലാക്കി കവിത ആസ്വദിക്കണമെങ്കിൽ ആസ്വാദനത്തിനും ചില മാനവും മാനകങ്ങളുമുണ്ടാവണം. അതില്ലാതെ കവിത വായിച്ചാൽ അതു വായന മാത്രമേ ആവൂ. ആസ്വാദനമാവില്ലാ. ആസ്വാദനത്തിന്റെ വിവിധ തലങ്ങൾ ഏതൊക്കെയെന്ന് അടുത്ത ദലത്തിൽ വിശദീകരിക്കാം.



# കാവ്യാസ്വാദനം

കാവ്യരചനയ്ക്കു മാനങ്ങളുള്ളതുപോലെ കാവ്യാസ്വാദനത്തിനും ചില തലങ്ങളുണ്ട്. കവി തന്റെ ഭാവനയുടെ ചെപ്പിലൊളിപ്പിച്ചു, നിറം പിടിപ്പിച്ചു പ്രകാശിപ്പിച്ച മുത്തുകളുടെ ഭംഗി നമ്മൾ വെറുതേ നോക്കിക്കണ്ടാൽ മതിയോ? അതിന്റെ ഭംഗി, മൂല്യം, ആകർഷകത്വം എല്ലാം സമ്പൂർണ്ണമായി ആസ്വദിക്കണ്ടേ?

അതിനും ഒരു പ്രതിഭ ആവശ്യംതന്നെ. ഒരു കവിത ശബ്ദത്തിൽ, അർത്ഥതലത്തിൽ, അതിന്റേതായ ഭാവതലത്തിൽ ആസ്വദിക്കപ്പെട്ടാലേ അത് ആസ്വാദകനിൽ അനുഭൂതിയുണർത്തുകയുള്ളൂ. അതാവട്ടെ, അനുവാചകന്റെ ജന്മവാസനയുമായി ബന്ധപ്പെട്ടുമിരിക്കുന്നു. അതുകൊണ്ടാണ്, ഒരു കവിത എല്ലാവരും 'വായിക്കു'മെങ്കിലും അത് അവർക്കെല്ലാം ഒന്നുപോലെ ആസ്വാദ്യമായിത്തോന്നാൻ സാദ്ധ്യതയില്ലാതാവുന്നത്. എന്നാൽ, പരിശീലനം വഴി ആസ്വദിക്കുവാനുള്ള ജന്മവാസന വികസിപ്പിക്കുവാൻ സാധിക്കും. അതിനു കവിതയോട് 'ആദരവുള്ള' അദ്ധ്യാപകർ അല്ലെങ്കിൽ ഗുരുക്കന്മാർ വേണമെന്നു മാത്രം. അവരുടെ ഈണത്തിലുള്ള ചൊല്ലലിൽനിന്ന്, കവിതയിലെ പദപ്രയോഗങ്ങളുടെ യുക്തി അപഗ്രഥിച്ചു തരുന്നതിൽനിന്ന്, അതിന്റെ സാരസ്യവിശദീകരണത്തിൽനിന്നൊക്കെ ഒരുവനു സമർത്ഥമായ കാവ്യാനുശീലനം സിദ്ധമാവും. അതുവഴി അവനു കാവ്യാസ്വാദനത്തിന്റെ വലിയൊരു ലോകമാണ് തുറന്നുകിട്ടുക.

അതേസമയം, കേകയും കാകളിയും നതോന്നതയുമെല്ലാം ഒരേ ഈണത്തിലും താളത്തിലുമൊക്കെ ചൊല്ലി അല്ലെങ്കിൽ പറഞ്ഞൊപ്പിച്ച് "കവിത പഠിപ്പിക്കുകയെന്ന ഉത്തരവാദിത്വം" ഒരു തരത്തിൽ തീർക്കുന്ന അദ്ധ്യാപകരാണു കവിത നിങ്ങളെ പരിചയപ്പെടുത്തുന്നതെങ്കിലോ? കവിതയെന്നു കേൾക്കുമ്പോൾ അതും കഷായംപോലെ എന്തോ ഒരു സാധനം എന്നേ വിദ്യാർത്ഥിക്കു തോന്നൂ. കവിത നൽകുന്ന ആനന്ദാനുഭൂതി നുകരാൻ ഒരുവനെ പ്രാപ്തനാക്കുന്നതിൽ ഗുരുക്കന്മാർക്കു വളരെ വലിയ പങ്കുണ്ട്.

ഏവരും കവിത ആസ്വദിക്കുന്നതു ശബ്ദതലത്തിലാണ്. കവിതയുടെ യഥാതഥമായ ആലാപനത്തിലൂടെ അതിലുപയോഗിച്ചിരിക്കുന്ന അക്ഷരങ്

ളുടെ അടിസ്ഥാനത്തിൽ അത് ഒരു ശബ്ദപ്രപഞ്ചം സൃഷ്ടിക്കും. കവിതയുടെ അർത്ഥം മനസ്സിലാക്കിയില്ലെങ്കിലുംകൂടി അത് ഒരുവനെ ആനന്ദിപ്പിച്ചെന്നിരിക്കും. കൈലാസത്തെ കവി വർണ്ണിച്ചിരിക്കുന്നതു നോക്കൂ.

"ഹിമകരമഹസ്സാം പിണ്ഡംപോലെ
കർപ്പൂരത്തിൻ കൂട്ടംപോലെ
പുരഹരശോഭാനിലയംപോലെ
ബിസതന്തൂനാം ജാലംപോലെ
മുക്താഫലതതി മെത്തുംപോലെ
കലശാംബുധിതൻ കഠിനതപോലെ
പ്രളയഹുതാശനഭസ്മം പോലെ
ഗംഗാസലിലം പൊങ്ങുംപോലേ"

എന്നൊക്കെ താളത്തിൽ ചൊല്ലുമ്പോൾ നമ്മെ വശീകരിക്കുന്നത് അതിലെ പോലെ, പോലെ, പോലെ, പോലെ എന്നുള്ള ആവർത്തിച്ച ശബ്ദസൗകുമാര്യമാണ്. അതിലെ വാക്കുകളുടെ അർത്ഥമൊന്നും വലുതായി മനസ്സിലായില്ലെങ്കിലും ആ ചൊല്ലൽ നമുക്കു ഹൃദ്യമായി തോന്നുന്നു. അതുപോലെ, കുഞ്ചൻ നമ്പ്യാരുടെ 'കാളിയമർദ്ദനം' ശീതങ്കൻതുള്ളലിൽ

മുക്കണ്ണനീശന്റെ തൃക്കണ്ണിൽനിന്നിങ്ങു
വെക്കം ജ്വലിക്കുന്ന തീക്കനൽക്കട്ടകൾ
ഇക്കണ്ട ലോകങ്ങളൊക്കേ ദഹിപ്പതി-
ന്നൂക്കോടുകൂടെ പരക്കെപ്പുറപ്പെട്ടു
തെക്കും വടക്കും കിഴക്കും പടിഞ്ഞാറു-

മൊക്കെപിടിപ്പെട്ടുപോക്കത്തിൽനിന്നിങ്ങു... എന്നൊക്കെ ചൊല്ലിപ്പോവുമ്പോൾ 'ക്ക' യുടെ ആവർത്തനം ആ കാകളിവൃത്തത്തിനു കൂടുതൽ ശബ്ദഭംഗി കൊടുക്കുന്നുവെന്നു കാണാം. നമ്മൾ അതിൽ ലയിച്ചു തലയാട്ടി രസിച്ചിരുന്നുപോവും. ഒരാൾ ഒരു കവിത വായിക്കുമ്പോൾ, കേൾക്കുമ്പോൾ ആദ്യം ആസ്വദിക്കുന്നത് അതിന്റെ ശബ്ദഭംഗിയാണെന്നു പറയുന്നതും അതുകൊണ്ടാണ്.

ശബ്ദതലത്തിലുള്ള ആസ്വാദനം കഴിഞ്ഞാലുടനെ നാം അതിൽ പ്രയോഗിച്ചിരിക്കുന്ന വാക്കുകളുടെ അർത്ഥതലത്തിൽ കവിതയെ വിശകലനം ചെയ്യും. രണ്ടാമതു കൊടുത്തിരിക്കുന്ന കവിതാഭാഗം കാളിന്ദിയിൽ ചാടിയ

കൃഷ്ണനോടു കാളിയൻ കോപത്തിൽ പറയുന്നതാണ്.

"നോക്കടാ, നിന്നെ ഞാനാക്കംകൊടുത്തിങ്ങു
വെക്കം കടിച്ചുടലൊക്കെപ്പിടിപ്പെട്ടു
അർക്കാത്മജൻ തന്റെ തൃക്കാൽക്കലമ്മാറു
തൃക്കാഴ്ചവച്ചിങ്ങു ചിക്കെന്നു പോരുവൻ..." എന്നാണു ഭീഷണി. മുക്കണ്ണനായയീശന്റെ തൃക്കണ്ണിലെ തീക്കനൽക്കട്ടകളേക്കാൾ കഠോരമായ വിഷമാണെനിക്കുള്ളത്. അതു പ്രയോഗിച്ചു ഞാൻ നിന്നെ അർക്കാത്മജന്റെ (കാലന്റെ) തൃക്കാൽക്കൽ കാഴ്ചയായി വച്ചിടും (കൊല്ലും) എന്നു പറയുമ്പോൾ അതിനു പ്രയോഗിച്ചിരിക്കുന്ന വാക്കുകളുടെ അർത്ഥഭംഗി ആരെയും കോൾമയിർ കൊള്ളിക്കും. ആ ആലങ്കാരികവക്രോക്തികൾ അതിനു പോന്നവതന്നെ.

ഇനിയുള്ള ആസ്വാദനതലം ഭാവതലമാണ്. ഒരു കവിതയുടെ ഭാവതലം ആസ്വാദകനിലേക്കു പകരുവാൻ അതിൽ പ്രയോഗിച്ചിരിക്കുന്ന അക്ഷരങ്ങൾക്കു പോലും പങ്കുണ്ട്. അക്ഷരങ്ങളുടെ വിഭജനം ഖരം, അതിഖരം, മൃദു, ഘോഷം, അനുനാസികം എന്നാണെന്നെല്ലാവർക്കും അറിയാമല്ലോ. കവിതയുടെ, അല്ലെങ്കിൽ കവിതാഭാഗത്തിന്റെ സ്ഥായിയായ രസം വ്യഞ്ജിപ്പിക്കുന്ന തരത്തിൽ യുക്തമായ വാക്കുകളാൽ കവിത രചിക്കുന്നതിൽ പൂർവ്വികർ നിപുണരായിരുന്നു. വീരം, രൗദ്രം, ഭയാനകം തുടങ്ങിയ രസങ്ങളെ ദ്യോതിപ്പിക്കുവാൻ ഖരങ്ങളും അതിഖരങ്ങളും കൂട്ടക്ഷരങ്ങളും കൂടുതൽ വരുന്ന വാക്കുകൾ അവർ ബുദ്ധിപൂർവ്വം പ്രയോജനപ്പെടുത്തി. എന്നാൽ ശാന്തം, കരുണം, ശൃംഗാരം തുടങ്ങിയവ അവർ മൃദു, അനുനാസിക ശബ്ദങ്ങൾ കൂടുതലുള്ള സംപദങ്ങളിലൂടെ രചന നടത്തി. അതിനാൽ കവിതാഭാവം രസച്ചോർച്ചയില്ലാതെ ബ... അനുവാചകനിലേക്കു പകർത്തപ്പെടുകയും ചെയ്തു.

"ഇത്ഥം പറഞ്ഞു ഗദയും വഹിച്ചുകൊ-
ണ്ടുത്ഥാനവും ചെയ്തു ഗന്ധവാഹാത്മജൻ" എന്നു കുഞ്ചൻ നമ്പ്യാർ ഭീമന്റെ പുറപ്പാടു വിവരിക്കുമ്പോൾ ഭീമന്റെ ഗാംഭീര്യവും വീര്യവും ഓരോ വാക്കിലും പ്രതിഫലിക്കുന്നു. ഇതേ ആശയം-

"ഇങ്ങനെയോതി ഗദയുമെടുത്തു
വായുതനയനവിടുന്നെഴുന്നേറ്റു..." എന്നെഴുതിയിരുന്നെങ്കിലോ? അർത്ഥം ഒന്നുതന്നെ. പക്ഷേ, രണ്ടാമത്തെ രീതിയിൽ എഴുതിയിരുന്നെങ്കിൽ ഒരു വാ

സ്സൻ ഗദ കുത്തിപ്പിടിച്ചു വിഷമിച്ചെഴുന്നേല്ക്കുന്ന ഭാവമല്ല ആ വരികൾ പകരുക. ഭീമന്റെ വീര്യവും ഗാംഭീര്യവും എവിടെ? ഈ വരികൾ പകരുന്ന വികാരം എവിടെ? വ്യത്യാസം മനസ്സിലായല്ലോ?

അതുപോലെതന്നെയല്ലേ മുകളിൽ കൈലാസവർണ്ണനയ്ക്കു കവി തിരഞ്ഞെടുത്തിരിക്കുന്ന വാക്കുകൾ എന്നു നോക്കൂ. കൈലാസത്തിന്റെ ഔന്നത്യവും അതേസമയം ശാന്തതയും ദ്യോതിപ്പിക്കുവാൻ ഈ പ്രയോഗങ്ങൾക്കു കഴിയുന്നില്ലേ?

കൃഷ്ണനോടു കാളിയൻ ഗർജ്ജിക്കുന്ന ഭാഗം ഒന്നു വായിച്ചുനോക്കൂ. 'ക്ക' എന്ന കൂട്ടക്ഷരത്തിന്റെ ആവർത്തനം വഴി ശിവന്റെ തൃക്കണ്ണിലെ തീയുടെയും കാളിയവിഷത്തിന്റെയും രൂക്ഷതയും നമുക്ക് അനുഭവവേദ്യമാവുന്നു. അതോടൊപ്പം കാളിയന്റെ കാളിമയും ഉത്കടമായ രോഷത്തിന്റെ തീക്ഷ്ണതയും നാമും അതേ ഭാവതലത്തിൽത്തന്നെ അനുഭവിക്കുന്നു, ആസ്വദിക്കുന്നു. വൈലോപ്പിള്ളിയുടെ 'ജലസേചന'ത്തിൽ ബലഭദ്രരാമന്റെ രണ്ടുഭാവങ്ങൾ കവി വർണ്ണിച്ചിരിക്കുന്നതിലെ വാക്പ്രയോഗങ്ങൾ എത്ര യുക്തമാണെന്ന് ആ ഭാഗം വായിക്കുമ്പോൾത്തന്നെ ആർക്കും മനസ്സിലാവും.

കാളിന്ദിയോടു ബലരാമന്റെ അപേക്ഷ

"നീയൊന്നു നോക്കു, കളിന്ദജേ ചോരയും
നീരും വലിഞ്ഞൊരി ഗോകുലത്തെ
സങ്കടം കാൺകിലും കാണാതെപോകയോ
മംഗലേ നീയൊരു മങ്കയല്ലേ?" എന്ന് എത്ര സൗമ്യമായാണ് ബലരാമൻ സംസാരിക്കുന്നത്. പക്ഷേ, കാളിന്ദി തന്റെ വാക്കുകൾ അവഗണിച്ചപ്പോൾ ബലരാമന്റെ ഭാവം മാറി. ആ ഭാവത്തെ കവി

"വേഗ,മ,ദ്ധീര ഗംഭീര നീലാംബര
മേഘനിർഘോഷമീ മട്ടുകേൾക്കായ്"
വൻ കരിംകള്ളിയാം കാളിന്ദി നിന്നെ ഞാ-
നെൻ കരികൊണ്ടു വലിച്ചിഴയ്ക്കും" എന്നെഴുതി. ഇതിൽ ഏറ്റവും രസം കൃഷ്ണഗാഥയുടെ രചനയ്ക്കുപയോഗിച്ച സൗമ്യവൃത്തമായ മഞ്ജരിയിൽത്തന്നെയാണ് ഈ ഗംഭീരഭാവരചനയും എന്നുള്ളതാണ്. ഈ വരികളുടെ ഭാവം മനസ്സിലേക്ക് ആവാഹിച്ച ആരുംതന്നെ കൃഷ്ണഗാഥ ചൊല്ലുന്ന രീതിയിൽ ഈ വരികൾ ചൊല്ലുകയുമില്ലാ. കാരണം, വാക്കുകൾകൊണ്ട് ആ ഭാവപ്പ

കർച്ച നമ്മിലേക്കു പകരാൻ കവിക്കു സാധിച്ചുകഴിഞ്ഞു. അതുകൊണ്ട് "ആറ്റിലേക്കച്യുതാ ചാടല്ലേ ചാടല്ലേ" എന്ന രീതിയിൽ നമുക്ക് ഈ ഭാഗം ചൊല്ലാൻ കഴിയുകയുമില്ലാ. ചൊല്ലുമ്പോൾ നമ്മളും ബലരാമന്മാരായി മാറുന്നു.

ഈ മൂന്നുതലത്തിൽ ആസ്വാദനം നടത്തിയാൽ ഒരുവനു ലഭിക്കുന്ന മറ്റൊരു തലമാണ് കവിതയുടെ സാംസ്കാരികതലം. ഇതു മറ്റു മൂന്നു തലങ്ങളിൽനിന്നു വ്യത്യസ്തമാണെന്നും കാണാം. ആദ്യ മൂന്നുതലങ്ങൾ ആസ്വാദനത്തിന്റെ തലങ്ങളാണെങ്കിൽ ഇത് ആസ്വാദനഫലതലമാണ്. കവിത വായിച്ചാസ്വദിച്ചതുകൊണ്ട് ആസ്വാദകനിലുണ്ടാവുന്ന മാറ്റമാണിത്. ഇത് ആദ്യം താത്കാലികമാണെങ്കിലും അതു സ്ഥായിയായി മാറിയാൽ പല ഗുണങ്ങളുണ്ടാവുകയും ചെയ്യും. ഇതു കവിക്കു സമൂഹത്തോടുള്ള ധാർമ്മികതലത്തിന്റെ പ്രതിഫലനമാണ്. ഒരു ചെറിയ കവിതയ്ക്കുപോലും ഇത്തരത്തിൽ സാംസ്കാരികതലത്തിൽ മാറ്റം വരുത്താൻ കഴിവുണ്ടാവും. ഇതു കവിതയുടെ ആസ്വാദനം കഴിഞ്ഞ് അനുവാചകന് സ്വന്തം മനസ്സിലേക്കു നോക്കി ഒരു ധ്യാനത്തിൽ കാര്യങ്ങൾ വിശകലനം ചെയ്യുമ്പോൾ ലഭിക്കുന്ന സിദ്ധിയാണ്. കവിത വായിച്ചുതള്ളുന്ന ഒരാൾക്ക് ഇതു ലഭ്യമാവണമെന്നില്ലാ. കവിതയുടെ ആസ്വാദനം പ്രസ്താവിക്കപ്പെട്ട മൂന്നു തലങ്ങളിൽ ആസ്വദിച്ചശേഷം സ്വയം ഒരു ആന്തരിക വിശകലനം ചെയ്യുന്ന വ്യക്തിക്കേ ഈ വരം ലഭ്യമാവൂ.

'മാമ്പഴം' വായിച്ചാസ്വദിച്ച ഒരു മാതാവു തന്റെ കുട്ടി ഭിത്തിയിൽ കരിക്കട്ടകൊണ്ടു വരച്ചാൽ അവനെ വഴക്കു പറയാനോ ശിക്ഷിക്കാനോ മടിച്ചെന്നു വരും. കുട്ടികളോടുള്ള മനോഭാവത്തിൽ വരുത്തുന്ന ഈ മാറ്റം കവിതയുടെ സാംസ്കാരികതലത്തിനുദാഹരണമാണ്. 'ജലസേചനം' വായിക്കുന്ന വ്യക്തിക്ക് അനീതിക്കെതിരേ വീര്യംകൊള്ളാൻ കഴിയും.

"പുഴകൾ മരിക്കുകിൽ മർത്ത്യജന്മത്തിന്റെ
വഴിയും മരിക്കുമെന്നോർക്കൂ" (ഉണർത്തുപാട്ട് - സ്വന്തം) എന്നു വായിക്കുന്ന ആസ്വാദകന് പുഴയുടെ നാശം വരുത്തുന്ന കാര്യങ്ങളിൽനിന്നു പിന്തിരിയണമെന്നു തോന്നിയേക്കാം.

"പുത്രരേപ്പോലെതന്നെ ശിഷ്യരെ കരുതേണം
അത്രയ്ക്കു പരിശുദ്ധമാം ഗുരുശിഷ്യബന്ധം" (ദ്രോണകാണ്ഡം - സ്വന്തം) എന്നത് ഇന്നത്തെ പല ഗുരുക്കൾക്കും ഉള്ള നിർദ്ദേശമായിത്തീരാം. ഇതൊക്കെ അനുവാചകന്റെ സാംസ്കാരികതലത്തിൽ കവിതയുണ്ടാക്കി

വുന്ന ആശാവഹമായ വ്യതിയാനങ്ങളാണ്. അപ്പോൾ ആസ്വാദനതലങ്ങളും അതിലൂടെ ലഭിക്കുന്ന നേട്ടങ്ങളും വ്യക്തമായിക്കാണുമെന്നു കരുതട്ടെ. എന്നാൽ, ഈ വക മാനങ്ങളും മാനകങ്ങളും ഇന്നത്തെ കവിതകളിൽ കാണന്നുവോ എന്നും നമുക്കു പരിശോധിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ഇന്നത്തെ കവിതയുടെ തലങ്ങൾ, നിലപാടുതറകൾ ഏതൊക്കെയെന്നു നമുക്ക് വരും ദലങ്ങളിൽ പരിശോധിക്കാം.

●

ദലം 7

# കവിതയുടെ പ്രയാണവ്യതിയാനങ്ങൾ

ഒരാൾക്ക് ഒരു മുളന്തണ്ടു കിട്ടിയാൽ അയാൾ അയാളുടെ ജന്മനാ ഉള്ള വാസനയനുസരിച്ചോ ആവശ്യമനുസരിച്ചോ അതിനെ പരുവപ്പെടുത്തും. സംഗീതം മനസ്സിലുള്ളയൊരാൾ അതിനു പാകത്തിനു മുറിച്ച്, സുഷിരങ്ങളിട്ട് അതൊരു മുരളിക ആക്കും. മറ്റൊരാൾ അതിനെ ലാത്തിയാക്കും. അതേ സമയം, വേറൊരാൾ അതിനെ അടുക്കളയിൽ തീയൂതാനുള്ള കുഴലുമാക്കിയേക്കാം. ഇതിൽ മൂന്നാമത്തെ ആളിനെക്കൊണ്ട് നമുക്ക് ഉപദ്രവമില്ല. എന്നാൽ, മറ്റു രണ്ടു വർഗക്കാരുടെ പ്രവൃത്തികൾ നമുക്കു ശ്രദ്ധിക്കേണ്ടി വരും. മുളന്തണ്ടിന്റെ കാര്യമെന്നതുപോലെയാണു കവിതയുടെ കാര്യവും. ചിലർ അതിനെ മറ്റുള്ളവർക്ക് അനുഭൂതിയുളവാക്കുവാൻ പറ്റിയ വിധത്തിൽ രൂപപ്പെടുത്തുന്നു. മറ്റു ചിലർ അതിനെ ലാത്തിയാക്കി മറ്റുള്ളവരെ പ്രഹരിക്കുന്നു.

പണ്ടുള്ള കവികളിലും ഇന്നുള്ള കവികളിലും ഈ രണ്ടു കൂട്ടരെയും കാണാം. അനുഭൂതിദായകമായ കവിത രചിക്കുക എന്നതു ജന്മസിദ്ധമായ ഒരു നൈപുണിയാണ്, അനുഗ്രഹമാണ്. പണ്ട് കവിതയെഴുന്നവരെയാണ് കവികൾ എന്നു പറഞ്ഞിരുന്നെങ്കിൽ ഇന്നാവട്ടെ താൻ എഴുതുന്നതെല്ലാം കവിതകളാണെന്നു മറ്റുള്ളവരെ വിശ്വസിപ്പിക്കുന്നതിൽ വിജയിച്ചവർ എഴുതുന്നതെല്ലാം കവിതയാണെന്നു വന്നിരിക്കുന്നു. പണ്ടുള്ള മഹാകവികൾക്കു പോലും കാവ്യരചനയെക്കുറിച്ച് ആശങ്കയുണ്ടായിരുന്നെങ്കിൽ ഇന്നത്തെ 'മഹാകവി'കൾക്ക് അങ്ങനെ യാതൊരു ആശങ്കയുമില്ലാ. ആരെങ്കിലും അവരെ വിമർശിച്ചാൽ അയാളും അയാളുടെ കുഴലൂത്തുകാരും ഭർത്സനങ്ങളിലൂടെ പറഞ്ഞവന്റെ 'എല്ലൂരുകയും' ചെയ്യും. സാഹിത്യാഭിരുചിയുള്ള മിക്കവരും കൗമാരകാലത്തെങ്കിലും നാലുവരി കവിത രുചിക്കുവാൻ നോക്കിയെന്നു വരും. പണ്ട് ഹൈസ്കൂൾ ക്ലാസ്സുകളിൽ 'കോമ്പോസിഷൻ' പീരിയഡിൽ ഒരു കവിതയെഴുതുവാൻ അന്നത്തെ അദ്ധ്യാപകർ വിദ്യാർത്ഥികൾക്കു നിർദേശം കൊടുക്കാറുണ്ടായിരുന്നു. അതിൽനിന്നു കാവ്യവാസനയുള്ളവരെ അവർ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. എന്നാൽ, കാവ്യരചന തങ്ങളുടെ കഴിവിനപ്പുറമാണെന്നു മനസ്സിലാക്കുന്നവർ പിന്നീട് ആ രംഗത്തുനിന്നു

ബോധപൂർവ്വം പതുക്കെ മാറിനില്ക്കുവാനും ശ്രദ്ധിച്ചിരുന്നു. കുമാരനാശാന്റെ കാവ്യരചനാരീതി കണ്ടപ്പോൾ "ഞാൻ ആ പണി നിറുത്തി" എന്നു മൂർക്കോത്തു കുമാരൻ തുറന്നടിച്ചത് ഓർക്കുക. അന്നത്തെ മഹാകവികൾക്കുപോലും സ്വന്തം കാവ്യരചനയെക്കുറിച്ച് ആശയങ്കയുണ്ടായിരുന്നുവെന്നത് സത്യംതന്നെ.

"പൊട്ടക്കവിത രചിച്ചു മഹാജനത്തിനീ ഞാൻ

ചെവിരുജതടവിച്ച പാപമാവാം

അവിനയമാം മമ കർണ്ണരോഗഹേതു"

എന്നു വള്ളത്തോൾ പശ്ചാത്തപിക്കുമ്പോൾ

"ശിവശിവ കവിതാരീതി വൈഷമ്യമത്രേ" എന്നു കുഞ്ചൻനമ്പ്യാരും

"വന്നുപോം പിഴയും അർത്ഥശങ്കയാൽ" എന്ന് ആശാനും ശങ്കിക്കുന്നു. ഭാഗ്യത്തിന് ഇന്നത്തെ കവികൾക്ക് ഈ ആശങ്കയൊന്നുമില്ലാ. അതിനാൽ അനുഭവിക്കുന്നത് അനുവാചകരും.

പക്ഷേ, ഇങ്ങനെ കാടടച്ചു വെടിവയ്ക്കുന്നതു ശരിയാണോ? തീർച്ചയായും അല്ലാ. മനോഹരമായ കവിതകൾ ഇന്നത്തെ കവികളിൽ പലരും രചിക്കുന്നുണ്ടെന്നതു കാണാതെ പോകുന്നത് ആ കവിതകളോടും കവികളോടും ചെയ്യുന്ന തെറ്റുതന്നെ. വൃത്തഭംഗിയിലും താളഭംഗിയിലും ഇതൊന്നുമില്ലാതെ മുക്തഛന്ദസ്സിലും അനേകം നല്ല കവിതകൾ ഇപ്പോഴും ജനിക്കുന്നു. പക്ഷേ, വാക്കുകളുടെ തിരഞ്ഞെടുപ്പിൽ ഇന്നത്തെ കവികൾ ഒന്നുകൂടി ശ്രദ്ധിച്ചിരുന്നെങ്കിൽ എന്നു പലപ്പോഴും തോന്നാറുണ്ട്. അർത്ഥമറിയാതെ വാക്കുകൾ പ്രയോഗിക്കുന്നവരും അതാവാം അർത്ഥമെന്നു ചിന്തിച്ചു മണ്ടത്തമെഴുതുന്ന കവികളെയും നമുക്കു കാണാം. പക്ഷേ, പണ്ടത്തെ കവികൾ ഒരു വാക്കിന്റെ പര്യായങ്ങളിൽ സന്ദർഭത്തിനനുസരിച്ച പര്യായം തിരഞ്ഞെടുത്തു പ്രയോഗിക്കുന്നതിൽ വിരുതരായിരുന്നു. ഉദാഹരണത്തിന്,

"ഓളങ്ങളാകുന്നിരുകൈകൾകൊണ്ടു

താളംപിടിച്ചു നദി മെല്ലമെല്ലേ" എന്ന വരിയിൽ 'നദി' എന്ന വാക്കുതന്നെ ഉപയോഗിച്ചിരിക്കുന്ന രീതി നോക്കുക. നദിക്കുക എന്നാൽ അവ്യക്തമായി ശബ്ദമുണ്ടാക്കുന്നത്, അലറുന്നത്, ഗർജ്ജിക്കുന്നത് എന്നൊക്കെയാണ് അർത്ഥം. അവിടെ പുഴ എന്നെഴുതിയാലും മതിയായിരുന്നു. പക്ഷേ, കവി നദി എന്നുതന്നെ പ്രയോഗിച്ചത് താളം പിടിക്കുമ്പോൾ ശബ്ദമുണ്ടാവുന്നു എന്നു കാണിക്കുവാനാണ്. അതാവട്ടേ മെല്ലമെല്ലേ എന്നു പറയുമ്പോൾ താള

ത്തിന്റെ ആവർത്തനവും സൂചിതമാവുന്നു. കവിതയിൽ പണ്ടുള്ളവർ എത്ര മാത്രം സൂക്ഷ്മതയോടെയാണു വാക്കുകൾ പ്രയോഗിച്ചിരുന്നതെന്ന് ഒന്നാലോചിച്ചുനോക്കൂ.

"അവൾക്കെഴും പൂവണിവേണി" എന്നു മാരാർ എഴുതിയപ്പോൾ വള്ളത്തോൾ അതിനെ "അവൾക്കെഴും താരണിവേണി" എന്നു തിരുത്തുവാനാണ് പറഞ്ഞത്. കാരണം, താര് എന്നതു പൂവിന്റെയും നക്ഷത്രത്തിന്റെയും പര്യായമാണ്. നക്ഷത്രം കാർമേഘങ്ങളിലാണ് തിളക്കമാർന്നു കാണുക. അപ്പോൾ കാർമേഘം പോലെ ഇരുണ്ട തലമുടി എന്ന അർത്ഥബോധം വരുത്താൻ ആ പ്രയോഗത്തിനു കഴിയുന്നു. ഇതിനാണു വാക്കുകളുടെ പ്രകരണശുദ്ധി എന്നു പറയുക. കവിതയുടെ ഭാവത്തിനു യുക്തമായ വാക്കുകളും വൃത്തങ്ങളും പ്രയോഗിക്കുന്നതും പണ്ടത്തെ കവികളുടെ നൈപുണ്യമായിരുന്നു. ഛന്ദസ്സിലും വൃത്തബദ്ധമായി എഴുതപ്പെട്ടുകൊണ്ടിരുന്ന കവിതയിൽനിന്ന് മുക്തഛന്ദസ്സിലേക്കു വഴിമാറിയപ്പോഴും അതിനു തുനിഞ്ഞവർ താളം മറന്നല്ല രചനകൾ നടത്തിയത്. പക്ഷേ, അവരെ അനുകരിച്ചവർ അതു ശ്രദ്ധിക്കാതെ വായിൽ തോന്നിയതെന്തും കവിതഎന്ന രീതിയിൽ അർത്ഥമില്ലാതെ, താളമില്ലാതെ കുറേ വാക്കുകൾ അടുക്കി കവിത എന്ന രീതിയിൽ പടച്ചുതുടങ്ങുകയും കുറെയധികം പേർ അതിനെ കൈയടിച്ചു പ്രോത്സാഹിപ്പിക്കുകയും ചെയ്തപ്പോൾ കവിതയിലെ 'വിത' പതുക്കെ കുറഞ്ഞു. ഇന്നു കവിയരങ്ങുകളിൽ പണ്ട് ചെറുകഥകൾ എന്നു വിവക്ഷിച്ചിരുന്ന രചനകൾപോലും കവിത എന്ന പേരിൽ അവതരിപ്പിക്കപ്പെടുന്നു എന്നതും രസകരം(?) ആവുന്നു.

കവിതയെ മുക്തഛന്ദസ്സിലേക്കു നയിച്ചവരുടെ പുറകേ പോയവർ മ[illegible]സ്സിലാക്കാതെപോയ ചില കാര്യങ്ങളുണ്ട്. അവരുടെ മുമ്പേ നടന്നവർ ആ മുക്തഛന്ദസ്സുകളിൽ താളങ്ങളെയോ, വൃത്തങ്ങളുടെ ശയ്യകളെയോ ആ വരികളിൽ ഒളിപ്പിച്ചുവച്ചിരുന്നുവെന്നതാണ്. അതാണ് ആ കവിതകളും ചൊല്ലാൻ ഹൃദ്യമാവാൻ കാരണം.

"പേരറിയാത്തൊരു പെൺകിടാവേ, നിന്റെ
നേരറിയുന്നു, ഞാൻ പാടുന്നു" എന്ന് ഒ.എൻ.വി പാടുമ്പോഴും
"ഞാനെന്റെ വീട്ടിലടങ്ങിയിരിക്കയാൽ
ഭൂമിയിപ്പോഴും കറങ്ങുന്നു" എന്ന് അയ്യപ്പപ്പണിക്കർ പാടുമ്പോഴും ആ കവിതകൾ ഹൃദ്യമാവുന്നത് അവ 'ഊനമഞ്ജരി' യിൽ ആയതിനാലാണ് എന്നറിയുന്നതു നന്നായിരിക്കും.

"കണ്വാശ്രമത്തിലെ പുണ്യാശ്രമത്തിലൊരു
കണ്വൻ കടംകഥ പറഞ്ഞു" എന്നദ്ദേഹം ഉറക്കെ പാടുമ്പോൾ നമുക്ക് രസിക്കുന്നത് "മത്തേഭസംജ്ഞമിഹ വൃത്തം ധരിക്ക തഭയത്തോടു ജംസന ഗംഗം" എന്ന വൃത്തലക്ഷണത്തിന്റെ ചൊൽവടിവിലുള്ളതുകൊണ്ടാണ്.

"നിങ്ങളെന്റെ കറുത്ത മക്കളെ ചുട്ടുതിന്നില്ലേ" എന്നു കടമ്മനിട്ട ചോദിക്കുമ്പോൾ

"അഞ്ചിതദ്യുതിചുതപുഷ്പധനുസ്സെടുത്തൊരു വീരനാം" എന്ന വരിയിലെ മല്ലിക വൃത്തത്തിന്റെ താളമല്ലേ തുടിക്കുന്നത്? എന്നാൽ, ഇതൊന്നും വായിച്ചു മനസ്സിലാക്കാത്ത ഇന്നത്തെ കവികളിൽ പലരെയും സംബന്ധിച്ചിടത്തോളം കവിതയ്ക്ക് ഇതൊന്നും ബാധകമല്ലാ. വികാരങ്ങൾ തിളച്ചുമറിയുമ്പോൾ അത് അപ്പപ്പോൾ തോന്നുന്ന വിധത്തിൽ അങ്ങു പ്രയോഗിക്കുകയാണു വേണ്ടത് എന്ന് അവർ വാദിക്കുന്നു. എങ്കിലേ കവികൾക്കു മിക്കവർക്കും മാനസികവിക്ഷുബ്ധത പ്രകടിപ്പിക്കുവാൻ സാധിക്കൂ എന്ന് അവർ സ്ഥാപിക്കുന്നു. ഇതു സ്വന്തം കഴിവുകേടിനെ മറയ്ക്കുവാനുള്ള കപടവാദം മാത്രമാണെന്നു കാണാം.

താളവും വൃത്തവും അർത്ഥഭംഗിയുമൊക്കെ നോക്കിയാൽ കവിതയുടെ ജീവൻ പോവുമെന്ന് അവർ കരുതുന്നു. അങ്ങനെയെങ്കിൽ സമൂഹത്തിലെ അനീതികൾക്കെതിരേ ചങ്ങമ്പുഴയും വൈലോപ്പിള്ളിയും കുമാരനാശാനും സുഗതകുമാരിയും ചുള്ളിക്കാടും ഒക്കെ അനുഭവിക്കാത്ത എന്തു മാനസികവിക്ഷുബ്ധതയാണ് ഇപ്പോഴത്തെ കവികൾക്ക് അനുഭവപ്പെടുന്നത്? അവരുടെയെല്ലാം കവിതകൾക്കും പ്രതിഷേധങ്ങൾക്കും ജീവനില്ലായിരുന്നോ? അവരണത്തിൽ പൂർവ്വികർ കാണിച്ച കൈയൊതുക്കവും കാവ്യചാതുരിയും തങ്ങൾക്ക് അന്യമാണെന്നത് മറ്റാരെയുംകാൾ കൂടുതലായി അറിയുന്നത് അവർതന്നെയാണ്. അതാണ് ഇവരുടെ വരട്ടുവാദത്തിന്റെ മൂലകാരണം. പേരെടുക്കുകയും വേണം; എന്നാൽ കഴിവുമില്ലാ. ആധുനിക കവിതകളെഴുതുന്ന എല്ലാവരും ഇത്തരക്കാരാണെന്നു കരുതരുത്. മുക്തഛന്ദസ്സുകളിൽ നല്ല കൈയൊതുക്കത്തോടെ ചെറുതും വലുതുമായ മനോഹരകവിതകൾ എഴുതുവാൻ കഴിവുള്ളവർ അനേകമുണ്ട്. അവരിൽ ചിലരെയും അവരുടെ കവിതകളെയും നമുക്ക് അടുത്ത ദലത്തിൽ പരിചയപ്പെടാം.

●

ദലം 8

# കവിതയുടെ ഗതിവിഗതികൾ

പണ്ടുണ്ടായിരുന്ന കവികളുടെ രചനാശൈലി ഇതിനോടകം നിങ്ങൾക്കു പരിചിതമായിട്ടുണ്ടാവുമെന്നു കരുതുന്നു. ഇന്നും അവരുടെ പാതയിൽ ചരിക്കുന്നവരുണ്ട്. അതോടൊപ്പം ആധുനികശൈലിയെയും അത്യന്താധുനികശൈലിയെയും പുൽകിയവരും ഉണ്ട്. ഏതു ശൈലിയായാലും എഴുതപ്പെടുന്ന കവിതകളിൽ കാവ്യാത്മകതയും അർത്ഥഭംഗിയും ധ്വനിയുമുണ്ടെങ്കിൽ അങ്ങനെയുള്ള കവിതകളെ അനുവാചകർ രണ്ടുകൈയും നീട്ടി സ്വീകരിക്കുകയും ആസ്വദിക്കുകയും ചെയ്യുമെന്നു തീർച്ച. എന്നാൽ, ചില കവിതകളുടെ (കവികളുടെ) അപഥസഞ്ചാരങ്ങൾ കാണേണ്ട ഗതികേടും അനുവാചകർക്കുണ്ടാവുന്നുണ്ട്. നന്മകളിലൂടെ നിർവൃതിയേകുന്ന, നമ്മുടെ കാവ്യരചനാശൈലി ഇപ്പോൾ ഏതു നിലവാരംവരെ എത്തിനില്ക്കുന്നുവെന്നു സൂചിപ്പിക്കുന്ന ഒരു ഡസനിലധികം കവിതകൾ വിചിന്തനം ചെയ്യുന്നതിനായി ഈ ദലത്തിൽ അവതരിപ്പിക്കുകയാണ്. ഇതുവരെയുള്ള ദലങ്ങളിലൂടെ നിങ്ങൾ സമാഹരിച്ച അറിവുകൾവച്ച് ഇവയെ നിങ്ങൾക്ക് ആസ്വദിക്കാം (?), വിലയിരുത്താം. നീണ്ട കവിതകളുടെ കുറച്ചു വരികളേ ഉണ്ടാവൂ. എങ്കിലും അതിന്റെ രചനാശൈലി നിങ്ങൾക്ക് അനുഭവവേദ്യമാവും.

1. വർണ്ണാഭവീശും പ്രകൃതിയോടിന്നു ഞാ-
   നൊന്നു മൊഴിയട്ടേയെന്റെ ദുഃഖം.

   ..........................

   ആരിന്നു കാണുമെൻ മൂകദുഃഖങ്ങളെ-
   യാരോടു ഞാനൊന്നു പങ്കുവയ്ക്കും.

   ..........................

   സുന്ദരിയാകുമുഷസ്സിനെ പുൽകുവാൻ
   വന്നൊരിളംവെയിൽ കേട്ടിടുമോ?

   ..........................

(ദേവി കരുത്തേടത്തുമന പഴയ ശൈലിയിൽ 'മഞ്ജരി' യിൽ രചിച്ച "ആരോടു ചൊല്ലും" എന്ന കവിത. ദേവിയുടെ ആശങ്ക രസകരമല്ലേ? കാമ്

കൻ കാമുകിയെ ആലിംഗനം ചെയ്യാൻ വെമ്പലോടെ വരുമ്പോൾ ഇതൊക്കെ കേൾക്കാൻ ക്ഷമ കാണിക്കുമോ എന്ന ചോദ്യത്തിലെ ഔചിത്യവും നിസ്സ ഹായതയും നമ്മിൽ അനുകമ്പയാണോ ചിരിയാണോ ഉണർത്തുക.)

2. "വിളക്കണഞ്ഞ വൃദ്ധമന്ദിരത്തി-
ലുറങ്ങാത്ത രണ്ടാത്മാക്കൾ
അന്യോന്യം ചോദിച്ചു
മക്കൾ ഉറങ്ങിയിട്ടുണ്ടാവുമോ?"
(സുരേഷ് ബാലകൃഷ്ണൻ - അന്യോന്യം)

ഇതു പകരുന്ന തീവ്രമായ വികാരതലം എങ്ങനെയാണു നിർവചിക്കുക! മക്കളെ കണ്മണികളായിക്കരുതി, വാത്സല്യത്തോടെ വളർത്തി വലുതാക്കി ക്കഴിയുമ്പോൾ, അവർ സ്വന്തംകാലിൽ നിൽക്കാൻ പ്രാപ്തി കൈവരിക്കു മ്പോൾ അച്ഛനമ്മമാർ അവർക്കു ഭാരമാകുന്നു. മാതാപിതാക്കൾ വൃദ്ധമന്ദിര ത്തിന്റെ ഇരുളിൽ തള്ളപ്പെടുന്നു. അപ്പോഴും ആ ഇടനാഴികളിൽ മക്കളെ യോർത്തു നിസ്സഹായതയോടെ വിഹ്വലതകൊള്ളുന്ന വൃദ്ധദമ്പതികളുടെ ആ മനസ്സ്, മക്കളോടുള്ള വാത്സല്യം തുടിക്കുന്ന ആ അന്വേഷണം ഏതൊരാളി ന്റെയും മനസ്സിൽ ആർദ്രതയും നീറ്റലും ഉണ്ടാക്കാൻ പര്യാപ്തമല്ലേ? അതോ ടൊപ്പം സ്നേഹനിധികളായ മാതാപിതാക്കളോടു നന്ദികേടു കാണിച്ച ആ മക്കളോടു പുച്ഛവും അനുവാചകന്റെ മനസ്സിൽ ഉടലെടുക്കും. അതാണ് ഈ വൃത്തമില്ലെങ്കിലും ഛന്ദസ്സില്ലെങ്കിലും ഈ നാലുവരി കവിത വിജയിക്കുന്ന തിന്റെ കാരണം.

3. എങ്ങനെ? (ചന്തുനായർ)
എന്റെ കൈയിലെ പുല്ലാംകുഴൽ
നിങ്ങളെടുത്തുകൊൾക.
എന്റെ മടിത്തട്ടിലെ രുദ്രവീണയും
നിങ്ങളെടുത്തുകൊൾക!

എന്റെ താളിയോലക്കുറിപ്പും നാരായവും
നിങ്ങളെടുത്തുകൊൾക!
എന്റെ നാവടച്ച് പട്ടുകച്ചയും
ചുറ്റിക്കൊൾക!

എന്റെ ചുണ്ടിലുറിത്തിണർക്കുന്ന
സപ്തസ്വരങ്ങളെയും,
എൻ അംഗുലീയങ്ങളിൽ തരിച്ചിറങ്ങുന്ന
സ്വരലാളനത്തെയും,
എന്റെ വിരൽത്തുമ്പത്തെ
നാരായത്തരിപ്പിനേയും,

എന്റെ നാവിലമർന്നിരിക്കുന്ന
പ്രണയഗീതങ്ങളേയും,
ഉണർത്തുപാട്ടിനേയും
നിങ്ങൾക്കെങ്ങനെ
പിടിച്ചുവാങ്ങാനാകും?

("കേരളത്തിലെ കുരുമുളകും ഏലവുമെല്ലാം കൊള്ളയടിച്ചുകൊണ്ട് പോയാലും കേരളത്തിന്റെ കാലാവസ്ഥ അവർക്ക് അങ്ങനെ കൊണ്ടുപോ കാൻ പറ്റില്ലല്ലോ" എന്ന മൂലംതിരുനാൾ മഹാരാജാവിന്റെ ചോദ്യം ഓർമ്മ പ്പെടുത്തുന്നില്ലേ ഈ വരികൾ.)

ഇനിയുള്ള കവിതകൾ നിങ്ങൾതന്നെ അവലോകനം ചെയ്തു നോക്കുക.

4. ഗതിയറ്റ വാർദ്ധക്യം
കഥവറ്റിയന്യോന്യം
നെടുവീർപ്പടക്കുന്ന
വൃദ്ധസദനങ്ങൾ (പോൾസൺ തേങ്ങാപുരയ്ക്കൽ - ചാത്തനേറ്)

5. മരിച്ച വീട്ടിലേയ്ക്കുള്ള
വഴി ചോദിച്ചപ്പോൾ,
കവലയിൽനിന്ന്
വൈയാകരണന്റെ
പരിഹാസത്തിരുത്ത്
"മരിച്ചതു വീടല്ലല്ലോ...
മാധവേട്ടനല്ലേ..?!"
സുഹൃത്തേ...

മാധവേട്ടൻ ഒരു വീടായിരുന്നു.
കോശഭിത്തികൾ ദ്രവിച്ച്,
തളർന്നുവീണ ഭാര്യയ്ക്കു
ചാരിയിരിക്കാൻ ഉറപ്പുള്ള ഭിത്തികളായിരുന്നു.
കൗമാരക്കാട്ടിലെ ചെന്നായ്ക്കളെ ഭയന്ന ഓടിയെത്തുന്ന
പെൺമക്കൾക്ക്,
ബലമുള്ള കതകുകളായിരുന്നു.
വേനലിൽ പൊള്ളിയും
വർഷത്തിൽ നനഞ്ഞുവിറച്ചും
അവർക്കു സുരക്ഷയൊരുക്കിയ
മേൽക്കൂരയായിരുന്നു.
അതെ!
മാധവേട്ടൻ, ഒരു വീടായിരുന്നു.
എനിക്കു പോകേണ്ടത്
ആ, മരിച്ച വീട്ടിലേയ്ക്കു തന്നെയാണ്.

(മരിച്ച വീട്ടിലേയ്ക്ക് -ബാബുരാജ് കളമ്പൂർ)

6. ബോൺസായ്: ശ്രീജിത് രാജേന്ദ്രൻ

ശീതീകരിച്ചൊരീ സ്വീകരണമുറി തന്റെ കോണിലായ്
മൗനമുരുകുന്നിതൊരു മുരടിച്ച ജീവിതം.
കാണികൾതൻ കൗതുകത്തഴുകലാൽ
കോൾമയിർ വിധിക്കപ്പെട്ടൊരു ബോൺസായ്.
നെഞ്ചകം വിങ്ങുന്ന നോവുമായ് നിൽപ്പൂ
വളർച്ച മുരടിച്ച വൻകഴൽ ദുഃഖം, ഞാൻ...

മോഹമുണ്ടിനിയുമേറെ വളരുവാൻ, പടരുവാൻ,
ഒരു കുളിക്കുഞ്ഞിനു കൂടൊന്നൊരുക്കുവാൻ,
തളരുമീ പാന്ഥനു തണൽ വിരിച്ചീടുവാൻ,
കായ് പൊഴിച്ചൊരു പയ്യിൻ പശിയടക്കീടുവാൻ
എന്തു ചെയ്‌വൂ ഞാൻ, എന്തു ചെയ്യേണ്ടു മാനവ,

നിന്റെ മുറിയിലെ ബോൺസായ് മാത്രം ഞാൻ
(കവിത ഇനിയും തുടരുന്നു)

7. അച്ഛൻ കാണുന്നോ (സുനു വിജയൻ)
നിറമേഴും കൂട്ടി ചിത്രം നിർമ്മിച്ചെൻ
അരുമയാം കുഞ്ഞു ചോദിച്ചു,
"അച്ഛൻ കാണുന്നോ പൊന്നുമോളുടെ
പുതിയ ചിത്രത്തിൻ നിറഭംഗി?

നീലപ്പീലി വിടർത്തിയാടും മയിലും
പച്ചമരക്കാടും കാട്ടുചോലയും
പൂക്കളുമുള്ള ചിത്രം അച്ഛൻ കാണുന്നോ?

അമ്മചൊല്ലി, അകക്കണ്ണാലെന്റെ
അച്ഛനെതുമേ കണ്ടിടാം
എന്റെ പൊന്നച്ഛൻ ചൊല്ലുകില്ലയോ
എന്റെ ചിത്രമിതെങ്ങനെ."

നെഞ്ചുപൊട്ടി പിടഞ്ഞുപോയി ഞാൻ
കുഞ്ഞു ചൊല്ലിയതും കേൾക്കേ
കണ്ടനാളമിടറി ഞാനെന്റെ
കുഞ്ഞിനോടെന്തു ചൊല്ലിടും.

അന്ധനാമെന്റെ തീവ്രനൊമ്പരം
കുഞ്ഞുമോൾക്കറിയില്ലല്ലോ
നെഞ്ചുരുകി പിടഞ്ഞു തേങ്ങുമ്പോൾ
പുഞ്ചിരിക്കും ഞാൻ മോൾക്കായി.

വർണ്ണചിത്രങ്ങൾ കാട്ടിയെൻ കുഞ്ഞ്
ഭംഗി ചോദിക്കുന്നെന്നോടായ്

അന്ധരാകത്തിൽ മുങ്ങുമെൻ
മനസ്സെങ്ങനെ ചന്തം ചൊല്ലിടും.

"എൻ മയിലിന്റെ പീലിയെങ്ങനെ
ഭംഗിയുള്ളതോ, പൂക്കളിൽ
വർണ്ണമിത്രയ്ക്കു ചേരുമോ-അച്ഛൻ
ചൊല്ലിടൂ വേഗം" കുഞ്ഞോതി.

"എത്ര ഭംഗി നിൻ ചിത്രം എൻ കുഞ്ഞേ
ഒട്ടുമില്ല കുറവുകൾ,
പൂക്കളും കാട്ടുചോലയും
മയിൽപ്പീലിയും കാടും ശോഭനം."

കുഞ്ഞുചിത്രമെൻ നെഞ്ചോടു ചേർത്തു
ഭംഗി കണ്ടു ഞാൻ ഉൾക്കണ്ണാൽ
കണ്ണുനീരിറ്റുവീണാ ചിത്രത്തിൽ
നെഞ്ചുനീറി പിടഞ്ഞപ്പോൾ.

പൊന്നുമോൾ ചൊല്ലി, "അച്ഛനെൻ ചിത്രം
ചീത്തയാക്കി കളയല്ലേ,
ഇത്ര ഭംഗിയുള്ളെന്റെ ചിത്രത്തിൽ
കണ്ണുനീർത്തുള്ളി വീഴ്ത്തല്ലേ."

കണ്ണുനീരല്ലാ, കാട്ടുചോലയ്ക്കു
വെള്ളമേകിയതാണു ഞാൻ
പുഞ്ചിരിയോടെ ഉള്ളിൽ തേങ്ങി ഞാൻ
എന്റെ കുഞ്ഞിനെ ചുംബിച്ചു.

8. തനിച്ചാണെന്നു തോന്നുമ്പോഴൊക്കെയും
ചുറ്റുപാടുമൊന്നു മിഴിയോടിക്കണം

പിന്നെയീ, മരവും മഞ്ഞും മഴയും
നിഴലും നിലാവും നക്ഷത്രവുമുള്ളപ്പോൾ
തനിച്ചാവില്ല നാമൊരിക്കലുമെന്നോർക്കണം. (മിനു പ്രേം)

9. കായ്ച്ചു എന്ന ഒറ്റക്കുറ്റത്തിന്
മാവ് ഏറു കൊള്ളുകയാണ്
ദയവു പാടില്ല
എത്ര ഏറുകൊണ്ടാലും പഠിക്കില്ല
എല്ലാ വർഷവും കായ്ക്കും
മിണ്ടാതെനിന്ന് ഏറു കൊള്ളും. (വിഷ്ണുപ്രസാദ്)

10. പാസ്‌വേഡ് (ബിന്ദു കൃഷ്ണ)
അവളുടെ ലോകത്തേക്കു കടക്കാൻ
ഏതു പാസ്‌വേഡ് അറിയണം
പുച്ഛിച്ചുതള്ളാതെ അവൾ വായിക്കാൻ
എങ്ങനെ അയയ്ക്കണം
ഐ മിസ് യു.

11. വീടു കുഴിച്ചിട്ടാൽ (ഗിരിജ പി. പാതേക്കര)
ചീഞ്ഞഴുകി നാറാൻ തുടങ്ങിയപ്പോഴാണ്
ആഴത്തിൽ കുഴിവെട്ടി മൂടിയത്
പക്ഷേ,
അല്പനേരം കഴിഞ്ഞപ്പോൾ
അഹങ്കാരത്തോടെ മുളച്ചുപൊന്തി
ആദ്യം തലനീട്ടിയത്
ആകാശം മറയ്ക്കുന്ന മേൽക്കൂര
പിന്നെ,
അതിരുകൾ തീർക്കുന്ന ചുമരുകൾ
കണ്ണടച്ചിരുട്ടാക്കുന്ന
ജനലുകൾ, വാതിലുകൾ...

(ഇനിയുള്ള കവിതകളിൽ ചില വാക്കുകളും രചയിതാക്കളുടെ പേരും ഞാൻ മറയ്ക്കുന്നു. കാരണം, ഈ ലേഖനം സഹോദരിമാരും വായിക്കുന്നതാണല്ലോ. ഇവ ഫെയിസ്ബുക്കിലും ചില പ്രസിദ്ധീകരണങ്ങളിലും വായിച്ചതാണ്. ആരെഴുതിയതാണെന്ന് ഓർക്കുന്നില്ലാ. ഞാൻ ഈ രീതിയിൽ സേവ് ചെയ്തിട്ടിരുന്നതാണ്.)

12. ഞാൻ ..... എന്ന വാക്ക് കവിതയിൽ ഉപയോഗിക്കാറില്ലാ.
കാരണം അത് അശ്ലീലമാണെന്നു പറയുന്നു.
.......... എന്ന വാക്കും എഴുതാറില്ലാ
പിന്നെ ഞാൻ കുറേ കവിതകളെഴുതുന്നുണ്ട്.
അതാരു വായിച്ചാലും ഇല്ലെങ്കിലും എനിക്കൊരു ........ ഇല്ലാ.

13. പെണ്ണിന്റെ ........യിൽ
ഒരു പുസ്തകമുണ്ട്.
പലവട്ടം തുറന്നുനോക്കിയിട്ടും
ഒരു തവണപോലും
നീയിതു വായിച്ചുനോക്കിയില്ലല്ലോ.

14. എന്റെ ........ ആയുസ്സിലൊരിക്കലും
വേദനയോടെയല്ലാതെ പുഞ്ചിരിച്ചിട്ടില്ലാ
ചീന്തിയെറിയപ്പെട്ട
ചെമ്പരത്തിപ്പൂവുപോലെ
എന്റെ .........
പേര് പിഴ, ............., .............., വേശ്യ
പുതിയ പേര് വെടി, ഇനിയെത്രയുമോ പേരുകൾ.

നമ്മുടെ കവിതകൾ ഏതു തലം വരെ എത്തിനില്ക്കുന്നുവെന്ന് ഇനി നിങ്ങൾ ചിന്തിക്കുക. ഏതു രീതിയാണ് അഭികാമ്യമെന്നു നിങ്ങൾതന്നെ തീരുമാനിക്കുക. അവസാനം എഴുതിയ രീതിയിലുള്ള കവികളെയും പുകഴ്ത്താനും ഉയർത്താനും ഇവിടെ ആസ്വാദകരുള്ളപ്പോൾ ഒരു തിരിച്ചുപോക്കിന് എത്ര

പരിശ്രമിക്കണമെന്ന് നിങ്ങൾതന്നെ ആലോചിക്കുക. ഈ പുകഴ്ത്തുന്നവ അവസാനത്തെ മൂന്നു കവിതകൾ (?) അവരുടെ അമ്മപെങ്ങന്മാരുടെ മുന്നിലും മക്കളുടെ മുന്നിലും ചൊല്ലാൻ ധൈര്യം കാണിക്കുമോ? കുഞ്ഞുങ്ങൾ സംശയം ചോദിച്ചാൽ വിശദീകരിച്ചുകൊടുക്കുമോ?

നമ്മുടെ നാട്ടിൽ അരങ്ങേറാറുള്ള കവിയരങ്ങുകൾ കാവ്യവാസനയെ പ പോഷിപ്പിക്കുവാൻ ഉതകേണ്ടവയാണ്. പക്ഷേ അവിടെ അതു സാധിതമ കാറുണ്ടോ? അവിടെ കവിത അവതരിപ്പിക്കുന്നവരുടെ രീതികൾ എന്താണ് നമുക്ക് അക്കാര്യവും അടുത്ത ദലത്തിൽ ഒന്നു പരിശോധിക്കാം.



ദലം 9

# കവിയരങ്ങുകളിലെ പാടുകൾ, പാഠവങ്ങൾ, പെടാപ്പാടുകൾ

'കവിത കലകളുടെ കല'യാണെന്നു നേരത്തേ പറഞ്ഞിട്ടുണ്ട്. ഏതു കലയ്ക്കും അതിന്റേതായ ചട്ടക്കൂടുകൾ ഉണ്ടുതാനും. എന്നാൽ, കവിതയ്ക്കു ചട്ടക്കൂടുകളും നിയമനിർമ്മാണങ്ങളും അഭിലഷണീയമാണോ? ഭാവനയ്ക്കു നിയന്ത്രണം വയ്ക്കാൻ സാധിക്കാത്തതുപോലെ കാവ്യരചനയ്ക്കും അളവു കോൽ വയ്ക്കാൻ സാധ്യമല്ലാ. ഒരു ശിശുവിന്റെ പുഞ്ചിരിക്ക് എന്ത് അളവാണു കൊടുക്കുക, കൊടുങ്കാറ്റിനും കുളിർക്കാറ്റിനുമിടയിൽ കാറ്റിന് അളവുകോൽ വയ്ക്കാൻ സാധിക്കാത്തതുപോലെ കവിതയ്ക്കും പുറത്തുനിന്നു നിയന്ത്രണം സാധ്യമാവില്ലാ. കാറ്റ് എന്നു പറയുമ്പോൾ ആ കാറ്റിനെ എങ്ങനെയാണു നിർവ്വചിക്കാൻ കഴിയുക? പക്ഷേ ഈ അനുഭൂതികൾ തൂലികയിലൂടെ പ്രവ ഹിക്കുമ്പോൾ ഒരാളുടെ മനസ്സിലെ കാവ്യബോധം അതിനു ചില നിയന്ത്ര ണങ്ങൾ സ്വയം കൊടുക്കുമ്പോഴാണ് അതൊരു 'കവിത'യായി മാറുന്നത്. ആ കാവ്യബോധമില്ലെങ്കിൽ അതു 'ഗവിത'യുമാകും. ഈ കാവ്യബോധം മനസ്സിൽ ജനിക്കുവാൻ എന്താണു കരണീയമായിട്ടുള്ളത്?

കവിതയുണ്ടായ കാലം മുതൽ അതിന് ആധാരമായ വിഷയങ്ങൾ ഒന്നു തന്നെയാണ്. മനുഷ്യനും സമൂഹവും പ്രകൃതിയും പ്രപഞ്ചസൗന്ദര്യവും ഇവ യിലുള്ള പ്രഹേളികകളും കവിതയ്ക്കു വിഷയമാവുന്നു. പക്ഷേ, കാലം മാറു ന്നതനുസരിച്ചു മാറാത്ത ചില കാര്യങ്ങളുണ്ട്. മനുഷ്യന്റെ രക്തവും ഹൃദ യവും തലച്ചോറും അസ്ഥികൂടവുമെല്ലാം ഒന്നുപോലെതന്നെ. അമ്മിഞ്ഞപ്പാ ലിന്റെ രുചിയും കണ്ണുനീരും വിയർപ്പും ശിശുവിന്റെ കരച്ചിലും കൗമാരത്തിലെ 'പേരറിയാത്ത നൊമ്പര'വും വാർധക്യത്തിലെ നിസ്സഹായതയുമെല്ലാം അതേ പടി തുടരുന്നു. പക്ഷേ, അവയുടെ ചുറ്റുപാടുകളും അവയെക്കുറിച്ചു പറ യുന്ന രീതികളുംമാത്രം മാറുന്നു. അതിനാൽ കവിതയുടെ രീതികളും മാറുന്നു. പക്ഷേ, കാവ്യമൂല്യങ്ങൾക്ക്, ലക്ഷ്യങ്ങൾക്ക് മാറ്റമുണ്ടാവില്ലാ. കാവ്യരചന യെക്കുറിച്ചു പല ദശാബ്ദങ്ങൾ ഭാഷാദ്ധ്യാപകനായിരുന്ന, അനുഗൃഹീതകവി യായ പ്രൊഫ. മാത്യു ഉലകംതറ പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക:

"ഒരു ഭാഷയെ ശ്രേഷ്ഠമാക്കുന്നത് അതിലെ കാവ്യഗ്രന്ഥങ്ങളാണ്. ഒരു ജനതയ്ക്കു ഭാഷാഭിവൃദ്ധി ലഭിക്കുന്നത് ഉത്തമ കാവ്യപാരായണത്തിലൂടെയാണ്. ഈ തിരിച്ചറിവു ലഭിക്കാത്ത ഒരു നല്ല വിഭാഗം ഇന്നു കേരളത്തിലുണ്ട്. പുതിയ തലമുറയെക്കുറിച്ചിങ്ങനെ പൊതുവിലും പറയാം. പുതിയ തലമുറകൾ കവിതയെന്ന പേരിൽ എഴുതിക്കൊണ്ടു വന്ന് അരങ്ങുകളിൽ ഗർജ്ജിക്കുന്ന മിക്കതും ഗദ്യശൈലിയിൽ ചമത്കാരമോ അർത്ഥസംവേദനക്ഷമതയോ ഇല്ലാത്ത ഒരുതരം രചനകളാണ്. ഒരു കവിയരങ്ങിനപ്പുറം അവയ്ക്ക് ആയുസ്സില്ലാ. ആരും അതു മനഃപാഠമാക്കാറില്ലാ, ഉദ്ധരിക്കാറുമില്ലാ."

(ഈ ഭാഗം വായിക്കുമ്പോൾത്തന്നെ ചിലർക്കു മനസ്സിൽ അങ്കുരിക്കുന്ന വൈക്ലബ്യവും അസഹിഷ്ണുതയും ഞാൻ അറിയുന്നുണ്ട്. പക്ഷേ, ഇതു സത്യമല്ലേ? മാസത്തിൽ മൂന്നു-നാലു കവിയരങ്ങുകളിലെങ്കിലും പങ്കെടുക്കുന്ന ഞാൻ ഈ ച്യുതി നന്നായി അനുഭവിച്ചിട്ടുണ്ട്, അനുഭവിക്കുന്നുണ്ട്.)

പ്രൊഫ. മാത്യു ഉലകംതറ തുടരുന്നു-

"കവികളാവാൻ ആഗ്രഹിക്കുന്നവർ പോലും പഴയ കവിതകൾ വായിക്കാറില്ലാ. മലയാളിയുടെ സ്വന്തവൃത്തങ്ങളായ മഞ്ജരി, കാകളി, കേക, മാവേലി, ഓമനക്കുട്ടൻ, അന്നനട, പാന, നതോന്നത മുതലായവയിൽ ഒന്നോ രണ്ടോ എങ്കിലും സ്വായത്തമാക്കാൻ ശ്രമിക്കാറില്ലാ. കാവ്യരചനയ്ക്കു പരിശീലനം ആവശ്യമില്ലായെന്ന ഭാവമാണു യുവകവികൾക്കുള്ളത്. ഒന്നു തീർത്തുപറയാം. നിങ്ങളുടെ കവിതകളും നിങ്ങളുടെ യശസ്സും നിലനില്ക്കണമെങ്കിൽ കാവ്യഭാഷയിലും കാവ്യഭാവനാഘടകങ്ങളിലും കാവ്യാസ്വാദനത്തിന്റെ അടിസ്ഥാനതലങ്ങളിലും അല്പം പരിശീലനം നേടേണ്ടതുണ്ട്. മനസ്സുവച്ചാൽ ഒന്നോ രണ്ടോ ആഴ്ചകൾകൊണ്ടു നേടിയെടുക്കാവുന്നതേയുള്ളൂ ആ പരിശീലനം." (ആർജ്ജവം മാസിക - 2015 ആഗസ്റ്റ് ലക്കം)

പക്ഷേ, ഇന്നത്തെ തലമുറയിൽപ്പെട്ട കവികൾക്ക് ഇതൊന്നും അത്ര ഇഷ്ടപ്പെടുന്ന വാദമുഖങ്ങളല്ലാ. അവരെ സംബന്ധിച്ചിടത്തോളം എന്തിനെയും എതിർക്കുക,

ദുർഗ്രാഹ്യമായ പദങ്ങൾ നിരത്തി എന്തൊക്കെയോ അർത്ഥമാക്കുന്ന ബിംബങ്ങളാണവ എന്ന വ്യാജേന സൃഷ്ടികൾ നടത്തി വേദികളിൽവന്ന് അലറിയുറഞ്ഞു ചൊല്ലുക. ഇതിനൊന്നിനും അവർക്കു യാതൊരു ഒരു വൈക്ലബ്യവും ഇല്ലാ. അതാർക്കും മനസ്സിലാവണമെന്ന് അവർക്കു നിർബന്ധമി

മില്ലാ. കാരണം, അവരിൽ പലർക്കും പലയിടങ്ങളിൽനിന്ന് 'അവാർഡുകൾ' കിട്ടിയവരാണ്. അവാർഡ് കിട്ടിയ കവിത വായിച്ചാൽ ചിലപ്പോൾ നമുക്കു വൈക്ലബ്യവുമുണ്ടാവുകയും ചെയ്യും. കോട്ടയം എന്ന അക്ഷരനഗരിയിലും ചുറ്റുമായും എല്ലാ മാസവും ഓരോരോ ആഴ്ചകളിലായി ഏറ്റുമാനൂർ, തിരുവഞ്ചൂർ, പാമ്പാടി, മീനടം, കോട്ടയം, കുടമാളൂർ എന്നിവിടങ്ങളിൽ കവിയരങ്ങുകളുണ്ടാവും. അതിലൊന്നിൽ ഒരിക്കൽ ഒരു കവിയരങ്ങിൽ അവിടെ അവതരിപ്പിക്കപ്പെട്ട അവിടെ അവതരിപ്പിക്കപ്പെട്ട കവിതകളുടെ അവലോകനം നടത്തുവാനുള്ള ഭാഗ്യം (ദൗർഭാഗ്യം) എനിക്കുണ്ടായി. അതിൽ ഒരു യുവകവി കവിത തുടങ്ങിയത് ഇങ്ങനെയായിരുന്നു.

ഠൊ ഠൊ ഠോ, ഠൊ ഠൊ ഠോ, ഠൊ ഠൊ ഠോ, ഠൊ ഠൊ ഠോ
ഠോ..... ഠോ..... ഠോ

പിന്നെ കുറച്ചു വരികൾ, തുടർന്നു ഠൊ ഠൊ ഠൊ ഠോ വെടിവയ്പ്. പിന്നെയും കുറച്ചു വരികൾ, തുടർന്നു വീണ്ടും വെടിവയ്പോടെ കവിത അവസാനിപ്പിച്ചു.

ആർക്കും ഒന്നും പിടികിട്ടിയില്ലാ... എനിക്കും. ഞാൻ അദ്ദേഹത്തോട് അവലോകനത്തിൽ പറഞ്ഞു: "താങ്കൾ ആ വെടിവയ്പ് നടത്തിയതെന്തിനായിരുന്നുവെന്ന് എനിക്കു സത്യമായിട്ടും പിടികിട്ടിയില്ലാ. ആ വരികളാവട്ടേ എന്റെ തലയ്ക്കു മുകളിലൂടെ പറന്നുപോവുകയും ചെയ്തു." അതിന് അദ്ദേഹം നൽകിയ മറുപടി സദസ്സിനെ ആകെ പൊട്ടിച്ചിരിപ്പിച്ചു. "അത് സാറേ, വടക്കു തൃശ്ശൂരോട്ടൊക്കെ ചെന്നാൽ കവിയരങ്ങുകളിൽ പത്തുമുപ്പത്തഞ്ചു കവികളുണ്ടാവും. കുറേ കവിതകൾ കേട്ടുകഴിയുമ്പോൾ പലരും ഉറങ്ങാൻ തുടങ്ങും. അവരെ ഉണർത്താൻ ഇതേയുള്ളൂ വഴി."

എങ്ങനെയുണ്ടു മറുപടി? കവിത കേട്ടാൽ സദസ്യർ ഉറങ്ങിപ്പോവുന്നെങ്കിൽ അവതരിപ്പിക്കപ്പെടുന്ന കവിതകളുടെ നിലവാരം എന്തായിരിക്കും!

മറ്റൊരു യുവകവിയിൽനിന്ന് പുതിയൊരു വാക്കു കിട്ടി – "പച്ചക്കം". കവിത കേട്ട് അടുത്തിരുന്ന ആളോട് ആ വാക്കിന്റെയർത്ഥം എന്താണെന്നു ചോദിച്ചപ്പോൾ അയാൾക്കും അറിയില്ലാ. ആ കവിത എന്തിനെക്കുറിച്ചായിരുന്നു എന്ന ചോദ്യത്തിനുള്ള മറുപടി: "ആ, എനിക്കു മനസ്സിലായില്ലാ." പിന്നെയെന്തിനാണ് അദ്ദേഹം കവിത കേട്ട് നന്നായി കൈയടിച്ചത്. അതേ, അതല്ലാതെ വേറെ എന്തു ചെയ്യും! ഇതാണു പല കവിയരങ്ങുകളിലെയും അവസ്ഥ.

അപ്പോൾ നമ്മുടെ ഈ യുവകവികൾക്ക് എന്താണു സംഭവിക്കുന്നത്? എന്തെങ്കിലുമൊക്കെ അർത്ഥശൂന്യമായി എഴുതിവച്ചാലും കവിതയാവുമെന്ന് ആരാണ് അവർക്ക് അറിവു കൊടുത്തിരിക്കുന്നത്. കവിയായി പേരെടുക്കാനുള്ള ഇവരുടെ വാഞ്ഛയെ ഇപ്രകാരം തെറ്റിദ്ധരിപ്പിച്ച് അവരെ പരിഹാസ്യരാക്കുന്നതാരാണ്? ചിന്തിക്കേണ്ടുന്ന കാര്യമാണ്. ഒന്നറിയാം, അവരിൽ പലരും എഴുതുന്ന പലതും വിവരക്കേടാണെന്നും ദുർഗ്രാഹ്യമാണെന്നും നല്ലതുപോലെ അറിയുന്നത് അവർ തന്നെയാണ്. ഒരിക്കൽ കവിതയവതരിപ്പിച്ച ഒരു അത്യന്താധുനിക കവിയോട് എന്റെ ഒരു സുഹൃത്ത് (ഞാൻ തടഞ്ഞിട്ടും) ആ കവിതയിൽ എന്താണുദ്ദേശിച്ചിരിക്കുന്നതെന്നു ചോദിച്ചു. "ഞാൻ തന്നെ എന്റെ കവിതയുടെ അർത്ഥവും പറഞ്ഞുതരണമെന്നു പറഞ്ഞാൽ അതൊരാഭാസമാണല്ലോ" എന്നു പറഞ്ഞ് അയാൾ ശുണ്ഠിയെടുത്ത് ഒഴിഞ്ഞുകളഞ്ഞു. കാരണം, അതു വിശദീകരിക്കാൻ അയാൾക്കാവുന്നില്ല; അത്രതന്നെ.

കവിയരങ്ങുകൾ കവികൾക്ക് അവരുടെ രചനകൾ അവതരിപ്പിക്കുവാനും അതേക്കുറിച്ച് മറ്റുള്ളവരുടെ അഭിപ്രായം വിനയപൂർവ്വം കേൾക്കാനും അനുസരിച്ച് കാവ്യസിദ്ധിക്കു മാറ്റുകൂട്ടിയെടുക്കാനുമുള്ള വേദിയാവണം. അതോടൊപ്പം മറ്റുള്ളവരുടെ കവിതകൾ, അവരുടെ രചനാരീതികൾ ശ്രദ്ധിച്ചു മനസ്സിലാക്കാനും അവർക്കു താത്പര്യമുണ്ടാവണം. പക്ഷേ, പല കവിയരങ്ങുകളിലും അവതരിപ്പിക്കപ്പെട്ട കവിതകളുടെ അവലോകനം നടക്കാറില്ലാ. അവലോകനം ഉള്ളയിടങ്ങളിൽതന്നെ കവിത അവതരിപ്പിച്ച കവികൾ വളരെ മുമ്പേ തന്നെ വേദി വിട്ടിട്ടുണ്ടാവും. അവർക്ക് അവലോകനവും വേണ്ടാ, മറ്റുള്ളവരുടെ കവിതകൾ കേൾക്കുകയും വേണ്ടാ. അവിടെ വന്നു കവിത ചൊല്ലിയത്, അവിടുത്തെ സംഘാടകരോട് അവർ ചെയ്യുന്ന ഔദാര്യം പോലെയാണ് അവരുടെ ഭാവം.

ചിലയിടങ്ങളിലെങ്കിലും മുപ്പതു പേരുമായി തുടങ്ങുന്ന കവിയരങ്ങിന്റെ അവസാനം അവലോകനസമയത്ത് അഞ്ചാറു പേരൊക്കെ കാണും. ബാക്കിയെല്ലാവരുംതന്നെ സ്ഥലംകാലിയാക്കി പോയിരിക്കും. അവലോകനം നടത്തുന്നവരാവട്ടെ, ആരെതു ചവറ് അവതരിപ്പിച്ചാലും അതെല്ലാം മഹത്തരം എന്ന് പാടിപ്പുകഴ്ത്തുകയും ചെയ്യും. വസ്തുനിഷ്ഠമായ ഒരു അവലോകനവും നടക്കാറില്ലാ. പിന്നെങ്ങനെയാണ് കാവ്യരചനാരംഗത്ത് പുരോഗമനം ഉണ്ടാവുക? കവിതയെക്കുറിച്ചു ചിന്തിക്കുയോ പഠിക്കുകയോ ചെയ്യാത്ത ഒരാൾ കവിയെന്

പേരെടുക്കാനുള്ള അടങ്ങാത്ത ത്വരയിൽ കവിയരങ്ങുകളിലെത്തി അവതരിപ്പിക്കുന്ന കവിതയിലെ അഭംഗികളും വിഡ്ഢിത്തങ്ങളും നിഷ്പക്ഷമായി അവലോകനം ചെയ്താൽ കുറേ ശത്രുക്കളെക്കൂടി സൃഷ്ടിക്കാമെന്നേയുള്ളൂ. അതാകും അവലോകനം നടത്തുന്നവർ ഈ സൂത്രവിദ്യ പ്രയോഗിക്കുന്നത്. എന്തായാലും കവിയരങ്ങുകളിൽ ഇരുപതു കവികൾ കവിത അവതരിപ്പിക്കപ്പെട്ടാൽ അവയിൽ ശരിയായ കവിതകൾ വിരലിലെണ്ണാവുന്ന മാത്രമേ കാണാറുള്ളൂ. എന്താണു കാരണം? അതിനായി കവികളെ നമുക്കു ചില വിഭാഗങ്ങളിലാക്കി ചിന്തിക്കേണ്ടിവരും. അതിനെക്കുറിച്ച് അടുത്ത ദലത്തിലാവാം വിചിന്തനം.

●

ദലം 10

# കവികളേ, ഇതിലേ, ഇതിലേ...

ഏതൊരാളുടെ മനസ്സിലും പ്രസിദ്ധി നേടാനുള്ള ഒരു ത്വര സാധാരണ മായി ഉണ്ടാവും. അതു തെറ്റല്ലാതാനും. പക്ഷേ ഈ ലോകത്തിൽ പ്രസിദ്ധി നേടാൻ കുറുക്കുവഴികൾ ഒന്നുമില്ലായെന്നുമോർക്കണം. ഉദ്ദേശിക്കുന്ന രംഗ ത്തുള്ള ജന്മവാസനയും അതു വികസിപ്പിച്ചെടുക്കുവാനുള്ള കഠിനമായ അദ്ധ്വാനവും ചാതുര്യവും ആ രംഗത്തു പ്രശസ്തി നേടാൻ ആവശ്യമുണ്ട്. പക്ഷേ, പലർക്കും അതിനു കഠിനാദ്ധ്വാനമൊന്നും ചെയ്യാൻ താത്പര്യമില്ല കുറുക്കുവഴികളോടാണു താത്പര്യം. കവിതയുടെ രംഗത്തും ഈ കുറുക്കു വഴി തേടി വരുന്നവരുടെ എണ്ണം കൂടുതലായപ്പോൾ 'കവിത' കളുടെ എണ്ണം കുറഞ്ഞു. കവികളെന്നു സ്വയം കരുതുന്നവരുടെ എണ്ണം കൂടി. ഇന്നു ഗദ്യം എഴുതുന്നവരേക്കാൾ കവിതയെഴുതുന്നവരുടെ എണ്ണം വളരെയധികമാണ്. അതോടെ പലതരം ദുഷിച്ച പ്രവണതകളും ഈ രംഗങ്ങളിൽ ഉടലെടുക്കു കയും ചെയ്തു. പരസ്പരം പൊക്കുക, ചെളിവാരിയെറിയുക, പരസ്പരസഹ കരണത്തിൽ അവാർഡുകൾ കൊടുക്കുക, 'വാങ്ങുക' എന്നതൊക്കെ ഇപ്പോൾ സർവ്വസാധാരണമായിട്ടുണ്ട്. പല അവാർഡുകളും സ്വന്തം ചെലവിൽ പോയ് അല്ലെങ്കിൽ ചെന്നു "വാങ്ങണം". എല്ലാ അവാർഡുകളും ഈ ഗണത്തിൽ വരില്ലാ. പക്ഷേ, പലതും ഇപ്പടി തട്ടിപ്പ് അല്ലെങ്കിൽ തട്ടിക്കൂട്ടൽതന്നെ.

എന്നാൽ, നമുക്കൊന്നു ചിന്തിച്ചുനോക്കാം. ഈ കവികളെല്ലാം എഴുതു ന്നതു കവിതതന്നെയാണോ? ശുദ്ധഗദ്യവും പ്രസ്താവനകളും എന്തിന്, ചെ കഥകൾ പോലും കവിതകളെന്നമട്ടിൽ സ്റ്റേജുകളിൽ അവതരിപ്പിക്കപ്പെ മ്പോൾ പൂർവ്വികർ കവികളെ എങ്ങനെയാണു തരംതിരിച്ചിട്ടുള്ളതെന്നു ന ക്കൊന്നു നോക്കിയാലോ? പൂർവ്വസൂരികൾ കവികളെ സാരസ്വതകകവി (ഉത്ത മകവി), അഭ്യാസികകവി (മദ്ധ്യമകവി), ഔപദേശികകവി (അധമകവി) തുടങ്ങി പല പേരുകളിൽ വിശേഷിപ്പിച്ചിട്ടുണ്ട്. വർഗ്ഗീകരണം അവിടംകൊണ്ടും തീ ന്നില്ലാ. പ്രതിഭയുടെയും വ്യുല്പത്തിയുടെയും അടിസ്ഥാനത്തിൽ കാവ്യക ശാസ്ത്രകവി, ഉഭയകവി, രചനാകവി, ഖ്യാതകവി, രസകവി, മാർഗ്ഗക ഇങ്ങനെ അതു നീണ്ടുപോവുന്നു ആ വിഭജനം. നമുക്ക് അതിലേക്കൊന്

വിശദമായി കടക്കേണ്ടതില്ലാ. കവികളെ ലളിതമായി വർഗ്ഗീകരിച്ചിട്ടുള്ളതിലേക്കു മാത്രം നമുക്കൊന്നു കണ്ണോടിക്കാം. അതിങ്ങനെയാണ്:

(1) ഭാഷയിൽ നല്ല അവഗാഹവും വൃത്ത,താളബോധവും കാവ്യബോധവുമുള്ള കവികൾ. അവർക്കു കവിതയും ശ്ലോകങ്ങളും വൃത്തനിബദ്ധമായും താളനിബദ്ധമായും കാവ്യാത്മകമായി എഴുതാൻ നല്ല ചാതുര്യം ഉണ്ടാവും. ആധുനികശൈലികളും ഇവർക്കു വഴങ്ങും.

(2) ഈ കൂട്ടർക്കാവട്ടേ, വൃത്തത്തേക്കുറിച്ചു വലിയ അവഗാഹമുണ്ടാവില്ലാ. എങ്കിലും താളനിബദ്ധമായി കവിതയെഴുതുന്നവരാണ്. കേട്ടുപഠിച്ചിട്ടുള്ള ചൊൽവടിവുകളിൽ, നല്ല താളഭംഗിയിൽ അവർ കവിതകൾ രചിക്കുന്നു. അതിൽ ഭംഗിയുള്ള ആധുനികവും അത്യന്താധുനികവുമായ കവിതകളും കാണപ്പെടാറുണ്ട്. ദുർഗ്രാഹ്യത ഇല്ലാത്തവ സ്വീകരിക്കപ്പെടാറുമുണ്ട്.

(3) ഗദ്യകവിതയെഴുതുന്നവരാണ് ഈ വിഭാഗം. ആശയങ്ങളെ കാവ്യാത്മകമായ ഗദ്യത്തിലൂടെ അവതരിപ്പിക്കുന്ന ഇവരുടെ ചില രചനകളും ഹൃദ്യമായി കാണാറുണ്ട്.

(4) തോന്നിയമാതിരി കവിതയെഴുതുന്നവർ. അവർക്കു ഭാഷാസ്വാധീനം കാര്യമായിട്ടില്ല. താളബോധം അല്പംപോലുമുണ്ടാവില്ല. ആകെയുള്ളതു കവിയായി പേരെടുക്കണമെന്ന തീക്ഷ്ണമായ ആഗ്രഹം മാത്രം. എന്നാൽ, അതിനുവേണ്ടി പ്രവർത്തിക്കാൻ, പരിശീലനം നടത്താൻ മടിയുള്ളവർ. ഇവരാണ് എന്തൊക്കെയോ അർത്ഥമില്ലാതെയും ദുർഗ്രാഹ്യമായും എഴുതി കവികളായി വിലസുന്നത്. ഇവരെയാണ് വിമർശിക്കുവാൻ നമ്മൾ പേടിക്കേണ്ടുന്ന വിഭാഗം. അവരുടെ കവിതകൾ ആർക്കും മനസ്സിലായില്ലെങ്കിലും അവർക്കു വിരോധമില്ല. അവർതന്നെ ഒത്തുകൂടി പരസ്പരം പുകഴ്ത്തി സംതൃപ്തിയടയും. ഇതു കേട്ടാൽ–

"വാനരാണാം വിവാഹേഷു
ഗായകാ സന്തി ഗർദ്ദഭാഃ
അന്യോന്യം തേ അഭിനന്ദന്തി
അഹോരൂപമഹോസ്വരം" എന്ന ശ്ലോകം ഓർമ്മ വരും. (കുരങ്ങന്മാരുടെ കല്യാണത്തിനു കഴുതകൾ പാട്ടുകാർ. അവർ പരസ്പരം അഭിനന്ദിക്കുന്നു: എന്തൊരു സൗന്ദര്യം! എന്തൊരു സ്വരമാധുര്യം!)

ഇവരെ ഇക്കാര്യം വാദിച്ചു ബോദ്ധ്യപ്പെടുത്താൻ ആർക്കും കഴിയില്ല എന്നു

മാത്രമല്ല, അതിനു തുനിയുന്നവരെ കൂട്ടമായി ആക്രമിച്ച് അപമാനിക്കുകയു ചെയ്യും. ഇവരുടെ വിക്രിയകളാണ് ഞാൻ ഒന്നാം ഖണ്ഡികയിൽ സൂചിപ്പിച്ചിരിക്കുന്നത്. അവരെ അവരുടെ വഴിക്കു വിടുന്നതാണ് ഉത്തമം. ഇവരിൽ ചിലർ മറ്റുള്ളവരുടെ ആശയങ്ങളോ രചനകളോ രചനാഭാഗങ്ങളോ അതേപടി അപഹരിച്ചും പേരെടുക്കാൻ മടിക്കില്ല.

"ഛയോപജീവി, പദകോപജീവി
പാദോപജീവി, സകലോപജീവി
ഭാവേദഥപ്രാപ്തകവിത്വജീവി
സ്വോന്മേഷതോ വാ ഭുവനോപജീവ്യഃ" എന്നാണു ക്ഷേമേന്ദ്രൻ ഇവരെ വിശേഷിപ്പിച്ചിട്ടുള്ളത്. ഇതിൽ ആദ്യത്തെ നാലു വിഭാഗക്കാരെ സുകവികളെന്നു അവർ അപഹർത്താക്കളും പരോപജീവികളുംതന്നെ. ഫെയിസ്ബുക്കിൽ ഈ വിഭാഗത്തിൽപ്പെട്ട അടിച്ചുമാറ്റലുകാർ ധാരാളമുണ്ട്. എന്നാൽ, അടുത്ത രണ്ടു വർഗ്ഗത്തിൽപ്പെട്ടവരെ (കാവ്യരചനാപരിശീലനം നേടി കവിതയെഴുതുന്നവർ, സ്വന്തം ഉന്മേഷത്താൽ അഥവാ ആവേശത്താൽ സമസ്ത വിശ്വത്തിൽനിന്നും കാവ്യരചനയ്ക്കു സാമഗ്രികൾ സ്വായത്തമാക്കുന്നവർ) അംഗീകരിക്കാവുന്നതും ആണ്. ഈ വിഭാഗങ്ങളിൽ അവരവരുടെ സ്ഥാനം എവിടെ വരണമെന്ന് ഓരോരുത്തരും സ്വയം തീരുമാനിക്കുകയാണ് അഭികാമ്യം.

### ഫെയിസ്ബുക്കിലെ കാവ്യരചനകൾ

ഫെയിസ്ബുക്ക് ഇന്നു പലർക്കും സാഹിത്യലോകത്തു സ്വയം വെളിപ്പെടുത്തുവാനും ഉയരുവാനും സഹായിക്കുന്ന ഒരു നല്ല മാദ്ധ്യമംതന്നെ. ഇവിടെ ആർക്കും യാതൊരു നിയന്ത്രണങ്ങളും അഭിമുഖീകരിക്കുവാനില്ല. സാഹിത്യരംഗത്ത് ഉയരുവാൻ താത്പര്യമുള്ളവർക്കു വിദഗ്ദ്ധരുടെ സഹായം ലഭിക്കുകയും ചെയ്യും. അത് ആവശ്യമാണോ അല്ലയോ എന്നു രചയിതാവിനു സ്വയം തീരുമാനിക്കാം. അതിനനുസരിച്ചുള്ള പ്രതികരണങ്ങൾ ലഭിക്കുകയും ചെയ്യും. എന്നാൽ, കാവ്യരചനാരംഗത്ത് ഉയരാൻ താത്പര്യമുള്ളവർ ഫെയ്സ്ബുക്കിൽ കവിത പോസ്റ്റ് ചെയ്യുന്നതിനു മുമ്പ് ദയവായി ഇക്കാര്യങ്ങൾ ശ്രദ്ധിച്ചാൽ നന്നായിരിക്കും.

കവിതയുടെ ആശയം മനസ്സിൽ മിന്നുമ്പോൾ ഉടനെതന്നെ അതു കടലാസ്സിലേക്കു പകർത്താൻ ശ്രമിക്കരുത്. ആ ആശയം മനസ്സിൽ വളരട്ടെ. അതൊ

വീർപ്പുമുട്ടലായി പല രീതിയിൽ മനസ്സിനെ മഥിക്കുമ്പോൾ അതു കടലാസി ലേക്കു യുക്തമായ ഒരു താളത്തിൽ പകർത്തുക. എഴുതി മുഴുവനാക്കിയ ശേഷം ആകെ ഒന്നുകൂടി വായിച്ചശേഷം ഉറക്കെ ചൊല്ലിനോക്കുക. നിങ്ങൾ ആഗ്രഹിച്ച പ്രകാരം എല്ലാ ആശയങ്ങളും അതിൽ പ്രകടമായിട്ടുണ്ടോ എന്നു പരിശോധിക്കുവാനും താളത്തിൽ (വൃത്തം അറിയാവുന്നവർക്ക് ആ വൃത്ത ത്തിന്റെ താളത്തിൽ അല്ലെങ്കിൽ ഏതെങ്കിലും ഒരു താളത്തിൽ) അതു സുഗ മമായി ചൊല്ലുവാൻ പറ്റുന്നുവോയെന്നും അറിയുവാൻ ഈ പ്രക്രിയ സഹാ യിക്കും. അപ്പോൾ ഏതെങ്കിലും വരിയിൽ അഭംഗി തോന്നിയാൽ അവിടം യുക്തമായ മറ്റു രീതിയിൽ തിരുത്തിയെഴുതുക.

ഒന്നുകൂടി ചൊല്ലിനോക്കുക.

ഇനിയാണു പ്രധാനപ്പെട്ട ഒരു കാര്യം. നിങ്ങൾ അനുവാചകനായി മാറി സ്വന്തം കവിതയിലെ ആശയങ്ങളെ വിമർശനാത്മകമായി നിരീക്ഷിക്കുക. നിർദ്ദയം വിലയിരുത്തുക. അപ്പോൾ ഏതെങ്കിലും ഭാഗം വികലമായി തോന്നു ന്നപക്ഷം ആ ഭാഗം കൂടുതൽ ഭംഗിയാക്കി തിരുത്തിയെഴുതുക.

ഒന്നുകൂടി ചൊല്ലിനോക്കുക. പൂർണ്ണസംതൃപ്തി തോന്നിയാൽ മാത്രം കംപ്യൂട്ടറിൽ ടൈപ്പ് ചെയ്യുക. ടൈപ്പ് ചെയ്തശേഷം ആദ്യാവസാനം ഓരോ വരിയും ശ്രദ്ധിച്ചുനോക്കി ടൈപ്പിംഗ് തെറ്റുകൾ മുഴുവനും തിരുത്തുക. എല്ലാ ത്തരത്തിലും കവിത ഭംഗിയായി എന്നു സ്വയം ബോദ്ധ്യപ്പെട്ടാൽ തികച്ചും ധന്യതയോടെ നിങ്ങൾക്കിനി നിങ്ങളുടെ കവിത ഫെയിസ്ബുക്കിൽ പോസ്റ്റ് ചെയ്യാം. പോസ്റ്റ് ചെയ്തശേഷം വരുന്ന കമന്റുകളെ 'വിനയപൂർവ്വം' ഉൾക്കൊ ള്ളുക. സൂചിപ്പിക്കപ്പെടുന്ന തിരുത്തലുകൾ യുക്തമാണെന്നു ബോദ്ധ്യം വന്നാൽ അഭിമാനക്ഷതമെന്നു കരുതാതെ തിരുത്തുക. അതിനു സഹായിച്ച വരോടു നന്ദി പറയുക. ഇപ്പോൾ നിങ്ങൾ നേർവഴിയിലാണെന്ന് ഉറപ്പിച്ചു കൊള്ളുക. സപര്യ തുടരുക. നിങ്ങൾ നല്ലൊരു കവിയായി കാലക്രമേണ ഉയരും, തീർച്ച. ഫെയിസ്ബുക്ക് എല്ലാവർക്കുമുള്ള വേദിയാണ്.

കംപ്യൂട്ടർ ഉപയോഗിക്കാനറിയാവുന്നവർക്കൊക്കെ എന്തും ഏതും എഴു തിവിടുവാനുള്ള സൗകര്യവും അതു നൽകുന്നു. അവിടെ വരുന്ന വിവരക്കേ ടുകളും യാഥാർത്ഥ്യങ്ങളും കാണുമ്പോൾ, പ്രതികരിക്കേണ്ടുന്നവയിൽ മാത്രം പ്രതികരിക്കുകയും അല്ലാത്തവയെ അവഗണിക്കുവാനും നമ്മൾ അറിയണം. അതല്ലാതെ തർക്കിക്കുവാനും സ്ഥാപിക്കുവാനും ശ്രമിക്കാതിരിക്കുകയാണു

ജംഗി. ഒരു പരിചയവുമില്ലാത്തവർ തമ്മിൽത്തമ്മിൽ വാക്പയറ്റു നടത്തി ...
കളാവുന്നതെന്തിനാണ്? അതിനാൽ നേരിൽ കാണാത്തവരിൽനിന്നും ...
പൂർവ്വമുള്ള ഒരു അകലം പാലിക്കുന്നത് എപ്പോഴും ഉചിതമായിരിക്കും. ...
തൽ കൂടുതൽ വായിക്കുക, ആസ്വദിക്കുക. കഴിയുന്നിടത്തോളം ആർക്കും
വാക്കുകൾകൊണ്ടു ബുദ്ധിമുട്ടോ, വിഷമമോ ഉണ്ടാകാതിരിക്കാൻ ...
ശ്രദ്ധിക്കാം. നല്ലതും അല്ലാത്തതും ആയ എല്ലാ രചനകളും വരട്ടെ. ആരെയും
പഴിക്കാതെ, യാഥാർത്ഥ്യം ഉൾക്കൊണ്ടു സ്വീകരിക്കേണ്ടുന്നതു സ്വീകരിച്ചു
തള്ളേണ്ടതു തള്ളുകയും ചെയ്യാം.

ഈ പരമ്പരയുടെ ഒന്നാം ഭാഗത്തുനിന്ന് കുറേപ്പേർക്കെങ്കിലും കവിതയെക്കുറിച്ചും കവിതാരചനയെക്കുറിച്ചുമൊക്കെ കുറച്ചു കാര്യങ്ങളെങ്കിലും മനസ്സിലായിട്ടുണ്ടാവും എന്നു കരുതുന്നു. അത് അവർക്കു നല്ല കവിതകൾ രചിക്കാൻ സഹായകരമായിത്തീരട്ടെ. എന്നാൽ, ഒരുകാര്യം ഓർത്തുകൊള്ളുക:

"കവിതാ വനിതാ ചൈവ
സ്വയമേവാഗതാ വരാ
ബലാദാകൃഷ്യമാണാ ചേത്
സരസാ വിരസാ ഭവേത്."

(സ്വയം ആഗതമാവുന്ന കവിതയും വനിതയുമാണ് ശ്രേഷ്ഠം. ബലമാ വരുത്തിയാൽ ഉള്ള ഗുണംപോലും വിരസമായി ഭവിക്കും.)

"കവിത്വം ജായതേ ശക്ത്യാ
വർദ്ധതേ അഭ്യാസ യോഗതഃ
അസ്യ ചാരുത്വ നിഷ്പത്തൌ
വ്യുല്പത്തിസ്തു ഗരീയസി."

(കവിത്വം ജന്മാവസനകൊണ്ട് ഉണ്ടാവുന്നു. അഭ്യാസംകൊണ്ടു വർദ്ധിക്കുന്നു. അതിന്റെ ചാരുത വർദ്ധിപ്പിക്കുന്നതിൽ വ്യുല്പത്തി മഹനീയമാ പങ്കു വഹിക്കുന്നു.)

●

# ഭാഗം - 2

# കാവ്യരചനയുടെ ബാലപാഠങ്ങൾ

വൃത്തഭംഗിയിൽ, താളഭംഗിയിൽ കവിതാരചനയ്ക്കു താത്പര്യമുള്ളവർക്ക് അതെങ്ങനെയെന്നു വിശദീകരിച്ചുകൊണ്ടുള്ള നോട്ടുകളാണ് ഈ ഭാഗത്തിലുള്ളത്. ഓരോ ദലവും ശ്രദ്ധയോടെ വായിച്ചു മനസ്സിലാക്കിയ ശേഷം അതിലുള്ള ഓരോ വൃത്തത്തിനുമുള്ള താളം ഉറക്കെച്ചൊല്ലി ഹൃദിസ്ഥമാക്കിയാൽ ആ വൃത്തത്തിലുള്ള രചന എളുപ്പമാവും. അതിനു വാക്കുകളുടെയും അവയുടെ പര്യായപദങ്ങളുടെയും ഒരു ശേഖരം വായനയിലൂടെ ലഭിച്ചത് മനസ്സിലുണ്ടാവണമെന്നു മാത്രം. ശ്രമിച്ചുനോക്കിക്കോളൂ. വൃത്തഭംഗിയിലുള്ള കവിതാരചന ബാലികേറാമലയല്ലെന്ന് തീർച്ചയായും ബോദ്ധ്യമാവും.



ദലം 11

# വൃത്തവും താളവും

വാക്യഗതിയെ ഗദ്യമെന്നും പദ്യമെന്നും രണ്ടായി തരംതിരിച്ചിരിക്കുന്നു. നിയതരൂപവും സംഗീതച്ഛായയുമുള്ള, താളബദ്ധമായ ഭാഷയാണ് പദ്യം. വികാരങ്ങളെ ഉത്തേജിപ്പിക്കുവാൻ പദ്യം സമർത്ഥമാണ്. താളനിബദ്ധത നിർബന്ധമല്ലാത്ത ഗദ്യത്തിന് ശക്തിയും ഓജസ്സും കൂടുമെങ്കിലും പദവിന്യാസത്തിലുള്ള ഔചിത്യംകൊണ്ട് കൗതുകവും വിസ്മയവും വഴി ആകർഷകത ഉണ്ടാക്കുന്നതിൽ പദ്യം മുന്നിൽ നില്ക്കുന്നു. വൈവിദ്ധ്യക്രമത്തിലുള്ള അക്ഷരങ്ങളുടെ അല്ലെങ്കിൽ മാത്രകളുടെ നിബന്ധനമാണ് ഇതിനു കാരണം. ഒരേ രീതിയിലുള്ള നിയതമായ ആവർത്തനം മൂലം ആദ്യം തുടങ്ങിയ ഇടത്തിൽ എത്തിച്ചേരുക എന്ന പ്രക്രിയ ഇതിനിടെ നടക്കുന്നു. ഇത് ആവർത്തിക്കപ്പെടുകയും ചെയ്യുന്നു. അതുകൊണ്ട് ഈ പ്രക്രിയയ്ക്ക് ഒരു താളക്രമം വരുന്നു. അതുകൊണ്ടാണു പദ്യം താളനിബദ്ധഭാഷയായി വരുന്നത്. ഈ താളനിബദ്ധത എങ്ങനെ എന്നു നിർണ്ണയിക്കുന്നതാണ് വൃത്തം.

സംഗീതശാസ്ത്രത്തിൽ കാലം വൃത്താകൃതിയിലാണെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. വ്യവസ്ഥിതവേഗത്തിലും നിശ്ചിതസംഖ്യയിലും ഉള്ള ക്രിയകൾകൊണ്ടാണ് ഒരു ചക്രം ഒരു വട്ടം തിരിയുന്നതെങ്കിൽ അതേ വേഗത്തിൽ രണ്ടാമതൊരു വട്ടം തിരിയുന്നതിനും അത്രയും സമയം ആവശ്യമായിരിക്കും എന്നതു തീർച്ചയാണ്. ഒരു വൃത്തത്തിന്റെ പരിധിയിലൂടെ നടക്കുന്ന ഒരാൾ തുടങ്ങിയിടത്തിൽ എത്തുന്നതുപോലെ കാലവും ഒരു തിരിയലിൽ തുടങ്ങിയ ഇടത്തെത്തി ആവർത്തിക്കുന്നുവെന്നു കാണാം. രാവിലെ തുടങ്ങി രാത്രിയിലെത്തി രാവിലെയിലേക്കു തിരികെയെത്തി ആവർത്തിക്കുന്ന കാലത്തിന്റെ ഗതിയെ 'കാലചക്രം' എന്നു വിളിക്കുന്നതിന്റെ കാരണവും ഇതുതന്നെ. അതുപോലെ ആഴ്ചവട്ടം, താളവട്ടം, വ്യാഴവട്ടം, രാശിചക്രം എന്നതിലെല്ലാം വട്ടം, ചക്രം എന്നീ പദങ്ങൾ വരുന്നതു കാണാം. കവിതയിലെ വൃത്തവും സംഗീതത്തിലെ രാഗവും ഒക്കെ ഇതുപോലുള്ള ഒരു ആവർത്തനത്തിന്റെ ആശയമാണു തരുന്നത്. സംഗീതത്തിൽ സ, രി, ഗ, മ, പ, ധ, നി എന്നീ സപ്തസ്വരങ്ങളുടെ ആരോഹണ-അവരോഹണ ക്രമവ്യത്യാസം മൂലം പലതരം ഹൃദ്യരാഗങ്ങൾ ഉണ്ടാവുന്നതുപോലെ പദ്യത്തിൽ മാത്രകളുടെ, ഗുരുലഘുക്കളുടെ നിയതവിന്യാസക്രമമനുസരിച്ചു താളാത്മകമായ അസംഖ്യം വൃത്തങ്ങളു

ഉണ്ടാവുന്നു. ഈ താളാത്മകത പദ്യത്തെ മനോരഞ്ജകമാക്കുന്നു. "വാക്യം രസാത്മകം കാവ്യം" എന്നു പറയുന്നതിന്റെ പൊരുളും ഇതുതന്നെ സംഗീത വാദ്യാദികളിൽ താളക്രമമുള്ളതുകൊണ്ടാണ് അവയും മനോരഞ്ജകമാവുന്നത്. അല്ലെങ്കിൽ അവ അവതാളത്തിലാവും, വിരസത ഉണ്ടാവുകയും ചെയ്യും.

## ചില നിർവ്വചനങ്ങൾ

ഭാഷ: ആശയപ്രകാശനത്തിനുള്ള മാർഗ്ഗമാണ് ഭാഷ. ഇതിനെ ആംഗികം, വാചികം, ലിഖിതം എന്നു മൂന്നായി തിരിക്കാം. ആംഗ്യഭാഷയ്ക്കു വ്യാകരണം ഇല്ല. എന്നാൽ, വാചികത്തിനും ലിഖിതത്തിനും വ്യാകരണപരിധിയുണ്ട്.

വാക്യം: ആശയത്തെ പൂർണ്ണമായി പ്രകടിപ്പിക്കുന്ന പദസമുഹമാണ് വാക്യം. ഉദാ: ആന ഒരു വലിയ മൃഗമാണ്.

പദം: വാക്യത്തിൽ പ്രയോഗിക്കുവാൻ ഒരുക്കിയിട്ടുള്ള ശബ്ദമാണു പദം. ഉദാ: തെങ്ങ്, രാജാവ്, വിദ്യാലയം.

വർണ്ണം: വായിൽനിന്നു പുറപ്പെടുന്ന ഒറ്റധ്വനിയാണു വർണ്ണം. ഉദാ: അ, ഇ, ഉ

സ്വരം: ഒരു തടസ്സവുമില്ലാതെ ഉച്ചാരണക്ഷമമായ വർണ്ണത്തെ സ്വരം എന്നു പറയുന്നു. അ, ആ, ഇ, ഈ എല്ലാം സ്വരവർണ്ണങ്ങളാണ്.

വ്യഞ്ജനങ്ങൾ: ക്, ഖ്, പ്, മ് തുടങ്ങിയവ ഉച്ചാരണക്ഷമമല്ല. അവയ്ക്കു തൊണ്ടയിലോ ചൊടിയിലോ ഒക്കെ തടസ്സമുണ്ടാവുന്നു. അതുകൊണ്ടുതന്നെ അവ അക്ഷരങ്ങളുമല്ലാ. ഇവയാണു വ്യഞ്ജനങ്ങൾ.

അക്ഷരം: വ്യക്തമായ ഉച്ചാരണക്ഷമതയുള്ള ഏറ്റവും ചെറിയ ശബ്ദമാണ് അക്ഷരം. അപ്പോൾ സ്വരങ്ങൾ അക്ഷരങ്ങളും വർണ്ണങ്ങളുമാണെന്നും എളുപ്പത്തിൽ മനസ്സിലാവുമല്ലോ. എന്നാൽ വ്യഞ്ജനത്തിനോടു സ്വരം ചേരുമ്പോൾ അവയും ഉച്ചാരണക്ഷമമാവുന്നു. ക് + അ = ക, പ് + ഇ = പി അങ്ങനെ അങ്ങനെ... അപ്പോൾ ക, ഖ, ഗ തുടങ്ങിയവ വ്യഞ്ജനാക്ഷരങ്ങായി മാറുന്നു.

"സ്വരവും സ്വരസമ്മിളിതമായ വ്യഞ്ജനങ്ങളുമാണ് അക്ഷരങ്ങൾ" എന്ന് ഉള്ളൂർ അക്ഷരങ്ങളെ നിർവ്വചിച്ചിട്ടുണ്ട്. ഒന്നിലധികം വ്യഞ്ജനങ്ങൾ സ്വരത്തോടു ചേർന്ന് ക്ഷ, പ്ര, ശ്ര, സ്വ തുടങ്ങിയ കൂട്ടക്ഷരങ്ങളും ഉണ്ടാവുന്നു.

സ്വരസഹായം കൂടാതെ ഉച്ചരിക്കാവുന്ന ൽ, ർ, ൾ, ൺ, ൻ തുടങ്ങിയ വ്യഞ്ജനങ്ങളാണ് ചില്ലുകൾ. ചില്ലുകളെ അക്ഷരങ്ങളായി പരിഗണിക്കില്ലാ.

പാഠം 12

# മാത്ര, ലഘു, ഗുരു

സ്വരങ്ങളും സ്വരങ്ങൾ ചേർന്ന വ്യഞ്ജനങ്ങളുമാണ് അക്ഷരങ്ങൾ എന്നു വ്യക്തമായല്ലോ. ഇങ്ങനെയുള്ള അക്ഷരങ്ങൾ ഉച്ചരിക്കുന്നതിനു വേണ്ട സമയ അളവിനെ 'മാത്ര' എന്നു പറയുന്നു.

ഹ്രസ്വാക്ഷരങ്ങൾ ലഘുവും ദീർഘാക്ഷരങ്ങൾ ഗുരുവും ആണ്. ഹ്രസ്വാക്ഷരങ്ങൾ (ലഘു) ഉച്ചരിക്കുന്നതിന് ഒരു മാത്രയും ദീർഘാക്ഷരങ്ങൾ (ഗുരു) ഉച്ചരിക്കുന്നതിന് രണ്ടു മാത്രയും ആവശ്യമാണ്. എന്നാൽ, ദീർഘാക്ഷരങ്ങൾ നീട്ടിപ്പറയുമ്പോൾ മൂന്നു മാത്രയോ നാലു മാത്രയോ ആയി സമയം നീളാം. മൂന്നു മാത്രയ്ക്കു പ്ലുതം എന്നും നാലു മാത്രയ്ക്കു കാകപാദം എന്നും പറയുന്നു.

വൃത്തഗണനയിൽ സാധാരണമായി ലഘു (ഒരു മാത്ര), ഗുരു (രണ്ടു മാത്ര) എന്നിവ മാത്രമേ പരിഗണിക്കാറുള്ളൂ.

## ലഘുക്കൾ ഗുരുവാകുന്ന രീതികൾ

ചില പ്രത്യേക അവസരങ്ങളിൽ ഹ്രസ്വാക്ഷരങ്ങൾ ഗുരുക്കളായി മാറും. ഹ്രസ്വാക്ഷരത്തിനു പുറകിൽ അനുസ്വാരമോ വിസർഗ്ഗമോ, 'ശക്തിയായി' ഉച്ചരിക്കുന്ന ചില്ലോ കൂട്ടക്ഷരമോ വന്നാൽ ആ ഹ്രസ്വാക്ഷരം ഗുരുവാകും. വൃത്തശാസ്ത്രത്തിൽ ലഘുവിനെ 'ല' എന്നും ഗുരുവിനെ 'ഗ' എന്ന അക്ഷരം കൊണ്ടും സൂചിപ്പിക്കും. ഇവയെ ചിഹ്നങ്ങളായി ലഘുവിനെ അർദ്ധചന്ദ്രക്കലയായും (ᑌ) ഗുരുവിനെ നേർവരയായി (–) കാണിക്കുന്നു. (കമ്പ്യൂട്ടിൽ അർദ്ധചന്ദ്രക്കല ചിഹ്നം ഇല്ലാത്തതിനാൽ ഞാൻ തത്കാലം 'ᑌ' ഉപയോഗിക്കുന്നു)

ᑌᑌᑌ

കമല - എല്ലാ അക്ഷരങ്ങളും ലഘു

ആരാമം - എല്ലാ അക്ഷരങ്ങളും ഗുരു

ദുഃഖം - 'ദു' കഴിഞ്ഞ് വിസർഗ്ഗം വരുന്നതിനാൽ 'ദു' ഗുരു. 'ഖ' കഴിഞ്ഞ് അനുസ്വാരം വരുന്നതിനാൽ 'ഖ' ഗുരു. അതിനാൽ ദുഃഖം എന്നതിലെ രണ്ടക്ഷരങ്ങളും ഗുരു.

മലർമാല - ദൃഢമായി ഉച്ചരിക്കാത്ത ചില്ല് (ർ). അതിനാൽ 'ല' ലഘു

മലർപ്പൊടി - ദൃഢമായി ഉച്ചരിക്കുന്ന ചില്ല്. അതിനാൽ 'ല' ഗുരു.

ആനപ്രസവം - ദൃഢമായി ഉച്ചരിക്കുന്ന കൂട്ടക്ഷരം (പ്ര). അതിനാൽ 'ന' [illegible]

ആന പ്രസവിച്ചു - ദൃഢമായി ഉച്ചരിക്കാത്ത കൂട്ടക്ഷരം (പ്ര). അതിനാൽ 'ന' ലഘു.

കല്പനപ്രകാരം, കല്പിച്ച പ്രകാരം എന്നീ വാക്കുകളിൽ 'ന' ഗുരുവും 'ച്ച' ലഘുവും ആണെന്നു കാണാം. ഈ നിയമങ്ങൾ 'വൃത്തമഞ്ജരി'യിൽ ഇങ്ങനെ കൊടുത്തിട്ടുണ്ട്:

"ഹ്രസ്വാക്ഷരം ലഘുവതാം ഗുരുവാം ദീർഘമായത്;
അനുസ്വാരം വിസർഗ്ഗം താൻ തീവ്രയത്നമുരച്ചീടും
ചില്ലുകൂട്ടക്ഷരം താനോ പിൻവന്നാൽ ഹ്രസ്വവും ഗുരു."

താഴെയുള്ള വാക്കുകളിലെ ഗുരുലഘുക്കൾ തിരിച്ചുനോക്കാം.

ഉദാ: ജലം- 'ജ' ലഘു, അനുസ്വാരം പിന്നിൽ വന്നതിനാൽ 'ല' ഗുരു. അതിനാൽ

ജലം-ലഗ

പതാക-ലഗല

കർമ്മം-ഗഗ

കൃപയാ-ലലഗ ('കൃ' എന്ന അക്ഷരത്തെ പലരും കൂട്ടക്ഷരമായി തെറ്റിദ്ധരിക്കാറുണ്ട്. 'ക്' എന്ന വ്യഞ്ജനവും 'ഋ' എന്ന സ്വരവും ചേരുന്നതാണ് 'കൃ' എന്ന വ്യഞ്ജനാക്ഷരം. അതേസമയം 'ക്, റ്' എന്ന വ്യഞ്ജനങ്ങൾ 'അ' എന്ന സ്വരത്തോടു ചേരുമ്പോഴുണ്ടാകുന്ന 'ക്ര' കൂട്ടക്ഷരമാണ് 'ഗൃ' വ്യഞ്ജനാക്ഷരം, 'ഗ്ര' കൂട്ടക്ഷരം.

ഗർഭഗൃഹം - ഗലലഗ

നവഗ്രഹങ്ങൾ-ലഗലഗഗ

ലഘുഗുരുക്കൾ തിരിച്ചുനോക്കൂ.

| | | |
|---|---|---|
| മഞ്ജരി | പരസ്യം | നിഴൽനാടകം |
| പരാതി | കാരണം | നിഴൽപ്പാട് |
| കവനം | മാരാരി | ദുഃഖപാത്രം |



ദലം 13

# പാദം, ഛന്ദസ്സ്, ഗണം

ഗുരുവും ലഘുവുമായ അക്ഷരങ്ങൾ ചേർന്നാണ് പദം ഉണ്ടാവുന്നത്. പദങ്ങൾ ചേർന്നു വാക്യങ്ങളും ജനിക്കുന്നു. ഒരു വിചാരത്തെ പൂർണ്ണമായി അവതരിപ്പിക്കുവാൻ ഉപയോഗിക്കുന്ന പദങ്ങളുടെ കൂട്ടമാണ് വാക്യം.

ഒരു വാക്യത്തിലെ പദങ്ങളെ പ്രത്യേകമൊരു രീതിയിൽ അടുക്കി ആവർത്തിക്കുമ്പോൾ താളാത്മകമായ ശബ്ദത്തിൽ അവയ്ക്കു വശ്യത കൈവരുന്നു. ഇങ്ങനെ താളാത്മകമായി മാധുര്യമോ ശക്തിയോ പകർന്നു വശ്യത വരുത്തുന്ന രചനാവിശേഷമാണു പദ്യം.

പദ്യങ്ങൾ സംസ്കൃതവൃത്തങ്ങളിലോ ഭാഷാവൃത്തങ്ങളിലോ എഴുതപ്പെടാം. സംസ്കൃതവൃത്തങ്ങളിൽ നാലു പാദങ്ങളിലായി (വരികൾ) എഴുതുന്നവയെ ശ്ലോകങ്ങൾ എന്നു പറയാം. നാലു പാദങ്ങളിലായി അർത്ഥപൂർത്തി വന്നാൽ അവ മുക്തകങ്ങൾ എന്നറിയപ്പെടും. ഇവയിൽ ഒന്നാമത്തെയും മൂന്നാമത്തെയും പാദങ്ങളെ വിഷമപാദം (ഒറ്റ, ഓജ, അസമം, അയുഗ്മം) എന്നും രണ്ടും നാലും പാദങ്ങളെ സമപാദം (ഇരട്ട, യുഗ്മം) എന്നും പറയുന്നു.

പദ്യങ്ങളിൽ (ശ്ലോകങ്ങളിൽ) ആദ്യ രണ്ടുപാദങ്ങളെ പൂർവ്വാർദ്ധമെന്നും പിന്നത്തെ രണ്ടുപാദങ്ങളെ ഉത്തരാർദ്ധമെന്നും പറയുന്നു. പൂർവ്വാർദ്ധവും ഉത്തരാർദ്ധവും സന്ധികൊണ്ടും മറ്റും കൂടിച്ചേരാതെ വേറിട്ടു നില്ക്കുകയും വേണം. രണ്ടു വരികളിൽ മാത്രാനിബന്ധനയോടെ ഭാഷാവൃത്തങ്ങളിൽ എഴുതപ്പെടുന്ന പദ്യങ്ങളുമുണ്ട്.

### ശ്ലോകങ്ങൾ

ശ്ലോകത്തിന്റെ ഒരു പാദത്തിൽ എത്ര അക്ഷരംവീതം ഉണ്ടാവണമെന്നുള്ള നിബന്ധനയെ 'ഛന്ദസ്സ്' എന്നു പറയുന്നു. പാദത്തിലെ ആകെ അക്ഷരങ്ങളും ഛന്ദസ്സിന്റെ പേരുകളും ഇപ്രകാരമാണ്:

1 - ഉക്ത
2 - അത്യുക്ത
3 - മദ്ധ്യ
4 - പ്രതിഷ്ഠ
5 - സുപ്രതിഷ്ഠ
6 - ഗായത്രി
7 - ഉഷ്ണിക്
8 - അനുഷ്ടുപ്പ്
9 - ബൃഹതി
10 - പങ്ക്തി
11 - ത്രിഷ്ടുപ്പ്
12 - ജഗതി
13 - അതിജഗതി
14 - ശക്വരി
15 - അതിശക്വരി
16 - അഷ്ടി
17 - അത്യഷ്ടി
18 - ധൃതി
19 - അതിധൃതി
20 - കൃതി
21 - പ്രകൃതി
22 - ആകൃതി
23 - വികൃതി
24 - സംകൃതി
25 - അഭികൃതി
26 - ഉത്കൃതി

എട്ട് അക്ഷരം മുതൽ 21 അക്ഷരം വരെയുള്ള ഛന്ദസ്സുകളാണു സാധാരണമായി ശ്ലോകരചനയ്ക്ക് ഉപയോഗിക്കുക. എന്നാൽ, 26 അക്ഷരങ്ങൾ വരെയുള്ള ശ്ലോകങ്ങളും എഴുതാവുന്നതാണ്.

26 അക്ഷരങ്ങൾക്കു മേലേയുള്ളവയെ 'ദണ്ഡകങ്ങൾ' എന്നാണു പറയുക.

ഓരോ ഛന്ദസ്സിലും അക്ഷരങ്ങളുടെ ഗുരുലഘു വ്യത്യാസത്താൽ ഉണ്ടാവുന്ന ഗണങ്ങളുടെ വ്യത്യസ്തവിന്യാസത്താൽ വിവിധ സംസ്കൃതവൃത്തങ്ങൾ ഉണ്ടാവുന്നു.

സംസ്കൃതവൃത്തങ്ങളിൽ മൂന്ന് അക്ഷരങ്ങൾ ചേർന്ന് ഓരോരോ 'ഗണങ്ങൾ' ഉണ്ടാവുന്നു.

ഗുരുലഘുക്കളുടെ വിന്യാസമനുസരിച്ചുള്ള എട്ടുതരം ഗണങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

ഓരോ ഗണത്തിനും അതിന്റേതായ ഒരു താളവും ഉണ്ട്. അതു മനസ്സിലാക്കുവാൻ ലഘുവിനെ 'ത' എന്നും ഗുരുവിനെ 'തം' എന്നും എഴുതാം.

ഇനി നമുക്ക് ഓരോ ഗണത്തിന്റെയും പേരും ഗുരുലഘു വിന്യാസവും താളവും അതിനുദാഹരണമായി ചില വാക്കുകളും കാണാം.

| | | | |
|---|---|---|---|
| യഗണം | ആദിലഘു | ത തം തം | യഥേഷ്ടം |
| രഗണം | മദ്ധ്യലഘു | തം ത തം | രാജസം |
| തഗണം | അന്ത്യലഘു | തം തം ത | തന്മാത്ര |
| ഭഗണം | ആദിഗുരു | തം ത ത | ഭാമിനി |
| ജഗണം | മദ്ധ്യഗുരു | ത തം ത | ജടായു |
| സഗണം | അന്ത്യഗുരു | ത ത തം | സദയം |
| മഗണം | സർവ്വഗുരു | തം തം തം | മാലേയം |
| നഗണം | സർവ്വലഘു | ത ത ത | നളിനി |

ഇതു വൃത്തമഞ്ജരിയിൽ ഇങ്ങനെ സൂചിപ്പിച്ചിരിക്കുന്നു.

"ആദിമദ്ധ്യാന്തവർണ്ണങ്ങൾ ലഘുക്കൾ യരതങ്ങളിൽ
ഗുരുക്കൾ ഭജസങ്ങൾക്കു മനങ്ങൾ ഗല മാത്രമാം."

ഇങ്ങനെയും ഓർത്തുവയ്ക്കാം:

"നായരത സർവ്വലഘു,വാദ്യലഘു,മദ്ധ്യം
അന്ത്യലഘുവെന്ന വിധമോർക്കുക സുഹൃത്തേ
മാംഭജസ സർവ്വഗുരു,വാദ്യഗുരു,മദ്ധ്യം
അന്ത്യഗുരു,വെന്നു വരുമോർത്തിടു, ഗണങ്ങൾ."

എട്ടു വാക്കുകൾ ഗണത്തിന്റെ പേരോടുകൂടി സ്വയം എഴുതിനോക്കൂ.
ഉദാ: ആരംഭം ..... (മഗണം)

പാഠം 14

# ഗണങ്ങളും ശ്ലോകപദങ്ങളും

വിവിധ ഗണങ്ങളെക്കുറിച്ചും അവയിലെ അക്ഷരവിന്യാസങ്ങളെക്കുറിച്ചും അറിഞ്ഞുകഴിഞ്ഞല്ലോ. ഈ അക്ഷരവിന്യാസമനുസരിച്ച് ഗണങ്ങൾക്ക് ഒരു താളമുണ്ടെന്നു കാണാം. ഈ താളങ്ങൾ യുക്തമായ രീതിയിൽ പ്രയോഗിച്ചാൽ വൃത്തങ്ങൾ ഉണ്ടാവുന്നു. അതിനാൽ "സാധാരണ ഭാഷയിൽ കവിഞ്ഞ മാധുര്യമോ ശക്തിയോ പകർന്ന് വാക്കിനു വശ്യത വരുത്തുന്ന ശബ്ദവിന്യാസമാണു വൃത്തം" എന്നു വൃത്തത്തെ നിർവ്വചിക്കാം.

ഒരു ഛന്ദസ്സിൽ എത്ര അക്ഷരങ്ങളുണ്ടോ അതനുസരിച്ചു ഗങ്ങളുടെ എണ്ണം വ്യത്യാസമായിരിക്കും. അപ്പോൾ ഛന്ദസ്സുകളിലെ ഗണങ്ങൾക്കനുസരിച്ചു പാദങ്ങളുടെ താളവും വ്യത്യസ്തമായും വരും.

ഉദാഹരണത്തിന് യഗണം 'ത' എന്ന അക്ഷരത്തിന്റെ ആവർത്തനത്തിൽ ഇങ്ങനെ എഴുതാം (ലഘുവിന ത എന്നും ഗുരുവിന് തം എന്നും എഴുതണം). അപ്പോൾ യഗണം 'തതംതം' എന്നെഴുതാം. ഇതു നാലു പ്രാവശ്യം എഴുതിയാൽ 'തതംതം തതംതം തതംതം തതംതം' എന്നു വരും. ഇതു ഭുജംഗപ്രയാതം എന്ന വൃത്തത്തിന്റെ താളമാണ്. യഗണത്തിനു പകരം രഗണം ആയാൽ എങ്ങനെ വരുമെന്നു നോക്കൂ. രഗണം 'തംതതം' എന്ന് എഴുതാം. ഇതു മൂന്നു പ്രാവശ്യംകൂടി ആവർത്തിച്ചുനോക്കൂ. 'തംതതം തംതതം തംതതം തംതതം' ഉറക്കെ ചൊല്ലി നോക്കൂ. ഇതു സ്രഗ്വിണി വൃത്തത്തിന്റെ താളമാണ്. നാലു സഗണങ്ങൾ ചേർന്നാൽ 'തതതം തതതം തതതം തതതം' എന്നു വരുന്നു. ഇത് തോടകം വൃത്തത്തിന്റെ താളമാണ്. വ്യത്യസ്തഗണങ്ങൾ യുക്തമായി വിന്യസിച്ചും വൃത്തങ്ങളുണ്ടാവും.

### സമവൃത്തം, അർദ്ധസമവൃത്തം, വിഷമവൃത്തം

ശ്ലോകങ്ങൾക്കു നാലു പാദങ്ങൾ ഉണ്ടാവുമെന്നും അവയ്ക്കു പൂർവ്വാർദ്ധമെന്നും ഉത്തരാർദ്ധമെന്നും പറയുമെന്നും നേരത്തേ സൂചിപ്പിച്ചിരുന്നല്ലോ. വിഷമപാദം, സമപാദം ഇവയെന്തെന്നും നേരത്തേ എഴുതിയിട്ടുണ്ട്. എല്ലാ പാദങ്ങളിലെയും ഗണവ്യവസ്ഥ ഒരുപോലെ ആയിരുന്നാൽ അതിനു സമവൃത്തം പറയുന്നു. എന്നാൽ, ഒന്നും മൂന്നും പാദങ്ങൾ ഒന്നുപോലെയും രണ്ടും നാലും

പാദങ്ങൾ ഒന്നുപോലെയും വന്നാൽ അത് അർദ്ധസമവൃത്തം. എല്ലാ പാദങ്ങളും വ്യത്യസ്തവിധത്തിലായിരുന്നാൽ അതിനു 'വിഷമവൃത്തം' എന്നും പറയുന്നു. ശ്ലോകപാദങ്ങൾ ചൊല്ലുമ്പോൾ ചിലപ്പോൾ ഇടയ്ക്കൊരു നിറുത്തൽ ആവശ്യമായിവരും. എവിടെ നിറുത്തണമെന്നു ലക്ഷണങ്ങളിൽ സൂചിപ്പിച്ചിരിക്കും. ഇങ്ങനെയുള്ള നിറുത്തലുകൾക്കു 'യതി' എന്നു പറയും.

കൈകാലുകൾക്കു മുട്ടുകൾ ഉള്ളതുകൊണ്ടാണല്ലോ അവ സുകരമായി ഉപയോഗിക്കാൻ കഴിയുന്നത്. അല്ലെങ്കിൽ ഭക്ഷണം കഴിക്കാനോ സുഖമായി നടക്കാനോ പറ്റുമായിരുന്നില്ലല്ലോ. ശ്ലോകപാദങ്ങളിലെ യതി ഇതുപോലെ ചൊല്ലാൻ സൗകര്യം തരുന്നു. എന്നാൽ, യതി വേണ്ടിടത്ത് യതി ഇല്ലെങ്കിൽ 'യതിഭംഗം' വരും. യതിഭംഗം ശ്ലോകംചൊല്ലലിന് അഭംഗി ഉണ്ടാക്കും.

**ശ്ലോകരചന രസകരം!**

സംസ്കൃതവൃത്തത്തിൽ ശ്ലോകങ്ങൾ എഴുതുവാനുള്ള പരിശീലനമാണ് തുടർന്നു വരുന്ന ഏതാനും ദലങ്ങളിലും ലഭിക്കുക. എട്ട് അക്ഷരങ്ങൾ മുതൽ 21 അക്ഷരങ്ങൾ വരെയുള്ള ഛന്ദസ്സുകളിലാണ് ശ്ലോകങ്ങൾ സാധാരണമായി എഴുതപ്പെടാറുള്ളത്. ഒരു ഛന്ദസ്സിൽ വരുന്ന ഗണങ്ങൾക്കനുസരിച്ച് ആ ഛന്ദസ്സിൽ പല വൃത്തങ്ങൾ ഉണ്ടാവും. ഉദാഹരണത്തിന്, 11 അക്ഷരമുള്ള ത്രിഷ്ടുപ്പ് ഛന്ദസ്സിൽ ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര, രഥോദ്ധത, ശാലിനി തുടങ്ങി 31 വൃത്തങ്ങൾ വൃത്തമഞ്ജരിയിലുണ്ട്.

ഏതു വൃത്തത്തിൽ ശ്ലോകം രചിക്കണമെങ്കിലും ആദ്യം അറിയേണ്ടുന്നത് അതിന്റെ വൃത്തലക്ഷണമാണ്. അതനുസരിച്ച് ഗണങ്ങളെ 'ത' യുടെ യുക്തമായ രീതിയിൽ (ലഘുവിനെ ത എന്നും ഗുരുവിനെ തം എന്നും) അതിന്റെ അക്ഷരവിന്യാസം നടത്തുക, നിരത്തുക. അതിനു ശേഷം ആ അക്ഷരങ്ങളെ ഒരു താളത്തിൽ എടുക്കി എടുക്കണം. ഇനി ആ താളം പല പ്രാവശ്യം ചൊല്ലി മനസ്സിൽ ദൃഢമായി ഉറപ്പിച്ചുകഴിഞ്ഞാൽ ആ താളത്തിൽ എഴുതുന്ന ശ്ലോകം ആ വൃത്തത്തിൽത്തന്നെ ആയിരിക്കും.

പാഠം 15

# സംസ്കൃതവൃത്തങ്ങൾ

ഇനി നമുക്കു ശ്ലോകരചന തുടങ്ങാം, അല്ലേ? തുടക്കത്തിൽ വളരെ എളുപ്പമുള്ള ഒരു ഛന്ദസ്സിൽ, നാലക്ഷരങ്ങൾ മാത്രമുള്ള 'പ്രതിഷ്ഠ' ഛന്ദസ്സിൽ തുടങ്ങാം. ഈ ഛന്ദസ്സിലുള്ള ഒരു വൃത്തമാണ് വേണി.

**വേണി**

ലക്ഷണം: വേണീ തഗം

ഗണവിന്യാസം: തഗണം, ഗുരു

താളം: തംതം തതം

ഉദാ: പാടാൻ വരൂ
നീയെൻ സഖീ
നിൻ പാട്ടിലെൻ
സൗഖ്യം വരും.

ഇതേ ഛന്ദസ്സിലുള്ള മറ്റൊരു വൃത്തമാണ് 'കന്യ'.

**കന്യ**

ലക്ഷണം: മംഗം കന്യാ.

ഗണവിന്യാസം: മഗണം, ഗുരു.

താളം (1): തം തംതംതം.

ഉദാ:ഞാൻ പാടത്തായ്
തൈ നട്ടീടാം
നീ വീട്ടിൽ പോയ്
കായ് തിന്നോളൂ.

താളം(2) : തംതം തംതം

ഉദാ:നിങ്ങൾ വന്നാൽ
ശ്ലോകം ചൊല്ലാം
ശോകം മാറും
സൗഖ്യം കൂടും.

താളം(3): തംതംതംതം

ഉദാ:മായക്കണ്ണാ

    നീയാണെല്ലാം

    കായാമ്പൂവിൻ

    ശ്രീയാണല്ലൊ!

കന്യാവൃത്തം പഠിച്ചവർ ഒരു രസകരമായ കാര്യംകൂടി അറിഞ്ഞുകൊള്ളൂ. കന്യാവൃത്തത്തിന്റെ രണ്ടു പാദങ്ങൾ 'നടുക്കു യതിയോടെ' ചേർത്തെഴുതിയാൽ വിദ്യുന്മാല എന്ന വൃത്തമാവും.

### വിദ്യുന്മാല

ലക്ഷണം : മംമം ഗംഗം വിദ്യുന്മാല

താളം : തംതംതംതം / തംതംതംതം

ഉദാ : വർണ്ണം ഭംഗ്യാ ചേർത്താൽ കാവ്യം
ചൊല്ലാനിമ്പം കേൾക്കാൻ സൗഖ്യം
മണ്ണും വിണ്ണും വർണ്ണിച്ചീടും
കാവ്യം രമ്യം, ഗംഭീരം ഹാ!

ഇങ്ങനെ പല താളം ഉണ്ടാക്കി അതിനനുസരിച്ചു വാക്കുകൾ പ്രയോഗിച്ചു ശ്ലോകമെഴുതുക രസകരമല്ലേ! ശ്രമിച്ചോളൂ.

●

പാഠം 16

# ഗൗരി

ഒരു വൃത്തത്തിന്റെതന്നെ പാദങ്ങൾ ആവർത്തിച്ചാലും മറ്റൊരു വൃത്തം കിട്ടുമെന്നു 'കന്യ' വൃത്തം പഠിച്ചപ്പോൾ മനസ്സിലായല്ലോ. കന്യയുടെ രണ്ടു പാദങ്ങൾ ചേർത്ത് ഒരു പാദമാക്കിയാൽ 'വിദ്യുന്മാല' എന്ന വൃത്തമാവുമെന്നും കണ്ടു. ഈ കന്യ വൃത്തത്തിൽ ഇനിയും ചില സൂത്രപ്പണികൾ ചെയ്താൽ ഏതൊക്കെ വൃത്തങ്ങൾ ഉണ്ടാവുമെന്നൊന്നു നോക്കുന്നതു രസകരമാവില്ലേ! നാലു ഗുരുക്കൾ നിരത്തിയെഴുതിയാൽ അതു കന്യ എന്ന വൃത്തമാവും. അതായത്, തംതംതംതം എന്നെഴുതിയാൽ കന്യ. ലക്ഷണം, താളം, പേര് എന്നിവ യഥാക്രമം ഇങ്ങനെ എഴുതാം.

മംഗം കന്യാ... (തംതംതംതം)... (കന്യ)

കന്യയുടെ അവസാനം ഒരു ഗുരുകൂടി ചേർത്താൽ ഗൗരി എന്ന വൃത്തമാവും.

**ഗൗരി**

ലക്ഷണം : മംഗംഗം ഗൗരി

താളം : തംതം തംതംതം

ഉദാ : കള്ളൻ ചക്കേട്ടു
കണ്ടാ മിണ്ടല്ലേ
ചുമ്മാ കൊണ്ടോട്ടേ
കൊണ്ടെത്തിന്നോട്ടേ

കന്യയുടെ നാലു ഗുരുക്കളുടെ കൃത്യം മദ്ധ്യത്തിൽ 'തത' വന്നാൽ തനുമദ്ധ്യ ആവും.

**തനുമദ്ധ്യ**

ലക്ഷണം : തം യം തനുമദ്ധ്യാ

താളം : തംതം തത തംതം

ഉദാ : പാടാനവനെത്തി
ആടാൻ വരു പെണ്ണേ
നാടിൻ പെരുമയ്ക്കായ്
നൃത്തം തുടരു നീ

രണ്ടു തനുമദ്ധ്യകൾ നടുക്കു യതിയോടെ എഴുതിയാൽ മണിമാല.

**മണിമാല**

ലക്ഷണം: ആറാറിഹ തംയം തംയം മണിമാലാ.

താളം: തംതം തത തംതം // തംതം തത തംതം.

ഉദാ:പാടാനവനെത്തി, ആടാൻ വരു പെണ്ണേ
　　നാടിൻ പെരുമയ്ക്കായ് നൃത്തം തുടരൂ നീ
　　മോടിക്കൊരു രാഗം പാടുന്നതു കേട്ടാൽ
　　വാടതുടനേ നീയാടു ലയമോടേ.

മണിമാലയുടെ നടുവിൽ 'തത' എന്നു ചേർത്താൽ മദനാർത്ത.

**മദനാർത്ത**

ലക്ഷണം : ചേർന്നാൽ തയ സംഭം ഗഗ വൃത്തം മദനാർത്ത.

താളം : തംതം തത തംതം തത തംതം തത തംതം

ഉദാ : പാടാനവനെത്തീയിനിയാടാൻ വരു, പെണ്ണേ
നാടിൻ പെരുമയ്ക്കായൊരു നൃത്തം തുടരൂ നീ
മോടിക്കൊരു രാഗത്തൊടു പാടുന്നതു കേട്ടാൽ
വാടാതുടനേ നീ നടമാടൂ ലയമോടെ

വാണീ! മമ നാവിൽ കുടികൊള്ളേണമഭംഗം
വാണീഗുണമെൻ തൂലികതന്നിൽ തെളിയേണം
ചേണാർന്നൊരു വാഗീശ്വരി, നിൻ മോഹനരൂപം
കാണേണമതിന്നായിത കുപ്പുന്നു പദാബ്ജം

ദ്യോവിൽ ദ്യുതിയോടേ പരിശോഭാഞ്ചിതമായി-
ട്ടീമട്ടൊളിതൂകും ശശിബിംബം വരവായീ
താരാഗണമദ്ധ്യേ മണിദീപം തെളിവായി-
ട്ടാരാണു കൊളുത്തുന്നിതു ഹൃദ്യം നിറവായീ!

ദലം 17

## ശങ്കരചരിതം

മദനാർത്ത പരിശീലിച്ചവർക്കു താളത്തിൽ അതിനോടടുത്തു വരുന്ന ഒരു വൃത്തമായ 'ശങ്കരചരിതം' രസകരമായിരിക്കും. മദനാർത്തയുടെ താളം തംതം തത തംതംതത തംതംതത തംതം എന്നാണല്ലോ? അതിന്റെ തംതം എന്ന താളം തതതം എന്നാക്കിയാൽ മദനാർത്ത ശങ്കരചരിതമാവും.

**ശങ്കരചരിതം**

താളം : തംതംതത, തംതംതത, തംതംതത, തംതം (മദനാർത്ത)
തതതംതത, തതതംതത, തതതംതത, തതതം (ശങ്കരചരിതം)

"ഹരശങ്കര ശിവശങ്കര ദുരിതം കള ശിവനേ" എന്ന പ്രസിദ്ധമായ പ്രാർത്ഥനയുടെ വൃത്തമാണ് ശങ്കരചരിതം.

ലക്ഷണം : സനജം നഭസഗണങ്ങളൊടിഹ ശങ്കരചരിതം

ഗണവിന്യാസം : സഗണം, നഗണം, ജഗണം, നഗണം, ഭഗണം, സഗണം.

ഉദാ : രമതന്നുടെ മടിയിൽ പദമണിചേർത്തൊരു നിറവിൽ
മമ ഭാവനയുണരുന്നൊരു വരദായകവടിവിൽ
കമനീയത കലരുന്നൊരു തനുകാന്തിയിൽ വിലസും
വിമലാപതി,യിനിയെന്നുടെ ഹൃദിചേരണമനിശം.

വടിവോടിഹ നടമാടിന സഭയിൽ പദമെഴുതാൻ
മടിമാറ്റിയ മനമോടിവനുടനേ വരുമളവിൽ
കിടയറ്റൊരു വരപണ്ഡിതരധികം നിരനിരയായ്
ചൊടിയോടിവിമമരുന്നതു ഹൃദയേ മുദമരുളി.

നിലയറ്റൊരു ഗതിയോടതിദുരിതങ്ങളിൽ വലയേ
ഗുരുമാരുതപുരിതന്നുടെയൊളിയായൊരു പരനെ
തലകുമ്പിടുമളവിൽ ചില പരിദേവനസഹിതം
തിരുമുമ്പിലുമണയാമിവനിനിയേകണമഭയം.

ദലം 18

# ഇന്ദ്രവജ്ര

ശ്ലോകസദസ്സുകളിൽ ചൊല്ലുന്ന ശ്ലോകങ്ങൾ മിക്കവാറും ത്രിഷ്ടുപ്പ് (11 അക്ഷരങ്ങൾ) ഛന്ദസ്സിലോ അതിനു മുകളിലോ ഉള്ളവയായിരിക്കും. ആ ഛന്ദസ്സിലെ ഒരു ലളിതമായ വൃത്തം - ഇന്ദ്രവജ്രയിൽ - നമുക്കു ശ്ലോകങ്ങൾ രചിച്ചു നോക്കാം. ഇന്ദ്രവജ്രയുടെ ലക്ഷണവും ഗണവിന്യാസവും അക്ഷരവിന്യാസവും താളവും നോക്കുക.

ലക്ഷണം : കേളിന്ദ്രവജ്രയ്ക്കു തതം ജഗംഗം
ഗണവിന്യാസം : തഗണം തഗണം ജഗണം ഗുരു ഗുരു
അക്ഷരവിന്യാസം: തംതംത, തംതംത, തതംത, തംതം
താളവിന്യാസം : തംതംത, തംതംത / തതം തതംതം

(കോമയിട്ടിടത്ത് ഒരുമാത്ര നേരവും സ്ലാഷ് ഇട്ടിടത്ത് രണ്ടുമാത്ര നേരവും നിറുത്തി ചൊല്ലിനോക്കൂ).

അക്ഷരങ്ങൾ വേറൊരു രീതിയിൽ വിന്യസിച്ചാൽ ഇങ്ങനെയൊരു താളവും എഴുതാം: തംതംത തംതം / തത / തംത തംതം

ഈ താളങ്ങളിൽ അതോടൊപ്പം എഴുതിയ വരികൾ ചൊല്ലിനോക്കൂ.

തംതംത, തംതംത / തതം, തതംതം - പാടാണു, കാവ്യങ്ങ,ളിതേ,വിധത്തിൽ

തംതംതതംതം / തതതം, തതംതം - പാടാനസാദ്ധ്യം കരുതും സുഹൃത്തേ

തംതംത, തംതംത / തതംത, തംതം - പാടാതെ, മാറീട്ടു, സദസ്സു, വിട്ടാൽ

തംതംത, തംതംത / തതംതതംതം - പാടായി, മാറീടു, മതെന്തു കഷ്ടം!

ഈ നാലു വരികൾ പാദങ്ങളായി എഴുതിയാൽ ഇങ്ങനെ ഒരു ശ്ലോകമാവും:

പാടാണു കാവ്യങ്ങളിതേ വിധത്തിൽ
പാടാനസാദ്ധ്യം കരുതും സുഹൃത്തേ
പാടാതെ മാറീട്ടു സദസ്സു വിട്ടാൽ
പാടായി മാറീടുമതെന്തു കഷ്ടം!

ഇന്ദ്രവജ്ര എന്നു ചിന്തിക്കുമ്പോൾ ഈ താളമൊക്കെ മനസ്സിൽ വരാം. ഇവ ഉറക്കെച്ചൊല്ലി ഹൃദിസ്ഥമാക്കിയാൽ, വായനയിലൂടെ ലഭിച്ച വാക്കുകളുടെ ഒരു ശേഖരവും മനസ്സിലുണ്ടെങ്കിൽ ഇന്ദ്രവജ്രയിൽ ശ്ലോകങ്ങളെഴുതാൻ ശ്രമിക്കാം.

ഈ ശ്ലോകവും ഉറക്കെ ചൊല്ലിനോക്കൂ. താളം മനസ്സിലാവും.

ചേലൊത്ത ചെഞ്ചുണ്ടൊരു ചേർത്തിടും നിൻ
ചേണുറ്റൊരോടക്കുഴലായിയെങ്കിൽ
മാലൊക്കെ മാറും തവ പാദപദ്മേ
കാലക്രമാൽ ചേർന്നിടുമെത്ര ഭാഗ്യം!

മനസ്സിലൊരു താളം ജനിച്ചാൽ ആ താളത്തിന്റെ ആവർത്തനത്തിൽ ഒരു വരി എഴുതിയാൽ തീർച്ചയായും അതിനൊരു വൃത്തം (സംസ്കൃതവൃത്തമോ, ഭാഷാവൃത്തമോ) ഉണ്ടാവും. സംസ്കൃതവൃത്തത്തിൽ നാലുവരികൾ അർത്ഥപൂർണ്ണമായി എഴുതിയാൽ അതൊരു ശ്ലോകമാവും. അതിനു കാവ്യാത്മകത ഉണ്ടെങ്കിൽ അതു പദ്യവുമാവും. മനുഷ്യമനസ്സിൽ ഇടംപിടിക്കുകയും ചെയ്യും. മനസ്സിലൊരു താളബോധമുണ്ടാകുക എന്നതാണു പ്രധാനം. താളബോധത്തോടെ രചനകൾ നടത്തിനോക്കൂ. രസകരമായ ശ്ലോകങ്ങൾ രചിച്ചോളൂ.

ഇന്ദ്രവജ്ര പരിശീലിച്ചവർക്ക് ഉപേന്ദ്രവജ്രയിൽ രചനകൾ നടത്തുവാൻ വളരെ എളുപ്പമാണ്. ഇന്ദ്രവജ്ര 'തഗണ' ത്തിലാരംഭിക്കുമ്പോൾ ഉപേന്ദ്രവജ്ര 'ജഗണ' ത്തിലാണ് ആരംഭിക്കുക എന്നതാണ് ഇവ രണ്ടും തമ്മിലുള്ള വ്യത്യാസം. അതായത്, ഇന്ദ്രവജ്രയിലെ ആദ്യ അക്ഷരം ഗുരുവാണെങ്കിൽ ഉപേന്ദ്രവജ്രയിൽ അതു ലഘു ആയാൽ മതി. അപ്പോൾ തംതംത എന്നതു തതംത എന്നു താളം മാറും. അതോടെ വൃത്തം ഉപേന്ദ്രവജ്രയായി.

ഉപേന്ദ്രവജ്ര

ലക്ഷണം : ഉപേന്ദ്രവജ്രയ്ക്കു ജതം ജഗംഗം
ഗണവിന്യാസം : ജഗണം, തഗണം, ജഗണം, ഗുരു, ഗുരു.
താളം : തതംത, തംതംത / തതം തതംതം
തതംത, തംതംതത / തംത തംതം
ഉദാ : വസന്തമെത്തീ, പുതുപൂക്കളാലേ

ലസിച്ചുനില്ക്കുന്നു വിഭാതകാലം
കുളിച്ചു വർണ്ണത്തിലകം ധരിച്ചു-
ല്ലസിച്ചുനില്ക്കും വരനാരിയേപ്പോൽ.

രമാപതീ, നിന്നുടെ പുണ്യരൂപം
രമിച്ചിടുന്നെന്റെ മനസ്സിൽ നിത്യം
അമേയമായെന്നുടെ ജന്മഭാഗ്യം
നമിച്ചിടാം നിന്നുടെ പാദപദ്മം (ഉപേന്ദ്രവജ്ര)



ദലം 19

## ഉപജാതി

ഇപ്പോൾ പഠിച്ച ഇന്ദ്രവജ്രയും ഉപേന്ദ്രവജ്രയും പാദങ്ങളിൽ ഇടകലർന്നു വന്നാൽ ആ വൃത്തത്തിന് ഉപജാതി എന്നാണു പേര്. നാലു പാദങ്ങളിൽ ഒന്നിലെങ്കിലും മറ്റേ വൃത്തത്തിന്റെ ഗണവിന്യാസമാണെങ്കിൽ അത് ഉപജാതിയായിത്തീരും.

ലക്ഷണം : അതേന്ദ്രവജ്രാംഘ്രിയുപേന്ദ്രവജ്ര
കലർന്നുവന്നാലുപജാതിയാവും

ഉദാ : അശുദ്ധമെന്നും ബതശുദ്ധമെന്നും
മനസ്സിനുണ്ടാം ഗതിയല്ലോ രണ്ടും
സർവ്വേശപാദം നിതരാം ഭജിച്ചാൽ
സർവ്വം മനം ശുദ്ധമതാർക്കുമാർക്കും.

നിരന്തരം നിന്നുടെ പൂക്കളാലേ
അനംഗബാണങ്ങളയച്ചിടേണ്ടാ
ചിത്തത്തിൽ നിൻ പൂക്കൾ പതിച്ചുവെന്നാൽ
വൃത്തത്തിലാവും, മദനാർത്തികൂടും.

എന്നാൽ, ഇന്ദ്രവജ്ര വിഷമപാദത്തിലും ഉപേന്ദ്രവജ്ര സമപാദത്തിലുമായി വന്നാൽ അത് ആഖ്യാനകി എന്ന 'അർദ്ധസമവൃത്ത'മാവും. മറിച്ച്, വിഷമ പാദം ഉപേന്ദ്രവജ്രയും സമപാദം ഇന്ദ്രവജ്രയുമായാൽ 'വിപരീതാഖ്യാനകി'യും ആവും.

### ആഖ്യാനകി

ലക്ഷണം : ആഖ്യാനകിക്കൊറ്റയിലിന്ദ്രവജ്ര;-
യിരട്ടയിൽ പിന്നെയുപേന്ദ്രവജ്ര

താളം : തംതംത തംതംതത തംത തംതം
തതംത തംതംതത തംതതംതം

## വിപരീതാഖ്യാനകി

ലക്ഷണം : ഇന്ദ്രവജ്രപാദങ്ങൾ മറിച്ചുവച്ചാ-
ലാഖ്യാനകീ കേൾ വിപരീതയാവും

താളം : തതംതതംതംതത തംതതംതം
തംതംതതംതംതത തംത തംതം

ഉദാ : ശ്ലോകങ്ങളൊന്നായി രചിച്ചുവെന്നാൽ
നമുക്കു സന്തോഷമതായിടും കേൾ
ഉത്സാഹമായ് വന്നൊരുമിച്ചു നിങ്ങൾ
രചിക്കുകാഖ്യാനകിയിൽ പദങ്ങൾ (ആഖ്യാനകി)

രചിക്കണം ശ്ലോകമിതേവിധത്തിൽ
വൃത്തം പിഴയ്ക്കാതെ ശരിക്കു നിങ്ങൾ
സമത്തിൽ വന്നീടണമിന്ദ്രവജ്ര
ഓജത്തിലെത്തുന്നിതുപേന്ദ്രവജ്ര (വിപരീതാഖ്യാനകി)



ഒലം 20

## ഇന്ദ്രവംശ

ഇന്ദ്രവജ്രയിലും ഉപേന്ദ്രവജ്രയിലും അതോടൊപ്പം ആഖ്യാനകിയിലും വിപരീതാഖ്യാനകിയിലും ശ്ലോകങ്ങൾ എഴുതാൻ ഏതാനും പേർക്കെങ്കിലും ധൈര്യമായി എന്നു കരുതുന്നു. മനസ്സിൽ താളം സൂക്ഷിച്ച് അതിനനുസരിച്ചു യുക്തമായ വാക്കുകൾ നിരത്തുവാൻ കഴിഞ്ഞാൽ ശ്ലോകരചന വളരെ രസകരമായിത്തീരുന്നു. താളത്തിന്റെ മുഴുവൻ ഭാഗവും ഒറ്റയടിക്ക് ഓർമ്മിച്ചു ശ്ലോകം എഴുതുവാൻ തുടക്കക്കാർക്കു പ്രയാസമുണ്ടാവും. അതു കാരണമാണ് ഇടയ്ക്കു വൃത്തഭംഗം വരുന്നത്. അതുകൊണ്ട് താളഭാഗങ്ങൾ ആവർത്തിച്ച് ആ ഭാഗത്തിനനുയോജ്യമായ വാക്കുകൾകൊണ്ട് അർത്ഥഭംഗം വരാതെ എഴുതി പാദം പൂർത്തിയാക്കുവാനാണ് ആദ്യകാലങ്ങളിൽ ശ്രദ്ധിക്കേണ്ടത്. പതിയെപ്പതിയേ മുഴുവൻ താളവും കൈപ്പിടിയിലതുങ്ങും. അതോടെ ഓരോ വൃത്തത്തിന്റെയും താളം മനസ്സിൽ പതിയും. പിന്നെ ശ്ലോകരചന ഒരു രസകരമായ വിനോദമായി മാറും. സുഹൃത്തുക്കൾതമ്മിലുള്ള കത്തുകൾപോലും ശ്ലോകങ്ങളിൽ എഴുതുവാനുള്ള കഴിവു കൈവരുകയും ചെയ്യും.

ഇന്ദ്രവജ്രയും ഉപേന്ദ്രവജ്രയും അടിസ്ഥാനമാക്കി നമുക്കു രണ്ടു വൃത്തങ്ങൾകൂടി പരിശീലിക്കാം. അവയാണ് ഇന്ദ്രവംശയും വംശസ്ഥവും. അവയുടെ പാദങ്ങൾ തമ്മിൽ ചേർത്താലുണ്ടാവുന്ന വൃത്തത്തിനും ഉപജാതി എന്നുതന്നെയാണു പേര്. ഇന്ദ്രവജ്രയുടെ പാദങ്ങളുടെ അവസാനഗുരുവിനു മുന്നിൽ ഒരു ലഘു ചേർക്കുകയാണെങ്കിൽ അത് ഇന്ദ്രവംശ എന്ന വൃത്തമാവും.

**ഇന്ദ്രവംശ**

ലക്ഷണം : കേളിന്ദ്രവംശാ തതജങ്ങൾ രേഫവും.

താളം : തംതംത, തംതംത / തതം, തതംതം (ഇന്ദ്രവജ്ര)
തംതംത, തംതംത / തതം, തതംതതം (ഇന്ദ്രവംശ)

ഉദാ : കാടിന്റെ മദ്ധ്യസ്ഥിതമായ കോവിൽ
നാടിന്റെ സംരക്ഷകനായ ദൈവം
കൂടുന്നതാം പൂർണ്ണമൊരാത്മസൗഖ്യം
നേടുന്നുവെന്നുള്ളതുമെത്ര പുണ്യം (ഇന്ദ്രവജ്ര)

കാടിന്റെ മദ്ധ്യസ്ഥിതമായ കോവിലിൽ
നാടിന്റെ സംരക്ഷകനായ ദൈവതം
കൂടുന്നതാം പൂർണ്ണമൊരാത്മനിർവൃതി
നേടുന്നുവെന്നുള്ളതുമെത്ര പുണ്യമാം. (ഇന്ദ്രവംശ)

ഇതുപോലെ ഉപേന്ദ്രവജ്രയുടെ പാദങ്ങളുടെ അവസാനഗുരുവിനു മുന്നിൽ ഒരു ലഘു ചേർക്കുകയാണെങ്കിൽ അതു വംശസ്ഥം എന്ന വൃത്തമാവും.

വംശസ്ഥം

ലക്ഷണം : ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും

താളം : തതംത തംതംതത തംത തംതം (ഉപേന്ദ്രവജ്ര)
തതംത തംതംതത തംത തംതതം (വംശസ്ഥം)

ഉദാ : കനിഞ്ഞിവന്നേകിയ സൗഭഗങ്ങൾ
മറക്കുകില്ലെന്നതു മാത്രമോർക്ക
അതാണു നിൻ കോവിലിലെന്നുമെത്തി
പദാംബുജം കാൺകെയിവൻ നമിപ്പു (ഉപേന്ദ്രവജ്ര)

കനിഞ്ഞവന്നേകിയ സൗഭഗങ്ങൾ ഞാൻ
മറക്കുകയില്ലെന്നതു മാത്രമോർക്ക നീ
അതാണു നിൻ കോവിലിലെന്നുമെത്തി നല്-
പ്പദാംബുജം കാൺകെയിവൻ നമിപ്പു ഹാ! (വംശസ്ഥം)

ഈ രണ്ടു വൃത്തങ്ങളുടെ പാദങ്ങൾ ഇടകലർന്നാൽ ഉപജാതി എന്ന വൃത്തമാവും.

കാടിന്റെ മദ്ധ്യസ്ഥിതമായ കോവിലിൽ
വസിപ്പു സംരക്ഷകനായ ദൈവതം
കൂടുന്നതാം പൂർണ്ണമൊരാത്മനിർവൃതി
തരുന്നുവെന്നുള്ളതുമെത്ര പുണ്യമാം. (ഉപജാതി)

പാഠം 21

# രഥോദ്ധത

ഇനി നമുക്കു 11 അക്ഷരങ്ങളിലെ ഒരു വൃത്തം - രഥോദ്ധത - കൂടി രചനകൾക്കായി പരിശീലിക്കാം. ഈ വൃത്തങ്ങളിലെ ശ്ലോകങ്ങൾ വായിക്കുമ്പോൾ ഓരോ വൃത്തത്തിനും അതിന്റേതായ ഭാവങ്ങൾ ഉണ്ടെന്നും മനസ്സിലാക്കാം. ഗൗരവസ്വഭാവമുള്ള ഒരു വൃത്തമാണു രഥോദ്ധത. അതിന്റെ താളവും എളുപ്പം മനസ്സിലാക്കാവുന്നതാണ്.

ലക്ഷണം : രംനരം ലഗുരുവും രഥോദ്ധതാ

ഗണവിന്യാസം : രഗണം, നഗണം, രഗണം, ലഘു, ഗുരു.

അക്ഷരവിന്യാസം: തംതതം തതത തംതതം ത തം

ഈ അക്ഷരങ്ങൾ യുക്തമായ ഒരു താളക്രമത്തിലേക്ക് അടുക്കാം. അതിനനുസരിച്ചു വാക്കുകൾ നിരത്താം.

താളക്രമങ്ങളും അതനുസരിച്ചുള്ള വരികളും ശ്രദ്ധിച്ചോളൂ. ഏതു താളക്രമത്തിലും രചനയാവാം.

താംത തംത തത / തംത തംതതം: വൃത്തമൊക്കണമ,/തക്ഷരക്രമം

തംതതംത / തത തംത / തംതതം: തെറ്റിടാതെ,/ഗണമൊക്കെ/,യാവണം

താംത താംത തത / തംത തംതതം: ഇത്തരത്തിലൊരു / കാവ്യമൊക്കുവാൻ

തംതതംത തതതം തതംതതം: മാർഗ്ഗമെത്ര / ലളിതം / മനോഹരം.

(എഴുതാൻ ഇങ്ങനെ പല താളക്രമങ്ങളും എടുക്കാമെങ്കിലും ഇതിൽ ആദ്യത്തേതാണ് രഥോദ്ധത സദസ്സുകളിൽ ചൊല്ലുന്ന താളം. എഴുതിക്കഴിഞ്ഞാൽ ആ താളത്തിൽ എല്ലാ പാദങ്ങളും ചൊല്ലാമെന്നും കാണാം.)

വൃത്തമൊക്കണമതക്ഷരക്രമം
തെറ്റിടാതെ ഗണമൊക്കെയാവണം
ഇത്തരത്തിലൊരു കാവ്യമൊക്കുവാൻ
മാർഗ്ഗമെത്ര ലളിതം മനോഹരം.

ഇപ്പോൾ ഒരു അർത്ഥപൂർണ്ണമായ ശ്ലോകമായില്ലേ? ഇതാണ് ഏതു വൃത്തത്തിലും ശ്ലോകങ്ങളെഴുതുവാനുള്ള മാർഗ്ഗം. രഥോദ്ധതയിലുള്ള രണ്ടു ശ്ലോകങ്ങൾകൂടി വായിച്ചോളൂ.

വേണുഗാനമതിഹൃദ്യമായി ഞാൻ
ഈണമോടെ ലയമാർന്നു പാടിടാം
വേണമെന്നരികിലെന്റെ തോഴിയെൻ
ഈണമായിയിണയായിയെന്നുമേ.

ആത്മബന്ധുവിനി നീയൊരുത്തനെ-
ന്നാത്മനാ കരുതി ഞാനിരിപ്പിതാ
പദ്മനാഭ, തവ പാദപങ്കജം
സദ്മമാക്കിടണമെന്റെ ഹൃത്തടം.

രഥോദ്ധതയിൽ രചനകൾ നടത്താൻ രസമല്ലേ. ശ്രമിച്ചുനോക്കൂ. രഥോദ്ധതയുടെ രഥത്തിൽ യാത്രചെയ്തവർക്കു കുറച്ചുകൂടി ലളിതമായ, രഥോദ്ധതയുമായി ബന്ധമുള്ള 'ഭദ്രിക' എന്ന വൃത്തം പരിശീലനത്തിനു തരാം. ഇതു രഥോദ്ധത കൈപ്പിടിയിലൊതുക്കിയവർക്ക് വളരെ രസകരമാവും. വളരെ എളുപ്പവുമാകും.

ഭദ്രിക

രഥോദ്ധതയുടെ അവസാനമുള്ള ലഗ കളഞ്ഞാൽ ഭദ്രിക ആയി.

ലക്ഷണം : ഭദ്രിക രനര ചേരുകിൽ.

താളം : തംതതം തതത തംതതം.

ഉദാ : താരമേയരികിൽ വന്നിടൂ
ദൂരെയെന്തിനു വസിപ്പു നീ
നേരിലെന്റെ സഖിയായിടൂ
പാരിലാകെ വിഹരിച്ചിടാം.

ശ്ലോകമൊന്നിനി രചിച്ചിടൂ
പാകമായ പദഭംഗിയിൽ
വന്നു നല്ല കവിതാമൃതം
തന്നെയിന്നു ചൊരിയേണമേ. (ഭദ്രിക)

ഇതിനു വളരെ ലളിതമായ, സുഖകരമായ താളമല്ലേ? ഒരു ശ്ലോകം രചിച്ചുനോക്കൂ. മുകളിലെഴുതിയ ശ്ലോകങ്ങൾ രഥോദ്ധതയിലാക്കുന്ന കുസൃതി കൂടി കണ്ടോളൂ.

താരമേയരികിൽ വന്നിടൂ, സ്വയം
ദൂരെയെന്തിനു വസിപ്പു നീ വൃഥാ
നേരിലെന്റെ സഖിയായിടൂ സദാ
പാരിലാകെ വിഹരിച്ചിടാം മുദാ

ശ്ലോകമൊന്നിനി രചിച്ചിടൂ ദ്രുതം
പാകമായ പദഭംഗിയിൽ തരൂ
വന്നു നല്ല കവിതാമൃതം സ്വയം
തന്നെയിന്നു ചൊരിയേണമേവരും.



## ദലം 22

# പ്രിയംവദ

രഥോദ്ധതയിൽനിന്നു ഭദ്രികയിലേക്കു പോകാൻ കഴിവു നേടിയവർക്ക് ഇനി രസകരമായ മറ്റു രണ്ടിടങ്ങളിലേക്കു യാത്രയാവാമല്ലോ അല്ലേ? രഥോദ്ധതയിൽ ചെറിയ മാറ്റങ്ങൾ വരുത്തിയാൽ നമുക്കു പ്രിയംവദയിലെത്താം. പ്രിയംവദയിൽനിന്നും തുടർച്ചയായി പ്രസിദ്ധമായ 'സമ്മത'യിലുമെത്താം. രണ്ടു വിനോദകേന്ദ്രങ്ങളും അതിമനോഹരംതന്നെ.

ലക്ഷണം : നഭജരങ്ങൾ വരികിൽ പ്രിയംവദ.

ഗണവിന്യാസം : നഗണം, ഭഗണം, ജഗണം, രഗണം

അക്ഷരവിന്യാസം: തതത തംതത തതംത തംതതം

താളം : തംതതം തതത തംതതം തതം എന്നത് രഥോദ്ധതയുടെ ലക്ഷണമാണല്ലോ. ഇതിലെ ആദ്യത്തെ ഗുരുവിനെ രണ്ടു ലഘുക്കളാക്കിയാൽ തതതതം തതത തംതതം തതം എന്നാവുമല്ലോ. അതല്ലേ പ്രിയംവദയുടെ അക്ഷരവിന്യാസം എന്നു നോക്കൂ. ഒരു ഗുരുവിനും രണ്ടു ലഘുക്കൾക്കും രണ്ടു മാത്രകളായതിനാൽ താളത്തിനും വ്യത്യാസമില്ലല്ലോ.

രഥോദ്ധത : തംതതം തതത തംതതം തതം

പ്രിയംവദ : തതതതം തതത തംതതം തതം

ഉദാ : വൃത്തമൊക്കണമതക്ഷരക്രമം
തെറ്റിടാതെ ഗണമൊക്കെയാവണം
ഇത്തരത്തിലൊരു കാവ്യമൊക്കുവാൻ
മാർഗ്ഗമെത്ര ലളിതം മനോഹരം! (രഥോദ്ധത)

കവിതയൊക്കണമതക്ഷരക്രമം
വിവിധമാം ഗണവുമൊക്കെയൊക്കണം
വിരുതതേറിയൊരു കാവ്യമാക്കുവാൻ
വരിക,യെത്ര ലളിതം മനോഹരം!
ഇനി വരൂ, കവിതയൊന്നു തീർത്തിടാം
പലതരം വിരുതു നേടിയാർത്തിടാം
ഉലകിതിൽ ഗരിമയാർന്നു വാണിടാം
കവികളായ് പെരുമയോടെ നിന്നിടാം. (പ്രിയംവദ)

സമ്മത

പ്രിയംവദയുടെ തതത തംതത തതംത തംതതം എന്നതിലെ ആറാമത്തെയും ഏഴാമത്തെയും ലഘുക്കളെ ഒന്നിപ്പിച്ച് ഒരു ഗുരു ആക്കി മാറ്റുക, അത്രതന്നെ. അപ്പോൾ തതത തംതതം തംതതം തതം എന്നാവും. അതാണു സമ്മത എന്ന വൃത്തം.

ലക്ഷണം : നരരലംഗവും സമ്മതാഭിധം.

ഗണവിന്യാസം : നഗണം, രഗണം, രഗണം, ലഘു, ഗുരു.

അക്ഷരവിന്യാസം: തതത തംതതം തംതതം തതം

സമ്മതയ്ക്ക് ആറ് അക്ഷരങ്ങൾ കഴിഞ്ഞ് ഒരു നിറുത്തൽ (യതി) വേണം എന്നുള്ളതും ഓർമ്മിക്കുക.

തതതതം തതത തംതതം തതം (പ്രിയംവദ)

തതതതം തതം തംതതം തതം (സമ്മത)

മുകളിലെ അക്ഷരവിന്യാസം ഒന്നു ചൊല്ലിനോക്കൂ. ഒരു പ്രസിദ്ധമായ പാട്ടിന്റെ താളം മനസ്സിൽ വരുന്നില്ലേ. "ഹരിവരാസനം വിശ്വമോഹനം..." എളുപ്പമായില്ലേ? ഗോപികാഗീതത്തിലെ "ജയ ജനാർദ്ദനാ രാധികാപതേ..." ഇതും ആ വൃത്തത്തിലല്ലേ എന്നു നോക്കൂ.

കവിതയൊക്കണമതക്ഷരക്രമം
വിവിധമാം ഗണവുമൊക്കെയൊക്കണം
വിരുതതേറിയൊരു കാവ്യമാക്കുവാൻ
വരിക,യെത്ര ലളിതം മനോഹരം. (പ്രിയംവദ)

കവിതയൊക്കെവന്നക്ഷരക്രമം
വിവിധമാം ഗണച്ചേർച്ചയൊക്കണം
വിരുതതേറിടും കാവ്യമാക്കുവാൻ
വരിക, 'സമ്മത'ത്തോടെ നിങ്ങളും. (സമ്മത)

അപ്പോൾ പ്രിയംവദ രഥോദ്ധതയുടെ ത്രിഷ്ടുപ് (11 അക്ഷരം) ഛന്ദസ്സിൽനിന്നു ജഗതി (12 അക്ഷരം) ഛന്ദസ്സിലേക്കുള്ള പ്രയാണമായിരുന്നെങ്കിൽ മറ്റൊരു വഴിയിലൂടെ 11 അക്ഷരങ്ങളിലേക്കുള്ള തിരിച്ചുവരവിൽ സമ്മതയിലെത്തും. ഈ വൃത്തങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ രസകരമല്ലേ. രഥോദ്ധതയും സമ്മതയും ഒരു കുടുംബത്തിലെ അംഗങ്ങളാണ്.

ദലം 23

## സുഖാവഹം

ഒരു വൃത്തത്തിലെ ലഘു ഗുരുവാക്കിയും ഗുരു ലഘുവാക്കിയുമൊക്കെ മറ്റൊരു വൃത്തമാക്കി മാറ്റുന്ന രസകരമായ വിനോദം നിങ്ങൾക്കു വളരെ ഇഷ്ടമായി എന്നു വിചാരിക്കട്ടേ. ഇങ്ങനെയുണ്ടാവുന്ന വൃത്തങ്ങൾക്കും ഒരു നല്ല താളമുണ്ടെന്നും കാണാം. പ്രിയംവദയിൽനിന്നും സമ്മതയിലേക്കുള്ള പ്രയാണം കൈപ്പിടിയിലൊതുക്കിവയവർക്കു സമ്മതയിൽനിന്ന് അടുത്ത ഒരു വൃത്തത്തിലേക്കു പോവാം.

തതതതംതതം തംത തംതതം എന്നതാണല്ലോ സമ്മത. ഇതിലെ ഏഴാമത്തെ ഗുരുവിനെ രണ്ടു ലഘുക്കളാക്കി നോക്കു. തതതംതതം തതത തംതതം എന്നാവുന്നില്ലേ. അതായത് തതതതംതതം എന്നത് അതുപോലെതന്നെ ഒന്നു കൂടി ആവർത്തിക്കുന്നു. അപ്പോൾ ന ര ര ല ഗ എന്ന ഗണവിന്യാസം ന ര ന ര എന്ന രീതിയിലാവും. 11 അക്ഷരമെന്നത് 12 അക്ഷരമാവും. ഇതാണ് 'സുഖാവഹം' എന്ന വൃത്തം.

ലക്ഷണം : നരനരം വരുന്നതു സുഖാവഹം.

ഗണവിന്യാസം : നഗണം രഗണം നഗണം രഗണം

താളം : തതത തംതതം // തതത തംതതം

(സമ്മതയിലെന്നപോലെ ആറിൽ യതി വേണം)

തതതതം തതം // തംതതം തതം (സമ്മത)

തതതതം തതം // തതതതം തതം (സുഖാവഹം)

ഉദാ : തരിക ഹൃദ്യമായരുമയാം സ്മിതം
പെരിയമോദമെൻ മനസി ചാർത്തിടും
സകല ഖേദവും ഝടിതി മാഞ്ഞിടും
മദനമോഹിനീ, നടനമാടു നീ.

കരുണയോടെയെൻ ശരണമായ് വരു
ഹരിഹരാത്മജാ, ചൊരിയു നിൻവരം
ധരയിൽ നീയൊഴിച്ചിവനൊരാശ്രയം
തരുവതാരെനിക്കഭയമാണു നീ.

സമ്മതയിൽ വൈദഗ്ദ്ധ്യം നേടിയവർക്ക് സുഖാവഹം വളരെ എളുപ്പമായി തോന്നുന്നില്ലേ? ഏതു വൃത്തവും കൈപ്പിടിയിലൊതുക്കാൻ അതിന്റെ താളം അതേ രീതിയിൽ യുക്തമായ വാക്കുകളിൽ നിരത്തുവാനുള്ള കഴിവാണു വേണ്ടത്. വാക്കുകൾ അറിയില്ലെങ്കിൽ ശ്ലോകരചന വിഷമമാവും. അതിനാൽ വിശാലമായ വായനയിലൂടെ ഒരു വാക്കിന്റെ പര്യായങ്ങൾ അല്ലെങ്കിൽ അതിനു പകരം പ്രയോഗിക്കാവുന്ന മറ്റു വാക്കുകൾ എല്ലാം ഹൃദിസ്ഥമാക്കണം. അങ്ങനെ കഴിവു നേടിയാൽ ദ്രുതകവനം (പെട്ടെന്നുള്ള കവിതയെഴുത്ത്) പോലും സാദ്ധ്യമാവും.

'സുഖാവഹം' പരിശീലിച്ചുകഴിഞ്ഞാൽ ഇതിന്റെ ഓരോ പാദത്തിലും പഠിച്ച മറ്റൊരു വൃത്തം - ഭദ്രിക - തുടക്കത്തിൽ ചേർത്താൽ അതു മറ്റൊരു വലിയ വൃത്തമാവും. ഭദ്രികയിൽ രംനരം എന്നാണല്ലോ ഗണവിന്യാസം. ഇവ സുഖാവഹത്തിന്റെ 'നരംനരം' എന്നതിനോടു ചേർത്താൽ രംനരം നരനരം എന്നു വരുന്ന കുസുമമഞ്ജരി വൃത്തമാവും.

**കുസുമമഞ്ജരി**

"രംനരം നരനരം നിരന്നുവരുമെങ്കിലോ കുസുമമഞ്ജരി."

താളം: തംതതം തതത തംതതം തതത തംതതം തതത തംതതം

ഇതൊന്ന് ഉറക്കെ ചൊല്ലിനോക്കൂ. പൊങ്ങിത്താഴ്ന്നു പൊങ്ങിത്താഴ്ന്നുപോകുന്ന ഒരു ഓളംപോലെ തോന്നുന്നില്ലേ. അതാണ് ഈ വൃത്തത്തിന്റെ ഭംഗിയും. ഇതൊന്നു പരിശീലിച്ചാലോ?

തംതതം തതത തംതതം (ഭദ്രിക) + തതത തംതതം തതത തംതതം (സുഖാവഹം) = കുസുമമഞ്ജരി

ഉദാ : പ്രാണനാണിവനു നീ സഖീ
നാണമോടെ വിടരും മുഖം
കാണുമെങ്കിലിവനാ ക്ഷണം
ക്ഷീണമൊക്കെയകലും ദൃഢം (ഭദ്രിക)

തരിക ഹൃദ്യമായരുമയാം സ്മിതം
പെരിയമോദമെൻ മനസി ചാർത്തിടും
സകല ഖേദവും ഝടിതി മാഞ്ഞിടും
മദനമോഹിനീ, നടനമാടു നീ. (സുഖാവഹം)

പ്രാണനാണിവനു നീ സഖി തരിക ഹൃദ്യമായരുമയാം സ്മിതം
നാണമോടെ വിടരും മുഖം പെരിയമോദമെൻ മനസി ചാർത്തിടും
കാണുമെങ്കിലിവനാ ക്ഷണം സകലഖേദവും ഝടിതി മാഞ്ഞിടും
ക്ഷീണമൊക്കെയകലും ദൃഢം മദനമോഹിനീ നടനമാടു നീ.

കൂട്ടരൊത്തവിടെത്തവേ
എത്ര കഷ്ടത സഹിച്ചു ഞാൻ
വിഷ്ടപാധിപ, വരുന്നിതാ
തുഷ്ടിയോടെയതിധന്യനായ് (ഭദ്രിക).

കരുണയോടെയെൻ ശരണമായ് വരൂ
ഹരിഹരാത്മജാ,ചൊരിയു നിൻ വരം
ധരയിൽ നീയൊഴിച്ചിവനൊരാശ്രയം
തരുവതാരെനിക്കഭയമാണു നീ. (സുഖാവഹം)

കൂട്ടരൊത്തവിടെയെത്തവേ കരുണയോടെയെൻ ശരണമായ് വരൂ
എത്ര കഷ്ടത സഹിച്ചു ഞാൻ ഹരിഹരാത്മജാ,ചൊരിയു നിൻ വരം
വിഷ്ടപാധിപ, വരുന്നിതാ ധരയിൽ നീയൊഴിച്ചിവനൊരാശ്രയം
തുഷ്ടിയോടെയതിധന്യനായ് തരുവതാരെനിക്കഭയമാണു നീ.

പക്ഷേ രണ്ടു വൃത്തങ്ങളിൽ രണ്ടു ശ്ലോകങ്ങൾ എഴുതി അവ ചേർത്തെഴുതിയാൽ പുതിയ വൃത്തത്തിലുള്ള "അർത്ഥപൂർണ്ണമായ" ശ്ലോകം ആവുമെന്നു കരുതരുത്. അങ്ങനെ എഴുതാൻ പ്രത്യേക നൈപുണ്യം വേണം. ഭദ്രികയെഴുതിയിട്ട് അതിനോട് അർത്ഥപൂർണ്ണമായി യോജിച്ചുവരുന്ന വിധത്തിൽ സ്വതന്ത്രമായി സുഖാവഹത്തിലെ ഭാഗം എഴുതണം. ആ രീതിയിൽ എഴുതിയാലേ കുസുമമഞ്ജരിയിൽ രസകരമായ ശ്ലോകമാവൂ എന്നും മനസ്സിലാക്കണം. അതിനാൽ രണ്ടു വൃത്തങ്ങളിൽ എഴുതി യോജിപ്പിക്കുന്ന കാര്യം ഇപ്പോൾ ആലോചിക്കേണ്ടാ. സ്വതന്ത്രമായ രചനകൾ നടത്തിനോക്കു. കുസുമമഞ്ജരിയിൽ മറ്റു രണ്ടു വൃത്തങ്ങൾ ഒളിഞ്ഞുകിടപ്പുണ്ടെന്നുമാത്രം മനസ്സിലാക്കുക. കുസുമമഞ്ജരിയുടെ താളം മനസ്സിലാക്കി സ്വതന്ത്രമായി രചനകൾ നടത്തുന്നതാവും ആദ്യം നല്ലത്.

അങ്ങനെയുള്ള രചനകൾ എഴുതിനോക്കൂ. ഉദാഹരണങ്ങൾ ഇതാ:
അച്ഛനിച്ഛയൊടു പത്നിയാക്കിയവരമ്മതന്നെ ശരിചൊല്ലിടാം
മെച്ചമായപടി നോക്കിടാമവരൊടൊത്തുപോവതിനുമായിടാം
അമ്മയമ്മഹിതമാംവഴിക്കു വരപത്നിയാക്കിയൊരു നാരിയേ
എന്തുചൊല്ലി വിളിചെയ്യുമെന്നഴലിലാണ്ടൊരയ്യനിത കൈതൊഴാം.

ഞാനതെന്നു,മിവയെന്റെയെന്നുമൊരുഭാവമോടെ വിലസുന്നവർ
മാനസത്തിലൊരു ചിന്ത ചെയ്ക,യിതിലേതു നല്കുമൊരു സദ്ഗതി
ആനതാംഗികളു,മാസ്തി,ധാടികളുമൊന്നുമന്നു ഗതി നല്കിടാ
നൂനമോർത്തിടുക രാമപാദമതുമാത്രമീ ധരയിലാശ്രയം

തത്തയിന്നുവരുമൊത്തപോൽ കവിതയത്തരത്തിലുളവായിടും
ബദ്ധമോദമൊടെയിന്നെനിക്കു കുറതീർത്തു പദ്യമവളേകിടും
ഇത്ഥമോർത്തവളെയിത്രനേരമതു കാത്തിരുന്നു വെറുതേയതും
"ബുദ്ധിമോശമിതു" ബുദ്ധിയുള്ളവരു ചൊല്ലി "നമ്പരുതു നാരിയേ."



ദലം 24

## ദുഷണഹരണം

ഒരു വൃത്തത്തിൽ ലഘുഗുരുക്കളുടെ ചെറിയ മാറ്റങ്ങൾ വരുത്തി മറ്റൊരു വൃത്തമാക്കി മാറ്റാമെന്ന് ഇതിനോടകം മനസ്സിലായിക്കാണുമല്ലോ. അങ്ങനെ മാറ്റങ്ങൾ വരുത്തി മറ്റു വൃത്തങ്ങളായി മാറ്റാവുന്ന ഒരു വൃത്തമാണ് തുള്ളൽപ്പാട്ടിന്റെ താളത്തിലുള്ള "ദൂഷണഹരണം." ഭാഷാവൃത്തത്തിൽ ഇതു 'തരംഗിണി'യാണ്. ഇതാ നോക്കിക്കോളൂ:

**ദൂഷണഹരണം**

ലക്ഷണം : സനജം നഗമിഹ ദൂഷണഹരണം

താളം : തതതം തതതത തംതത തതതം

ഉദാ : പറയു മധുമൊഴി താവകചരിതം

മറയുന്നുടനടി നിന്നുടെ കദനം

നറുതേൻ സമമൊരു മാധുരി പകരാൻ

നിറവായ് വരുമൊരു ജീവിതമിനിമേൽ.

ദൂഷണഹരണത്തിന്റെ എട്ടാമത്തെ ഗുരു രണ്ടു ലഘുവാക്കിയാൽ 'കരുണാകരം'. അപ്പോൾ അവിടെയുള്ള തംതത എന്നത് 'തതതത' എന്നാവും.

**കരുണാകരം**

ലക്ഷണം : കരുണാകരമിഹ സനനന ലഘുഗം

താളം : തതതം തതതത തംതത തതതം (ദൂഷണഹരണം)

തതതം തതതത തതതത തതതം (കരുണാകരം)

ഉദാ : പറയു മധുമൊഴിയിനി തവചരിതം

മറയുന്നുടനടി പെരുകിയ കദനം

നറുതേൻ സമമൊരു മധുരിമ പകരാൻ

നിറവായ് വരുമൊരു ശുഭഗതിയിനിമേൽ.

കരുണാകരത്തിന്റെ മൂന്നാമത്തെ ഗുരുവിനെ രണ്ടു ലഘുക്കളാക്കിയാൽ ശശികല.

**ശശികല**

ലക്ഷണം : നഗണയുഗളയുഗമൊടുസ ശശികല

താളം : തതതം തതതത തതതത തതതം (കരുണാകരം)
തതതത തതതത തതതത തതതം (ശശികല)

ഉദാ : പറയുക മധുമൊഴിയിനി തവചരിതം
മറയുവതതുടനടി പെരുകിയ കദനം
നറുമധു സമമൊരു മധുരിമപകരാൻ
നിറമൊടു വരുമൊരു ശുഭഗതിയിനിമേൽ

എന്താ ഈ കുസൃതികൾ രസകരമല്ലേ? ചുരുക്കത്തിൽ,

ദൂഷണഹരണം : തതതം തതതത തംതത തതതം -
സഖി, നീ പകരുക മാദകലഹരി.

കരുണാകരം : തതതം തതതത തതതത തതതം -
സഖി, നീ പകരുക, മദഭരലഹരി.

ശശികല : തതതത തതതത തതതത തതതം
സഖി വരു പകരുക മദഭര ലഹരി



ദലം 25

# പരിമളം

ദൂഷണഹരണം നമ്മെ ഇപ്പോൾ നമ്മൾ 'ശശികല'യിലെത്തിച്ചിരിക്കുകയല്ലേ? ഇനി ശശികലയുടെ പാദങ്ങളിലെവിടെയെങ്കിലും ഒരു ലഘു ചേർത്തു നോക്കൂ. 'പരിമളം' ഉണ്ടാവുന്നതു കാണാം.

**പരിമളം**

ലക്ഷണം : നനനനനന ഗുരു വരുവതു പരിമളമാം.

അതായത്, തതതത തതതത തതതത തതതം (ശശികല) ഇതിൽ ഒരു ത കൂടിയാൽ തതതത തതതത തതതത തതതതം (പരിമളം). ഇതിനു കളകാഞ്ചിയുടെ (കഥയമമ കഥയമ്മ കഥകളതി സാദരം) ഒരു താളം തുടക്കത്തിൽ വരുന്നു അല്ലേ? നമുക്ക് ഒരു ശശികല എടുത്തു പരിമളം കൊടുത്താലോ?

ഉദാ : പറയുക മധുമൊഴിയിനി തവചരിതം
മറയുവതുടനടി പെരുകിയ കദനം
നറുമധു സമമൊരു മധുരിമ പകരാൻ
നിറവൊടു വരുമൊരു ശുഭഗതിയിനിമേൽ (ശശികല)

പറയുക മധുരമൊഴിയിനി തവചരിതം
മറയുവതതുടനടി പെരുകിയ കദനം
നറുമധുര സമമൊരു മധുരിമപകരാൻ
നിറവൊടിത വരുമൊരു ശുഭഗതിയിനിമേൽ (പരിമളം)

മധുരമധുരമണമൊഴുകി നവസുമസമം
ചിതമുടയ പദനിരകളൊടു കലിതമാം
സതദശകകവനകൃതി പദതളിരിലർ-
ചിതസമയമതികഠിനഗദവുമകലേ! (രചന:രാമൻ നമ്പീശൻ)

പരിമളത്തിൽ അവസാനം ഒരു ഗുരു ചേർത്താലോ, അതു 'മണിദീപം' ആയി ശോഭിക്കും.

**മണിദീപം**

ലക്ഷണം : നഗണദശദലമിരുഗുരുവൊടു മണിദീപം

(5 നഗണവും 2 ഗുരുവും, അതായത് 15 ലഘുവും രണ്ടു ഗുരുവും). അതായത്, പരിമളത്തിന്റെ അവസാനം ഒരു തം കൂടി വന്നാൽ മണിദീപം.

തതതത തതതതത തതതത തം (ശശികല)

തതതത തതതതത തതത തതതം (പരിമളം)

തതതത തതതതത തതതതത തംതം (മണിദീപം)

ഉദാ : പറയുകിനി മധുരമൊഴി തവചരിതമെല്ലാം
മറയുമുടനുടനെ ഹൃദി പെരുകിയൊരു ദുഃഖം
നറുമധുരസമമധികമധുരിമയതേകാൻ
നിറവൊടിതവരുമരിയശുഭഗതി നിനക്കും.

പുലിമുകളിലൊളിപകരുമതുല 'മണിദീപം'
മലമുകളിലതിശുഭദവരദവരരൂപം
ഉലകിതിലെ കലിമലമതൊഴിവതിനു നമ്മൾ
നിലവിലൊരുവഴി ശബരിഗിരി ശരണമാക്കാം

മുരളികയിലതുലതരമൊഴുകുമൊരു നാദം
കരളിലുടനമൃതമഴ പൊഴിയുമതിധന്യം!
വരികയിവനുടെയരികിലൊരുനിമിഷമെന്നി-
ട്ടരിയവരമതു തരിക കരുണയൊടു കണ്ണാ!

രസകരമായി തോന്നുന്നുവോ? എങ്കിൽ ശശികലയിൽ പരിമളത്തോടെ മണിദീപം തുടരെയോ സ്വതന്ത്രമായോ കൊളുത്തുവാൻ തുടങ്ങിക്കോളൂ.



ദലം 26

# പ്രമാണിക

ഒരു വൃത്തത്തിന്റെ പാദം ആവർത്തിച്ചാൽ അതു ചിലപ്പോൾ മറ്റൊരു വൃത്തമായി മാറാമെന്നു നേരത്തേ കണ്ടല്ലോ. നാലക്ഷരങ്ങളുള്ള 'കന്യ' എന്ന വൃത്തത്തിന്റെ രണ്ടു പാദങ്ങൾ ചേർത്തെഴുതിയാൽ 'വിദ്യുന്മാല' എന്ന വൃത്തമാവും. അതുപോലെ പ്രമാണിക എന്ന വൃത്തത്തിന്റെ പാദങ്ങൾ ആവർത്തിച്ചാൽ 'പഞ്ചചാമരം' എന്ന വൃത്തമാവും. ചേർത്തെഴുതാൻ പാകത്തിൽ രണ്ടു ശ്ലോകങ്ങൾ അർത്ഥഭംഗിയോടെ രചിക്കാൻ അറിയണമെന്നു മാത്രം. അങ്ങനെ ഒരു കുസൃതി ഇതാ:

ലക്ഷണം : പ്രമാണികാ ജരം ലഗം

താളം : തതം തതം തതം തതം

ഈ വൃത്തത്തിലെ രണ്ടു ശ്ലോകങ്ങളും അതു വച്ചുള്ള രണ്ടു ശ്ലോകങ്ങളും അതു വച്ചുള്ള ചില സൂത്രങ്ങളും ആസ്വദിച്ചോളൂ.

പദങ്ങളൊക്കെയും വരം!<br>
മദംവെടിഞ്ഞിടും നിജം<br>
ഗദങ്ങളൊക്കെ മാറിടും<br>
പ്രദീപ്തമായിടും ഫലം!

വരുന്ന രീതിയോർക്കുകിൽ<br>
വരുന്ന കാര്യവും നലം<br>
വിരുന്നു വന്നിടും സുഖം<br>
തരുന്നു നല്ല ജീവിതം.

ഈ ശ്ലോകങ്ങളുടെ വിഷമപാദം വിഷമപാദങ്ങളോടും സമപാദങ്ങൾ സമപാദങ്ങളോടും ചേർത്താൽ ഒരു പഞ്ചചാമരശ്ലോകം കിട്ടും.

**പഞ്ചചാമരം**

ലക്ഷണം : ജരംജരംജഗം നിരന്നു പഞ്ചചാമരം വരും.

താളം : തതം തതം തതം തതം തതം തതംത തംതതം

മുകളിലെഴുതിയ പ്രമാണിക ശ്ലോകങ്ങൾ ചേർത്തെഴുതാം.

പദങ്ങളൊക്കെയും വരം വരുന്ന രീതിയോർക്കുകിൽ
മദംവെടിഞ്ഞിടും നിജം, വരുന്ന കാര്യവും നലം
ഗദങ്ങളൊക്കെ മാറിടും, വിരുന്നു വന്നിടും സുഖം
പ്രദീപ്തമായിടും ഫലം തരുന്നു നല്ല ജീവിതം!

ഇനി ഒരു രസംകൂടിയുണ്ട്. പഞ്ചചാമരത്തിലുള്ള ഈ ശ്ലോകം എട്ടാമത്തെ അക്ഷരം വീതം മുറിച്ചു താഴെത്താഴെ എഴുതിയാലോ? പ്രമാണികയിൽ മറ്റു രണ്ടു ശ്ലോകങ്ങൾകൂടി കിട്ടും.

പദങ്ങളൊക്കെയും വരം-
വരുന്ന രീതിയോർക്കുകിൽ
മദംവെടിഞ്ഞിടും നിജം!
വരുന്ന കാര്യവും നലം

ഗദങ്ങളൊക്കെ മാറിടും
വിരുന്നു വന്നിടും സുഖം
പ്രദീപ്തമായിടും ഫലം
തരുന്നു നല്ല ജീവിതം!

ഇതു വായിച്ചിട്ടു ഭയപ്പെടേണ്ടാ, കേട്ടോ. ഇതൊരു ശ്ലോകവിനോദമായി ആസ്വദിച്ചാലും മതി.

ആദ്യം രണ്ടു വൃത്തങ്ങളിലും സ്വതന്ത്രരചന ആയിക്കോളൂ. അവ കൈപ്പിടിയിലൊതുങ്ങിയവർക്ക് ഈ കുസൃതിയുമാവാം. രചനയാവാം. അല്ലാത്തവർക്ക് ആസ്വാദനമാവാം. ഇതൊക്കെ പരിശീലിച്ചാൽ ഭാഷയും കവിതയും നമ്മുടെ കൈയിൽ കിടന്നു കളിക്കും. എഴുതാൻ കൂടുതൽ കൂടുതൽ വാക്കുകൾ വശമാവണം.അതിനായി കൂടുതൽ വായന നടത്തും. നമ്മുടെ വാക്കുകളുടെ ശേഖരം കൂടും. താളഭംഗി മനസ്സിലുണ്ടെങ്കിൽ ശ്ലോകരചന ആയാസരഹിതമാവും, വിനോദമാവും. അതു മറ്റുള്ളവർക്കും ആഹ്ലാദം പകരും.



ദലം 27

## തോടകം, വസന്തതിലകം

ഈ ദലം വരെ എത്തിയപ്പോൾ, വൃത്തലക്ഷണം കിട്ടിയാൽ അതനുസരിച്ചു ഗണവിന്യാസവും അക്ഷരവിന്യാസവും മനസ്സിലാക്കി, താളബദ്ധമായി ആ വൃത്തത്തിൽ ശ്ലോകങ്ങൾ എഴുതാൻ പലരും കഴിവു നേടിയിട്ടുണ്ടാവുമല്ലോ. ഗണങ്ങളിലെ ഗുരുലഘുവിന്യാസം അറിഞ്ഞിരുന്നാലേ അക്ഷരവിന്യാസം എഴുതാൻ പറ്റൂ എന്നോർക്കണം.

രസകരമായ നാലു വൃത്തങ്ങൾകൂടി ഇവിടെ എഴുതാം. അതിൽ സ്വന്തമായി രചനകൾ നടത്തിനോക്കൂ. 'കന്യ' എന്ന പേരിൽ ഒരു നാലക്ഷരവൃത്തം പരിചയപ്പെട്ടല്ലോ. എന്നാൽ, ഇതേ പേരിൽത്തന്നെ ഒരു 12 അക്ഷരവൃത്തവുംകൂടി ഉണ്ട്. അതുമൊന്നു പരിചയപ്പെട്ടോളൂ.

ലക്ഷണം : അത്ര ഭസനയം വരുവതു കന്യാ

താളം : തംതത തതതം തതതത തംതം

ഉദാ : ശൈലജയൊരുനാൾ ശിവനൊടുകൂടി
ലീലയിൽ മുഴുകാൻ വനമതിലെത്തി
ബാലകനൊരുവൻ ഗണപതിയുണ്ടായ്
പാലയ ഭഗവൻ, പദമലർ കൂപ്പാം

കണ്ണനു സഖിയായി മധുമൊഴി രാധ
വെണ്ണ കളവുകാട്ടുവതിനു രാമൻ
ഉണ്ണുവതിനു കുടുവതിനസംഖ്യം
ഉണ്ണികൾ നിരയായി വരുവതു കാണ്മൂ.

ഇതു ശ്ലോകസദസ്സുകളിൽ അധികം കേട്ടിട്ടില്ല. എങ്കിലും പാദത്തിൽ 16 മാത്രയുള്ള ഈ വൃത്തം തരംഗിണി (തുള്ളൽപ്പാട്ട്)യുടെ വകഭേദമാണെന്നു കാണാമല്ലോ. അപ്പോൾ താളവും പിടികിട്ടിയല്ലോ. അപ്പോൾ കന്യയിലും അതോടൊപ്പം താഴെപ്പറയുന്ന വൃത്തങ്ങളുടെ താളങ്ങൾ സ്വയമെഴുതി അവയിലും ഏതാനും ശ്ലോകങ്ങൾ രചിച്ചുനോക്കൂ.

**1. തോടകം**

| | |
|---|---|
| ലക്ഷണം | : സഗണം കില നാലിഹ തോടകമാം |
| ഉദാ | : ദുരിതങ്ങളൊടുക്കുവതിന്നു ദിനം<br>ശിവശങ്കരനാമജപം ശരണം<br>ഭുവിതന്നിലിതാർക്കുമതിൻ ഫലമാം<br>ഭവഭാഗ്യവരം, ശിവനേ ശരണം. |

**2. വസന്തതിലകം**

| | |
|---|---|
| ലക്ഷണം | : ചൊല്ലാം വസന്തതിലകം തഭജം ജഗംഗം |
| താളം | : തംതംതതം തതത തംതത തംത തംതം |
| ഉദാ | : കാലത്തുതന്നെ ചൊടിയോടെയെടുത്തുചാടി<br>വേലത്തരങ്ങളൊരുപാടു നടത്തി വേഗം<br>ചേലൊത്തൊരാ വികൃതിയോടെനടന്ന ബാല്യ-<br>കാലത്തിനായി മനമൊന്നു കൊതിച്ചിടുന്നു. |



ദലം 28

# സുമുഖി

ലളിതമായ വൃത്തങ്ങളിലെ പരിശീലനം നമുക്കു തുടരാം.

## സുമുഖി

ലക്ഷണം : സുമുഖീസസജത്തൊടേ ഗുരു. (സസജഗ എന്നത് വിയോഗിനി എന്ന അർദ്ധസമവൃത്തത്തിന്റെ വിഷമപാദം ആണ്)

താളം : തതതം തത തംത തംതതം

ഉദാ : വിവിധം പദഭംഗിയോടെതാൻ
കവികൾ പ്രിയസൃഷ്ടിചെയ്യുവാൻ
ഇവിടേയണയുന്നിതേവിധം
കവനം ബഹുധന്യമായി, ഹാ!

ഇതുപോലെ പദങ്ങൾ വച്ചു നീ
പതിവായിതിലേ വരൂ പ്രിയേ
അതിമോഹമിതെന്ന ചിന്ത നീ
മതിയാക്കിടുമെന്നുമോർപ്പു ഞാൻ!

## പദ്മിനി

ലക്ഷണം : സഭരം ലം ഗുരു പദ്മിനിക്കു കേൾ
(സ ഭ ര ല ഗ എന്നത് വിയോഗിനിയുടെ സമപാദം ആണ്)

താളം : തതതം തംതത തംത തംതതം

ഉദാ : കവിതാപാദമതീവഹൃദ്യമായ്
വിവിധം വാക്കുകളാലെ കോർത്തുനാം
നവമാമർത്ഥവുമൊത്തുചേർക്കിലി-
ന്നവ മിന്നുന്നുഡുപോലനാരതം.

ഗുരുവോടൊത്തു ലഘുക്കളൊക്കെയും
നിരയായ് നല്ല ഗണങ്ങളാക്കി നാം
പെരുകും ചൊൽവടിവോടെ ചൊല്ലുവാൻ
കരുതിച്ചേർക്കുകിൽ നല്ല കാവ്യമുണ്ടാം

ഇതുമോർക്കാം ലഘുപാദമെങ്ങുമേ
നിരയായ് തോന്നിയപോൾ നിരത്തുകിൽ
ച്യുതിയാം, ശ്രദ്ധയിൽ വേണ്ടിടങ്ങളിൽ
ഗുരുവന്നാലതു നേരെയായിടാം.



ദലം 29

## വിയോഗിനി

വിഷമപാദത്തിൽ ഒരു വിധത്തിലും സമപാദത്തിൽ മറ്റൊരു വിധത്തിലും ആവർത്തിക്കുന്ന വ്യത്യസ്ത ഗണവിന്യാസം വരുന്നതാണ് അർദ്ധസമവൃത്തം. വിഷമപാദമായി സുമുഖിയും സമപാദമായി പദ്മിനിയും പ്രയോഗിച്ചാൽ അതു വിയോഗിനി എന്ന അർദ്ധസമവൃത്തമാവും.

പേരുപോലെതന്നെ വിയോഗവും പരിതാപവും പ്രപഞ്ചതത്ത്വവും പ്രാർത്ഥനയും ഒക്കെ നമുക്കു പ്രതിഫലിപ്പിക്കാൻ പറ്റിയ വൃത്തമാണ് വിയോഗിനി. 'ചിന്താവിഷ്ടയായ സീത'യിലെ ചില വരികളെങ്കിലും പലരും പഠിച്ചിട്ടുണ്ടാവുമല്ലോ. ആശാൻ എത്ര ഔചിത്യബോധത്തോടെയാണ് അതിൽ വിയോഗിനി വൃത്തം പ്രയോഗിച്ചിരിക്കുന്നതെന്ന് അതു വായിച്ചിട്ടുള്ളവർക്ക് മനസ്സിലായിട്ടുണ്ടാവുമല്ലോ.

മതി തീക്ഷ്ണശരങ്ങളേ! ശ്രമം
ക്ഷതമേലാ മരവിച്ചൊരെൻ മനം
കുതികൊള്ളുക ലോകചക്രമേ!
ഹതയാം സീതയെയിങ്ങു തള്ളുക (കുമാരനാശാൻ)

ലക്ഷണം : വിഷമേ സസജംഗവും സമേ
സഭരം ലം ഗുരുവും വിയോഗിനീ

ഗണവിന്യാസം : സഗണം, സഗണം, ജഗണം, ഗുരു ... (10 അക്ഷരങ്ങൾ)
സഗണം, ഭഗണം, രഗണം, ലഘു, ഗുരു (11 അക്ഷരങ്ങൾ)

താളം : തതതം തത തംത തംതതം
തതതം തംതത തംത തംതതം

ഉദാ : കൃപയോടുടനെത്തിയെന്റെയീ-
യുപതാപങ്ങളൊഴിക്കുകംബികേ
കരുണാമയി നീയെനിക്കു നൽ-
വരമേകൂ, തുണയേകു സന്തതം

ഇതുപോലെ പദങ്ങൾ വച്ചു നീ
ഇതിലേ വന്നിടു കാവ്യകന്യകേ!

മതിലേഖ വിയത്തിൽനിന്നു തൂ-
മധുരം തൂകുവതെത്ര ചിത്രമായ്!

അറിവുള്ളവർ ചൊല്ലിടുന്നവ-
യ്ക്കമൃതിൻ മൂല്യമതുണ്ടു മൽസഖേ!
അവയുദ്ഗതി വന്നുചേരുവാൻ
നിറവാം ഭൈഷജമാണു ഭൂമിയിൽ.

ശ്ലോകങ്ങളെല്ലാം വായിച്ചുനോക്കിയില്ലേ? അതിലോരോന്നിന്റെയും ഭാവവും മനസ്സിലായിട്ടുണ്ടാവുമല്ലോ? താളം നല്ലതുപോലെ മനസ്സിൽ പതിഞ്ഞുകഴിഞ്ഞാൽ മനോഹരങ്ങളായ ശ്ലോകങ്ങൾ രചിക്കുവാൻ തുടങ്ങിക്കോളൂ.

വിയോഗിനി എല്ലാവർക്കും വളരെ പ്രിയങ്കരമായല്ലോ. എങ്കിൽ വിയോഗിനിയുടെ പാദങ്ങളുടെ അവസാനം ഓരോ ഗുരു വീതം ചേർത്താലോ? അപ്പോൾ അതു വസന്തമാലിക എന്ന വൃത്തമാവും.

**വസന്തമാലിക**

**ലക്ഷണം** : വിഷമസസജം ഗഗം, സമത്തിൽ
സഭരേഫം യ വസന്തമാലികയ്ക്ക്.

**ഗണവിന്യാസം** : സഗണം, സഗണം, ജഗണം, ഗുരു, ഗുരു (11 അക്ഷരങ്ങൾ)
സഗണം, ഭഗണം, രഗണം, യഗണം (12 അക്ഷരങ്ങൾ)

**താളം** : തതതം തത തംത തംത തംതം
തതതം തംതത തംത തംത തംതം

രണ്ടാം പാദത്തിൽ നാലാമതക്ഷരമായി ഒരു ഗുരുകൂടി വരുന്നുവെന്ന വ്യത്യാസമേ വസന്തമാലികയുടെ പാദങ്ങൾ തമ്മിലുള്ളൂ എന്നു കാണാം. തതതം എന്നു തുടങ്ങുന്നതിനും തംത തംത തംതം എന്ന് അവസാനിക്കുന്നതിനും ഇടയ്ക്കു തത എന്ന് ആദ്യപാദത്തിലും തംതത എന്നു രണ്ടാം പാദത്തിലും വരുന്നു. രണ്ടു പാദങ്ങളും ആവർത്തിച്ചു ചൊല്ലി താളം മനസ്സിലാക്കിയാൽ വസന്തമാലികയിലുള്ള രചനയും എളുപ്പമാവും.

ഉദാ : വ്രജവല്ലഭ,നിന്നെയൊന്നു കണ്ടാൽ
വ്രജിനം പോയിടുമാത്മസൗഖ്യമാവും
ഭജനംവഴി നിന്റെ ദർശനം ഞാൻ
സുജനത്വത്തൊടു സാദ്ധ്യമാക്കുമോർക്കൂ.
(വസന്തമാലിക)

ഒരു പല്ലവതുല്യമായ കൈയെൻ
തലയിൽ തൊട്ടുതലോടി വാണി ചൊല്ലി
"ഇനി നീ കവിതാശതങ്ങൾ തീർക്കൂ
തുണയായ് നിന്നുടെ ഹൃത്തിൽ ഞാനിരിപ്പൂ."
(വസന്തമാലിക)

ഇപ്പോൾ വസന്തമാലികയിൽ രചനയാവാമെന്നു തോന്നുന്നില്ലേ?

●






ദലം 30

## പുഷ്പിതാഗ്ര

ആഖ്യാനകിയും വിയോഗിനിയും വസന്തമാലികയും ഒക്കെ താരതമ്യേന ലളിതമായ വൃത്തങ്ങൾതന്നെ. അതിനോടൊപ്പം നമുക്കു 'പുഷ്പിതാഗ്ര' കൂടി കൈയിലൊതുക്കാൻ നോക്കിയാലോ? കെ.സി. കേശവപിള്ള രചിച്ച മഹാകാവ്യമായ 'കേശവീയ' ത്തിലെ മൂന്നാം സർഗ്ഗം 'മൃഗയാനുവർണ്ണനം' (68 ശ്ലോകങ്ങൾ) വസന്തമാലികയിലും ഏഴാം സർഗ്ഗം 'പ്രസേനദേഹദർശനം (70 ശ്ലോകങ്ങൾ) പുഷ്പിതാഗ്രയിലുമാണു രചിച്ചിട്ടുള്ളത്.

മൃതിവശഗതനായ് പ്രസേനവീരൻ
കുതിരയൊടൊത്തവിടെക്കിടന്നിരുന്നു
വിധിമഹിമയലംഘനീയമാണെ-
ന്നതിദയനീയമുരച്ചിടുന്നവണ്ണം.

പണ്ടുള്ള പലരും ഈ ശ്ലോകം കേട്ടിട്ടുണ്ടാവുമല്ലോ. (കേരള സർക്കാരിന്റെ സാംസ്കാരികവകുപ്പ് കെ.സി. കേശവപിള്ളയുടെ രചനകൾ 'കെ.സി. കൃതികൾ' എന്ന പേരിൽ പുസ്തകമാക്കി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതിൽ അദ്ദേഹത്തിന്റെ കവിതകൾ വാക്കുകളുടെ അർത്ഥങ്ങളോടെയാണു കൊടുത്തിട്ടുള്ളത്. വാക്കുകളുടെ ഒരു മഹാഖനിതന്നെയാണിത്.)

പുഷ്പിതാഗ്ര

ലക്ഷണം : നനരയ വിഷമത്തിലും സമത്തിൽ
പുനരിഹ നം ജജരംഗ പുഷ്പിതാഗ്രാ.

ഗണവിന്യാസം:

ഒന്നാം പാദം : നഗണം നഗണം രഗണം യഗണം (12 അക്ഷരങ്ങൾ)
തതത തതത തംതതം തതംതം

രണ്ടാം പാദം : നഗണം ജഗണം ജഗണം രഗണം ഗുരു (13 അക്ഷരങ്ങൾ)
തതത തതംത തതംത തംതതം തം

താളം : തതതത തതതം തതംത തംതം
തതതത തംതത, തംത തംത തംതം

ഉദാ : കവിതയിൽ രചനാപടുത്വമേറാൻ
സുരുചിരവാണി തെളിഞ്ഞു വന്നിടേണം
അതിനിവനുടനെത്തി നിന്റെ മുന്നിൽ,
വിരവൊടു നല്കയനുഗ്രഹങ്ങൾ വാണീ!

കവിതകളുണരും മനസ്സിലെല്ലാം
നിറയുവതെപ്പൊഴുമാത്മഹർഷഭാവം
കരളിലെ നിറവൊക്കെയൊത്തുചേർത്തി-
ട്ടൊരു നവലോകമമുയർത്തിടും കവീന്ദ്രർ.

ശ്ലോകങ്ങളെല്ലാം ചൊല്ലിനോക്കൂ. ആദ്യത്തെ വരിയിൽ ശാന്തഭാവം, അടുത്ത വരിയിൽ ഒരു എടുത്തുചാട്ടത്തിന്റെ ഭാവം... അത് ആ ഗണവിന്യാസത്തിന്റെ ചാരുതയാണ്. ഇതും മനോഹരമായ ഒരു വൃത്തംതന്നെ!

പുഷ്പിതാഗ്രയുടെ തുടർച്ചയായി നമുക്കു മൂന്നു വൃത്തങ്ങൾ പരിശീലിക്കാം. പുഷ്പിതാഗ്രയുടെ സമപാദം നജജരംഗ എന്ന ഗണവിന്യാസത്തിലാണല്ലോ. അതു മൃഗേന്ദ്രമുഖം എന്ന വൃത്തത്തിന്റെ പാദമാണ്. ശ്രീനാരായണഗുരുവിന്റെ ആത്മോപദേശശതകത്തിലൂടെ പ്രസിദ്ധമായ വൃത്തമാണിത്.

**മൃഗേന്ദ്രമുഖം**

ലക്ഷണം : വരുകിൽ മൃഗേന്ദ്രമുഖം നജംജരംഗം

താളം : തതതത തംതത, തംത തംത തംതം

ഉദാ : ക്ഷിതിയിതിൽ ജീവിതമെത്രശുഷ്കമെന്നീ-
നരനുടെ ചിന്തയിലെന്നു തോന്നിടും, ഹാ!
ഇതിനിടെയെത്രയഹങ്കരിപ്പു മർത്ത്യർ
ശിവ, ശിവ കഷ്ടമിതൊന്നുതന്നെയല്ലീ?



## ദലം 31

## ഭദ്രക

'പുഷ്പിതാഗ്ര' നിങ്ങളുടെ കൈപ്പിടിയിലൊതുങ്ങി, അല്ലേ? അതിന്റെ വിഷമപാദത്തിലെ ഗണവിന്യാസം ഓർത്തുനോക്കൂ. നഗണം നഗണം രഗണം യഗണം (12 അക്ഷരങ്ങൾ). ഇതിലെ അവസാന അക്ഷരം കളഞ്ഞാലോ? നഗണം നഗണം രഗണം ലഘു, ഗുരു (11 അക്ഷരങ്ങൾ). ഇതു ഭദ്രക എന്ന വൃത്തമാണ്.

**ഭദ്രക**

ലക്ഷണം : നഗണയുഗരലംഗ ഭദ്രക.

താളം : തതത തതത തംതതം തതം

ഉയരെയധികഭംഗിയായിതാ
നിരനിരയൊടു നില്പു താരകൾ
സ്വയമവയുടെ നായകം വഹി-
ച്ചുരുതരനിലയേറ്റു ചന്ദ്രനും (ഭദ്രക)

ഇനി പുഷ്പിതാഗ്രയുടെ സമപാദം നോക്കൂ. നഗണം ജഗണം ജഗണം രഗണം ഗുരു (13 അക്ഷരങ്ങൾ). ഈ പാദത്തിലെ അവസാന അക്ഷരം മാറ്റിയാലോ? നഗണം ജഗണം ജഗണം രഗണം (12 അക്ഷരങ്ങൾ). ഇതു 'മാനിനി' എന്ന വൃത്തമാണ്.

**മാനിനി**

ലക്ഷണം : നജജരകേൾ യതിയഞ്ചിൽ മാനിനി

താളം : തതതതതം തതതംതതം തതം

ഉദാ : സ്വരമഖിലം വരമായ് വരിക്കുവാൻ
വരുമിവനും തവമുന്നിൽ ശാരദേ!
ചരണയുഗം മനതാരിൽ വയ്പു ഞാൻ
കരുണയെഴും വരദേ! വരം തരൂ (മാനിനി)

ഇവയിലും ഏതാനും ശ്ലോകങ്ങൾ രചിച്ചുനോക്കൂ.

അപരവക്രതം

ഭദ്രകയിലും മാനിനിയിലും ശ്ലോകങ്ങൾ രചിക്കുവാൻ സാമർത്ഥ്യമായല്ലോ, അല്ലേ. എങ്കിൽ വിഷമപാദം ഭദ്രകയുടെ താളത്തിലും സമപാദം മാനിനി യുടെ താളത്തിലും എഴുതിയാലോ? അത് അപരവക്രതം എന്ന പുതിയ അർദ്ധ സമവൃത്തമാവും. ഇതു പുഷ്പിതാഗ്രയുടെ എല്ലാ പാദങ്ങളിൽനിന്നും അവ സാനത്തെ അക്ഷരം മാറ്റി ക്രമീകരിച്ചെഴുതിയതാണെന്നും മനസ്സിലാക്കുമല്ലോ. അങ്ങനെയുള്ള ഈ ശ്ലോകങ്ങൾ നോക്കൂ.

ലക്ഷണം : നനരലഗമതൊറ്റയിൽ, സമേ
നമപരവക്രതമാം ജജംരവ

വിഷമപാദത്തിന്റെയും സമപാദത്തിന്റെയും താളം ശരിയായ രീതിയിൽ മനസ്സിലുറപ്പിച്ചാൽ അപരവക്രതത്തിൽ സ്വതന്ത്ര ശ്ലോകങ്ങൾ ഇങ്ങനെ എഴുതാം.

താളം : തതതത തതതം തതം തതം
തതതതതം തതതം തതം തതം

ഉദാ : കവിതകളുണരും മനസ്സിലെല്ലാം
നിറയുവതെപ്പൊഴുമാത്മഹർഷഭാവം
കരളിലെ നിറവൊക്കെയൊത്തുചേർത്തി-
ട്ടൊരു നവലോകമുയർത്തിടും കവീന്ദ്രർ (പുഷ്പിതാഗ്ര)

കവിതകളുണരും മനസ്സിലോ
നിറയുവതെപ്പൊഴുമാത്മഹർഷമാം
കരളിലെ നിറവൊക്കെയൊക്കുകിൽ
ഒരു നവലോകമുയർത്തിടുന്നിവർ (അപരവക്രതം)

നിരനിരെ വിരിയുന്ന പൂക്കൾ കണ്ടാൽ
പെരുകുവതെൻ ഹൃദയത്തിൽ മോദഭാവം
കരിനിറനിശതന്നിൽ വാനിടത്തിൽ
ചിരിയൊടു താരകൾ നില്പ്പതോർപ്പൂ ഞാനും.
(പുഷ്പിതാഗ്ര)

നിരെനിരെ വിരിയുന്ന പൂക്കളാൽ
പെരുകുവതെൻ ഹൃദയത്തിൽ മോദവും
കരിനിറനിശതന്നിൽ വാനിലും
ചിരിയൊടു താരകൾ നില്പ്പതോർപ്പു ഞാൻ
(അപരവക്ത്രം)

അരിയൊരു രചനയ്ക്കു ഹേതുവായ്
വരുകരികിൽ സഖി, നീ മനോഹരീ
കരളിലമൃതധാരയായി നീ
വരുവതെനിക്കു ഹരം തരും നിജം
(അപരവക്ത്രം)

എങ്ങനെയുണ്ട്? രസകരമായ അറിവുകളല്ലേ? ഇനി അപരവക്ത്രത്തിലും നിങ്ങൾക്കാവുംപോലെ രചനകൾ നടത്തിനോക്കൂ.



പാഠം 32

# മല്ലിക, ഭ്രമരാവലി

ഇത്രയും പാഠങ്ങൾ കഴിഞ്ഞപ്പോൾ സംസ്കൃതവൃത്തങ്ങളിൽ ശ്ലോകങ്ങളെഴുതാൻ ശ്രമിച്ചാൽ ആർക്കും സാധിക്കുമെന്ന് നിങ്ങൾക്കു ബോധ്യമായിട്ടുണ്ടാവുമല്ലോ. അതിന് അടിസ്ഥാനപരമായി വേണ്ടത് താളബോധവും ഗണബോധവും മനസ്സിൽ വാക്കുകളുടെയും അവയുടെ പര്യായങ്ങളുടെയും ഒരു ശേഖരവുമാണ്.

ശ്ലോകങ്ങളെഴുതുവാൻ ആദ്യം വൃത്തലക്ഷണം അറിയണം. വൃത്തലക്ഷണം മനസ്സിലാക്കിയാൽ അതിനനുസരിച്ച് ഗണങ്ങൾ 'ത'യുടെ വിന്യാസത്തിൽ എഴുതാം. അതായത്, യഗണമെങ്കിൽ 'തതംതം', ഭഗണമെങ്കിൽ 'തംതത' എന്നൊക്കെയുള്ള രീതിയിൽ എഴുതുക. ഇനി അവ ഉറക്കെ ചൊല്ലി യുക്തമായ ഒരു താളത്തിലേക്കു മാറ്റുക. ആ താളം പല പ്രാവശ്യം ചൊല്ലി മനസ്സിലുറപ്പിക്കുക.

ഇനി നമുക്കു തോന്നുന്ന ഒരു ആശയം അനുയോജ്യമായ വാക്കുകളിലൂടെ അതേ താളത്തിൽ എഴുതുക. ഇവിടെയാണു പലർക്കും വിഷമത വരുന്നത്. യോജിച്ച വാക്കുകളും അതിനു പകരമുപയോഗിക്കാവുന്ന വാക്കുകളും - അതായത് പര്യായങ്ങളും - അറിവുണ്ടാവില്ലാ. അതറിയുന്നവർക്ക് ശ്ലോകരചന രസകരമായ വിനോദമാവും. ആഴത്തിലും പരപ്പിലും ഉള്ള വായനയിലൂടെ മാത്രമേ വാക്കുകളുടെ ഒരു ശേഖരം മനസ്സിൽ നിറയ്ക്കാനാവൂ. അങ്ങനെയുള്ളവർക്ക് തമ്മിൽത്തമ്മിലുള്ള ആശയവിനിമയം പോലും ശ്ലോകങ്ങളിലൂടെ നടത്താനാവും. അതില്ലാത്തവർക്ക് ശ്ലോകരചനയുടെ വഴിയിൽ തട്ടിത്തടഞ്ഞു നടക്കാനും നിരാശനാവാനുമേ കഴിയൂ. അപ്പോഴാണ് ശ്ലോകമെഴുത്തൊക്കെ കാലഹരണപ്പെട്ടതാണെന്നും ആഢ്യന്മാരുടെ വിനോദമാണെന്നുമൊക്കെ പരിഹസിക്കുവാൻ അവർ തുനിയുന്നത്. അതു നമുക്കു തത്കാലം അവഗണിക്കാം. ഇനി അല്പം നീളം കൂടിയ, യഥാക്രമം 18, 19 അക്ഷരങ്ങളുള്ള രണ്ടു വൃത്തങ്ങൾകൂടി പരിശീലിക്കാം. മിക്കവാറും എല്ലാ ശ്ലോകസദസ്സുകളിലും ഈ വൃത്തങ്ങളിലുള്ള ശ്ലോകങ്ങൾ നിങ്ങൾക്കു കേൾക്കുവാൻ കഴിയും.

മല്ലിക
"ചന്തമേറിയ പൂവിലും ശബളാഭമാം ശലഭത്തിലും" എന്നു തുടങ്ങുന്ന പ്രാർത്ഥന ഈ വൃത്തത്തിലാണേ.
"നിങ്ങളെന്റെ കറുത്ത മക്കളെ ചുട്ടുതിന്നില്ലേ"
"ഇനി വരുന്നൊരു തലമുറയ്ക്ക് ഇവിടെ വാസം സാദ്ധ്യമോ?" ഇതൊക്കെ മല്ലികയുടെ ചൊൽവടിവിലും ആണ്.)

മല്ലികയുടെ ലക്ഷണം ചൊല്ലുമ്പോൾത്തന്നെ അതിന്റെ ഗാംഭീര്യം വെളിവാകും.

ലക്ഷണം : രം സജം ജഭരേഭമിഗ്ഗണയോഗമത്ര ഹി മല്ലികാ.
ഗണവിന്യാസം : രഗണം, സഗണം, ജഗണം, ജഗണം, ഭഗണം, രഗണം
താളം : തംതതം തത, തംതതം തത, തംതതം തത, തംതതം
ഉദാ : മല്ലികേ, വരുകില്ലെയെന്റയടുത്തുവന്നിതു ചൊല്ലുമോ
നല്ലതല്ലെയിവന്റെ വല്ലികയാകിലോ ഗുണമല്ലയോ?
ഇല്ല, നീയതു ചൊല്ലുകില്ലയതല്ലെയിങ്ങനെ നില്പു നീ
കല്ലുപോലെ നിനക്കു ഹൃത്തതു നല്ലതല്ലതു തെല്ലുമേ.

സ്വസ്ഥമെന്നുമിരിക്കണം, സുഖമായ ഭാവനയാർക്കണം
മുഗ്ദ്ധമായ പദങ്ങളാൽ കവിതയ്ക്കു ചാരുത ചാർത്തണം
ഇത്ഥമൊക്കെ നിനച്ചു ഞാൻ ദിനമെത്ര കാത്തു വൃഥാ സഖേ
ഒത്തുവാക്കുകളൊന്നുമിന്നു വരുന്നതില്ലയനർഗ്ഗളം.

മല്ലിക കൈപ്പിടിയിലൊതുങ്ങിയവർക്കു പരിശീലിക്കാൻ 19 അക്ഷരങ്ങളുള്ള മറ്റൊരു വൃത്തം പരിചയപ്പെടാം. അതാണു 'ഭ്രമരാവലി'.
മല്ലികയുടെ ആദ്യാക്ഷരമായ ഗുരുവിനെ രണ്ടു ലഘുക്കളാക്കി മാറ്റിയാൽ 'ഭ്രമരാവലി' ആവും.

ഭ്രമരാവലി
ലക്ഷണം: നഭരസം ജജഗം നിരന്നുവരുന്നതാം ഭ്രമരാവലി
താളം : തംതതം തത, തംതതം തത, തംതതം തത, തംതതം (മല്ലിക)
തതതതം തത, താംതതം തത, തംതതം തത, തംതതം (ഭ്രമരാവലി)

ദീനമേറിവലഞ്ഞുലഞ്ഞിവനെത്തിടുന്നു തവാന്തികേ
ശ്രദ്ധയോടിതു കേൾക്കവേണമതിന്നു ഞാനിത കൈതൊഴാം
വന്നു നീ പരിഹാർമാർഗ്ഗമെനിക്കു നൽക കൃപാംബുധേ
ശ്രീമരുത്പുരനാഥനായി വിളങ്ങുമീശ്വര പാഹിമാം (മല്ലിക)

ദുരിതമേറിവലഞ്ഞുലഞ്ഞിവനെത്തിടുന്നു തവാന്തികേ
കരുണയോടെയിതു കേൾക്കവേണമതിന്നു ഞാനിത കൈതൊഴാം
വിരവിൽ നീ പരിഹാരമാർഗ്ഗമെനിക്കു നൽക കൃപാംബുധേ
ഗുരുമരുത് പുരനാഥനായി വിളങ്ങുമീശ്വര പാഹിമാം (ഭ്രമരാവലി)

ഈ രീതിയിലിവിടെ രണ്ടു ശ്ലോകങ്ങൾ വീതം എഴുതണമെന്നു നിർബ ന്ധമില്ലാ. സ്വതന്ത്രമായി ഭ്രമരാവലിയിൽ മാത്രം രചനകളെഴുതിക്കോളൂ.

ഉദാ: സുമധുരം സുമരാജി പൂത്തുവിടർന്നു കാറ്റിലുലഞ്ഞവാർ
പ്രമദമായ സുഗന്ധസുന്ദരസന്ധ്യയെത്തി മനോഹരി!
അമലമായൊരു യാമമായി മദാന്ധരായ് മധുവുണ്ണുവാൻ
അമിതമോദമോടങ്ങു പാറിനടന്നു ഹാ! ഭ്രമരാവലി

ഒരുതരത്തിലെനിക്കു ശാന്തിയതില്ല നിൻ കടിയാൽ വല-
ഞ്ഞരിയ വൈദ്യുതബാറ്റു വാങ്ങിയിരിപ്പൂ നിൻ വരവോർത്തു ഞാൻ
പെരിയ ദാഹമൊടെന്റെ രക്തമെടുക്കുവാനിനി വന്നിടിൽ
ത്വരിതമായടിനൽകിടും, കൊതുകേ,നിനച്ചു പറക്ക നീ.

●

ദലം 33

# ശാർദ്ദൂലവിക്രീഡിതം

19 അക്ഷരങ്ങൾ പാദത്തിൽ വരുന്ന മറ്റൊരു വൃത്തംകൂടി നമുക്കു പരിശീലിക്കാം. അതാണു ശാർദ്ദൂലവിക്രീഡിതം. ശ്ലോകസദസ്സുകളിൽ ഈ വൃത്തത്തിലുള്ള ശ്ലോകങ്ങൾ ധാരാളം കേൾക്കാം. പ്രൗഢഗംഭീരമായ താളമാണിതിനുള്ളത്.

ലക്ഷണം: പന്ത്രണ്ടാൽ മസജം സതംത ഗുരുവും ശാർദ്ദൂലവിക്രീഡിതം.
ഗണവിന്യാസം: മഗണം, സഗണം, ജഗണം, സഗണം, തഗണം, തഗണം, ഗുരു
താളം: തംതംതം തത തംതതംത തതതം തംതംത തംതംതതം
(പന്ത്രണ്ടക്ഷരം കഴിഞ്ഞു യതി അതായത് നിറുത്തൽ വേണം)

ഉദാ: വാണീദേവിയെനിക്കു തന്നു വരമായീണങ്ങളും ദാനമായ്
ചേണാർന്നീ മണിവീണയും ഗുണമെഴും രാഗങ്ങളും ഹൃദ്യമായ്
വാണിടേണമനുക്ഷണം തുണയമായെൻ ഹൃത്തിലാമോദമായ്
വേണം നിൻ വരവൈഭവപ്രഭവമെൻ സൃഷ്ടിക്കു സദ്ജ്യോതിയായ്

ഈ വൃത്തത്തിന്റെ നീളം കണ്ടു ഭയപ്പെടേണ്ടാ. ഇതു വളരെയെളുപ്പം കൈപ്പിടിയിലൊതുങ്ങുന്ന വൃത്തമാണ്. അതിനായി ആദ്യം അതിന്റെ താളം ഉറക്കെച്ചൊല്ലി ഹൃദിസ്ഥമാക്കുക. അതിനുശേഷം ആ താളത്തിൽ താഴെക്കൊടുത്തിരിക്കുന്ന ഉദാഹരണങ്ങളും പല പ്രാവശ്യം ചൊല്ലുക. ഇനി ആ താളം മനസ്സിലുറപ്പിച്ച് ഒരു ആശയം ആ വൃത്തത്തിൽ എഴുതുക. ശാർദ്ദൂലവിക്രീഡിതം നിങ്ങൾക്കു വഴങ്ങുമെന്നു കാണാം. നല്ലനല്ല ശ്ലോകങ്ങൾ ധിറുതിയെടുക്കാതെ സാവധാനം രചിച്ചുകൊള്ളൂ.

നീളത്തിൽ തെളിയുന്ന താരഗണമോ, വെണ്മുത്തണിക്കൂട്ടമോ
മേളത്തിൽ ചിതറുന്ന പൂത്തിരികളോ, സൗവർണ്ണബിന്ദുക്കളോ
താളത്തിൽ തിരതല്ലുമിക്കടലിലെ തുള്ളുന്ന മീനങ്ങളോ
മാനത്തിൽ നിറയുന്നതെന്നു പറയൂ രാത്രീ, മനോഹാരിണീ!

തത്തിതത്തിയടുത്തുവന്നനുദിനം മുത്തായ രൂപങ്ങളെൻ
ചിത്തിൽ കൊത്തിമിനുക്കിടുന്ന കവിതാകൈദാരമേ കൈതൊഴാം
നിത്യം നീയിതുപോലെവന്നു ഹൃദയേ നൽക്കാവ്യമുത്തുക്കളീ-
വൃത്തത്തിൽ ശുഭവൃത്തിയോടെ വിതറാനെത്തേണമെൻ ശാരികേ!

വട്ടംകൂടിയ കുട്ടികൾക്കു നടുവിൽ ചട്ടെന്നു ചാടിക്കട-
ന്നൊട്ടൊട്ടൊട്ടിടവിട്ടു ചെറ്റുപെരുതായ് നീട്ടിക്കുരച്ചിട്ടവൻ
എട്ടുംപൊട്ടുമറിഞ്ഞിടാത്ത ശിശുവിൻമട്ടിൽ പതുങ്ങീട്ടുടൻ
പെട്ടെന്നോടിയൊളിച്ചതെങ്ങെവിടെയോ വട്ടാണു പട്ടിക്കെടോ!

ഈ വൃത്തത്തിൽ ശ്ലോകങ്ങളെഴുതുമ്പോൾ ആദ്യം പലർക്കും വൃത്തഭംഗം ഇടയ്ക്കിടയ്ക്കു വന്നേക്കാം. എന്താണതിനു കാരണം? തെറ്റിയ ഭാഗത്തിന്റെ താളം ഇടയ്ക്കിടയ്ക്കു മനസ്സിൽനിന്നു മാറിപ്പോയതാണു പ്രശ്നമായത്. അതു മാറാതിരിക്കാൻ ഒരു മാർഗ്ഗമേയുള്ളൂ. തുടക്കത്തിൽ താളമെല്ലാം കൂടി വരികളിൽ വരുത്താൻ ശ്രമിക്കാതിരിക്കുക. ഖണ്ഡങ്ങളായി താളം ചൊല്ലി ഉറപ്പിക്കുക. അതനുസരിച്ച് അർത്ഥപൂർണ്ണമായ വാക്കുകൾ ഉദ്ദേശിക്കുന്ന ആശയത്തിനു യോജിച്ചവിധം തുടർച്ചയായി വരുന്നവിധം ഘട്ടംഘട്ടമായി എഴുതുക. അങ്ങനെ ഓരോ പാദവും എഴുതി പൂർത്തിയാക്കുക. അങ്ങനെ നാലു പാദങ്ങളിൽ ആശയം പൂർണ്ണമാക്കുമ്പോൾ വൃത്തഭംഗമില്ലാത്ത ശ്ലോകമായി മാറും.

ഉദാഹരണത്തിന്, ശാർദ്ദൂലവിക്രീഡിതത്തിന്റെ താളം "തംതംതം തത തംതതംത തതം തംതംത തംതംതതം" എന്നാണല്ലോ. ഈ താളം ഒന്നാകെ ചൊല്ലി ഉറപ്പിക്കാൻ തുടക്കക്കാർ ശ്രമിക്കരുത്. തന്നിരിക്കുന്ന ഖണ്ഡങ്ങളനുസരിച്ച് ഓരോ ഖണ്ഡമായി ചൊല്ലി നോക്കുക. ആകെയുള്ള താളത്തിന്റെ ഏകദേശരൂപം കിട്ടും. ഇനി ഓരോ ഖണ്ഡമായി ചൊല്ലി അതിനനുസരിച്ച വാക്കുകൾ എഴുതിത്തുടങ്ങുക.

ഉദാഹരണമായി, ആദ്യഖണ്ഡമായി 'തംതംതം' എന്നല്ലേ അപ്പോൾ അതിനു യോജിച്ച വാക്കുമായി തുടങ്ങുക. "വന്നല്ലോ, കാളിന്ദീ, ഏതാനും താളത്തിൽ, അയ്യപ്പാ, കണ്ണാ നീ" ഇങ്ങനെ ആ താളത്തിൽ വരുന്ന ഏതു വാക്കുമായോ, വാക്കുകളുമായോ തുടങ്ങാം. അടുത്തത് 'തത' എന്നല്ലേ അവിടെ. ആ താളത്തിൽ 'സഖി, ഒരു, ഇനി, ചില, പല, വര, വരു' എന്നിങ്ങ

നെയുള്ള ഏതു വാക്കും എഴുതാം. അടുത്ത ഖണ്ഡം 'തംതതംത' എന്നല്ലേ. ആ താളത്തിൽ "എന്റെ മുന്നിൽ, ഹാസമോടെ, കാലമൊക്കെ, പാട്ടു പാടി" ഇങ്ങനെ ഏതു വാക്കും യോജിച്ചവ ഓർത്തെടുത്തെഴുതുക. അപ്പോൾ-

വന്നല്ലോ സഖി ഹാസമോടെ...

കണ്ണാ, നീ വരുകെന്റെ മുന്നിൽ...

താളത്തിൽ ചില പാട്ടു പാടി... ഇങ്ങനെയൊക്കെ വരുമല്ലോ? അങ്ങനെ എഴുതുമ്പോൾ താളഭംഗമോ വൃത്തഭംഗമോ ശ്ലോകങ്ങളിൽ വരില്ലാ.

തംതംതം തത തംതതംത തതതം തംതംതതം തംതതം - ഈ താള ത്തിൽ യിലെ ഒരു വരി മുഴുമിപ്പിച്ചു നോക്കാം.

> വന്നല്ലോ സഖി ഹാസമോടെ യരികിൽ തന്നീടുവാൻ സുസ്മിതം
> കണ്ണാ, നീ യൊരു കള്ളനാണു ശിശുവാം നാളിൽ തയിർ ചോരണം

ഇങ്ങനെയൊരു ശ്ലോകം എഴുതിക്കഴിഞ്ഞാൽ ആ പാദത്തിന്റെ താളം മുഴുവനായി ഉറക്കെ ചൊല്ലി ഉറപ്പിക്കുക. അടുത്ത ശ്ലോകരചനയിലും ഈ രീതി ആവർത്തിക്കുക. അതോടെ ശ്ലോകപാദങ്ങളുടെ താളം മുഴുവനായും നിങ്ങളുടെ മനസ്സിൽ പതിയും. പിന്നെ ആ വൃത്തത്തിൽ ശ്ലോകങ്ങളെഴുതു ന്നതു വളരെ എളുപ്പമായിത്തീരുകയും ചെയ്യും.

ശാർദ്ദൂലവിക്രീഡിതം കൈപ്പിടിയിലൊതുക്കിയവർക്ക് 20 അക്ഷരങ്ങളുള്ള, അല്പം എളുപ്പമുള്ള 'മത്തേഭവിക്രീഡിതം' എന്ന വൃത്തം പരിശീലിക്കാം.

**മത്തേഭവിക്രീഡിതം**

ലക്ഷണം: "ശാർദ്ദൂലാദൗ ഗുരുവൊന്നു ചേർന്നിടുകിലോ മത്തേഭവിക്രീഡിതം" (ശാർദ്ദൂലവിക്രീഡിതത്തിന്റെ ആദ്യം ഒരു ഗുരു ചേർത്താൽ മത്തേഭവിക്രീ ഡിതം ആവും)

താളം: ശാർദ്ദൂലവിക്രീഡിതത്തിന്റെ താളം തംതംതം തത തംതതംത തതതം തംതംത തംതംതതം എന്നാണല്ലോ. അതിന്റെ ആദ്യം ഗുരു (തം) ചേർത്താൽ കിട്ടുന്ന 'തംതംതംതം തത തംതതംത തതതം തംതംത തംതം തതം' എന്നത് മത്തേഭവിക്രീഡിതത്തിന്റെ താളമാവും.

ഉദാ: സന്ധ്യാനേരത്തു നഭസ്സിനാഭപകരും പൂർണ്ണേന്ദുപോൽ നിന്മുഖം
സിന്ദൂരം ചാർത്തിവിളങ്ങിടുന്ന സമയേ വന്നെത്തി ഭക്ത്യാദരം
നിൻ മന്ത്രങ്ങൾ തവ മുന്നിലെന്നുമിതുപോൽ ചൊല്ലാനെനിക്കാവണം
ശ്രീമാന്ധാംകുന്നിലമർന്നിടുന്ന ജനനീ, രക്ഷിക്ക നീ ഭക്തരെ

ശ്രീരാമാ! നിൻപദപൂജതന്നിൽ മുഴുകാനാശിച്ചുവന്നേനിവൻ
നേരാണേ ചൊല്ലുവതൊക്കെയും പ്രതിദിനം വയ്ക്കുന്നിതർഘ്യാദികൾ
കാരുണ്യത്തോടിവനേകിടേണമഖിലം സംരക്ഷണം നിത്യവും
പാരിൽ നിൻ ശ്രീപദമാശ്രയിച്ചുവരുവോർക്കാരാണു വേറെ തുണ

കാർവർണ്ണം ചാർത്തിയ മേനിതന്നിലഴകായ് ചേർന്നുള്ളൊരാ കൗസ്തുഭം
നൽസ്വർണ്ണംപോലെ തിളങ്ങിടുന്നു, മിഴികൾക്കേകുന്നിതാനന്ദവും
നിന്റെ കൈയിൽ ചേർത്തുപിടിച്ചൊരാ മുരളിയിൽനിന്നാഗമിക്കും സ്വരം
നിർഭാഗ്യത്തിനു ഹതം വരുത്തുമതിനായ് കുപ്പാം ഹരേ! നിൻപദം

രസകരമല്ലേ ഈ വൃത്തമാറ്റം? രണ്ടു വൃത്തങ്ങളും ഒന്നു പരിശീലിച്ചു നോക്കൂ. അതോടെ നിങ്ങളിൽ പലർക്കും സംസ്കൃതവൃത്തത്തിലുള്ള രചനകൾ സുകരവും അതീവഹൃദ്യവുമാവും.



ദലം 34

# കമലദിവാകരം

ശ്ലോകരചന ഹരമായവർക്കു തമ്മിൽത്തമ്മിൽ ബന്ധമുള്ള രണ്ടു വൃത്തങ്ങൾകൂടി പരിശീലിക്കാം. താത്പര്യമുള്ളവർക്കിവയിലും രചനയാവാം.

### കമലദിവാകരം

ലക്ഷണം: കമലദിവാകരമിഹ നജനം സനനമ ഗുരുവോടേ വന്നാൽ

താളം : തതതത തംതത, തതതത തംതത, തതതത തംതം, തംതം

ഉദാ : അനുപമമായൊരു കവിതയിലാണിതു മൊഴിവതു നിന്നോടെല്ലാം
ഇനിയൊരു ജീവിതമടിയനു നിന്നുടെയരികിലിരിക്കാൻ വേണം
കനിവൊടെ നീയൊരു വരമിതു നൽകണമതിനിനി വൈകിടൊല്ലാ
അടിയനെ നിന്നുടെ ചൊടിയിലെയാ മധുമുരളികയാക്കൂ കണ്ണാ

ഇതിന്റെ ഇരുപതാമത്തെ അക്ഷരം 'ഗുരു', രണ്ടു ലഘുവാക്കിയാൽ മണിഘൃണി എന്ന വൃത്തമാവും.

### മണിഘൃണി

ലക്ഷണം: നജനസനം നഭ ഗഗ വരുകിൽ കില മണിഘൃണിയാമിഹവൃത്തം.

താളം : തത തത തംതത, തത തത തംതത, തതതത തംതം, തംതം
(കമലദിവാകരം)
തതതത തംതത, തതതത തംതത, തതതത തംതത, തംതം
(മണിഘൃണി)

ഉദാ: അനുപമമായൊരു കവിതയിലാണിതു മൊഴിവതു നിന്നൊടു മെല്ലേ
ഇനിയൊരു ജീവിതമടിയനു നിന്നുടെയരികിലിരിക്കുക വേണം
കനിവൊടെ നീയൊരു വരമിതു നൽകണമതിനിനി വൈകിടവേണ്ടാ
അടിയനെ നിന്നുടെ ചൊടിയിലെയാ മധുമുരളികയാക്കുക കണ്ണാ

അപ്പോൾ ഇവയിൽ ഇഷ്ടമുള്ള വൃത്തങ്ങളിൽ രചനകൾ നടത്തിക്കോളൂ.



ദലം 35

# ഭുജംഗപ്രയാതം, സ്രഗ്വിണി

ഈ ദലത്തിൽ വരുന്ന രണ്ടു വൃത്തങ്ങളുടെ പ്രത്യേകത അവ രണ്ടും ഏകദേശം ഒരേ താളഗതിയിലുള്ളവയാണെന്നുള്ളതാണ്. അഞ്ചു മാത്രകൾ വീതമുള്ള നാലു ഗണങ്ങളാണ് (യഗണം, രഗണം) ഇവ രണ്ടിലുമുള്ളത്.

ഭുജംഗപ്രയാതം

ലക്ഷണം : യകാരങ്ങൾ നാലോ ഭുജംഗപ്രയാതം.

താളം : തതംതം തതംതം തതംതം തതംതം

ഉദാ : ഗണേശാ, തുണയ്ക്കെന്നെയെന്നും മഹത്താം
ഗുണം ചേർന്നിടും ശ്ലോകമെല്ലാം രചിക്കാൻ
ഇണങ്ങുന്ന വർണ്ണങ്ങളെൻ നാവിലെത്താൻ
തുണക്കേണമേ വാണിമാതാവിനൊപ്പം

നദിക്കപ്പുറത്തേക്കു നിന്നെക്കടത്തി-
ത്തിരിച്ചെന്റെ വീട്ടിൽ വരുന്നോരു നേരം
കളിച്ചെന്റെ കാലിൽ കുറുങ്ങിക്കറങ്ങും
മിടുക്കെത്ര ചിത്രം! നമിക്കുന്നു പൂച്ചേ.

സ്രഗ്വിണി

ലക്ഷണം : നാലു രേഫങ്ങളാൽ സ്രഗ്വിണീവൃത്തമാം

താളം : തംതതം തംതതം തംതതം തംതതം

ഉദാ : പാടുപെട്ടീവിധം പാട്ടുപാടൊല്ല നീ
പാടുവാൻ നിൻസ്വരം പാകമല്ലോർക്കണം
പാടിടും പഞ്ചമരാഗമാ കോകിലം
പാടുനോക്കിടു നീ, പോക കാകാ ജവം!

മാലതിപ്പൂക്കളെല്ലാമെടുത്തിട്ടു നീ
മാലതീമാലയായ് ചാർത്തിയെൻ മാറിലായ്
മാലതീ, നീ പിരിഞ്ഞോരു നേരത്തു ഹാ!
മാല തീമാലയായ്, താപമാർന്നെൻമനം



ദലം 36

## സ്രഗ്ദ്ധര, മാലിനി

ഭക്തിരസം നന്നായി ദ്യോതിപ്പിക്കുവാൻ പറ്റിയ വൃത്തമാണ് സ്രഗ്ദ്ധര. അക്ഷരശ്ലോകക്കാർക്കു വളരെ പ്രിയമുള്ള വൃത്തങ്ങളിലൊന്നാണിത്.

ലക്ഷണം: ഏഴേഴായ് മൂന്നുഖണ്ഡം മരഭനയയയം സ്രഗ്ദ്ധരാവൃത്തമാകും

താളം: തംതംതം തംതതംതം // തതതത തതതം // തംതതംതം തതംതം

(ഏഴക്ഷരംവീതം കഴിഞ്ഞാൽ യതി - നിറുത്തൽ - വേണം)

ഉദാ:

ചേലായ് കൈലാസശൃംഗേ തകതിമിതകതോം താളമേളത്തിലൊന്നായ്
ചേലായ് ഭൂതങ്ങൾ വന്നിട്ടവികലനിറവിൽ വാദ്യഘോഷം മുഴക്കേ
ചേലായ് മുക്കണ്ണനുള്ളിൽ പ്രണയമവിരതം വായ്ക്കുവാൻ മട്ടിൽ ഭംഗ്യാ
ചേലായ് നൃത്തം ചവിട്ടും ഹരവരദയിതേ ദേഹി മേ ദേഹസൗഖ്യം

സീതാനാഥം, സുരേശം, സുരവരനമിതം, സൂര്യവംശപ്രശസ്തം
സാകേതാധീശമാര്യം സകലമുനിഹൃദന്തസ്ഥിതം, ഭക്തവത്സം
ഭൂതാധീശാദിവന്ദ്യം, ഭവഭയമഖിലം ഭസ്മമാക്കും ഭവേശം
മായാതെൻ മാനസത്തിൽ മരുവണമനിശം മാപതീശം ഭജേഹം

അമ്പത്തൊന്നക്ഷരങ്ങൾ നിരനിരനിരയായ് വൃത്തിയായ് വൃത്തമായ് ഞാൻ
വമ്പത്തം ചേർന്നമട്ടിൽ കവിതയിൽ സുമമായ് കോർത്തിടാനോർത്തിടുമ്പോൾ
അൻപൊത്തെൻ ഹൃത്തിൽ മെത്തും ചൊടിയൊടെയുടനേ വന്നിടൂ സ്രഗ്ദ്ധരേ നീ
ഇമ്പത്തോടൊത്ത വർണ്ണപ്പൊലിമയിൽ മിഴിവായ് മിന്നിടൂ, വൃത്തമുഗ്ദ്ധേ!

ഇതുപോലെതന്നെ അക്ഷരശ്ലോകക്കാർക്കു വളരെ പ്രിയമുള്ള മറ്റൊരു വൃത്തമാണ് 'മാലിനി'. ചൊല്ലാനും വളരെ രസകരം.

**മാലിനി**

ലക്ഷണം : നനമയയുഗമെട്ടിൽത്തട്ടണം മാലിനിക്ക്
ഗണങ്ങൾ : ന, ന, മ, യ, യ എട്ടക്ഷരം കഴിഞ്ഞു യതി (നിറുത്തൽ)
താളം : തതതത തതതംതം // തംതതംതം തതംതം

നല്ല രസകരമായ താളമല്ലേ ഇതിനുമുള്ളതെന്നു നോക്കൂ. തുടക്കത്തിൽ ദീർഘവൃത്തങ്ങളിലുള്ള പാദങ്ങൾ ഒറ്റയടിക്ക് എഴുതാൻ സാധിച്ചെന്നു വരില്ല. അതിനായി അവയുടെ താളം നിറുത്തിനിറുത്തി ചൊല്ലി വശമാക്കണം. അതിനു ശേഷം ഓരോ ഭാഗത്തിന്റെയും താളത്തിൽ ഉദ്ദേശിച്ച അർത്ഥത്തിനു യോജിച്ച വാക്കുകളെഴുതണം. ഒന്നുകൂടി ചൊല്ലി താളഭംഗം വന്നിട്ടില്ലായെ ന്നുറപ്പിക്കണം. അങ്ങനെ നാലു പാദവും എഴുതിക്കഴിഞ്ഞാൽ അർത്ഥപൂർണ്ണ മായ ശ്ലോകമായിക്കഴിയും. ഉദാഹരണമായി,

തതതത തതതംതം - തരുകൊരു കവിജന്മം
തംത തംതം - വാണിമാതേ
തതംതം - നമിപ്പൂ

ഇങ്ങനെ ഭാഗം ഭാഗമായി പാദങ്ങളെഴുതുക. അപ്പോൾ ആ പാദം "തരു കൊരു കവിജന്മം വാണിമാതേ നമിപ്പൂ" എന്നു കിട്ടും. അതു മാലിനിയിലെ ഒരു പാദമായില്ലേ? അങ്ങനെ ഓരോ പാദവും എഴുതുക. ഈ രീതിയിൽ ഏതു വൃത്തത്തിന്റെയും താളം ഹൃദിസ്ഥമാക്കിയാൽ ആ വൃത്തത്തിലെ ശ്ലോകമെഴുത്തും ലളിതമാവും. ഇനി ഈ താളത്തിൽ താഴെയുള്ള ശ്ലോകങ്ങ ളെല്ലാം ചൊല്ലി മാലിനിയുടെ താളം മനസ്സിലുറപ്പിക്കൂ. എന്നിട്ട് ആ താള ത്തിൽ രചനകൾ നിരത്തിക്കോളൂ.

ഉദാ : ഗജമുഖവരപാദംകണ്ടു കൈ കൂപ്പിനില്ക്കേ
തുടുതുടെയൊരു മോഹം തോന്നിയെൻ മാനസത്തിൽ
അണുവിടെയിനിനിന്നേ കൈവിടില്ലെൻ ഗണേശാ!
മലരടി പണിയാനായ് ചേർത്തിടും ഹൃത്തടത്തിൽ.

രജനി മുടി വിടർത്തീ, താരകപ്പൂക്കൾ ചൂടി
പനിമതി നിറവോലും ചിത്രകം ചാർത്തിവന്നു
മമ സഖിയിവ വെല്ലും മന്ദഹാസം പൊഴിക്കേ
മലർശരനതു കണ്ടു, മന്ദമെല്ലാം മറന്നു



ദലം 37

# മന്ദാക്രാന്ത, ശാലിനി

ഒരു വൃത്തത്തിന്റെ പാദങ്ങളിലുള്ള ലഘുക്കൾ ഗുരുക്കളായും ഗുരുക്കൾ ലഘുക്കളായുമൊക്കെ മാറ്റുമ്പോൾ പുതിയ പുതിയ വൃത്തങ്ങൾ അതേ താള ഭംഗിയോടെത്തന്നെ ഉണ്ടാവുന്നതു നമ്മൾ കണ്ടുകഴിഞ്ഞു. അതുപോലെ പാദ ങ്ങളിൽ ഒരു ഭാഗത്ത് അക്ഷരങ്ങൾ ചേർത്താലും അല്ലെങ്കിൽ അവിടെനി ന്നെടുത്താലും പുതിയ വൃത്തമാവുന്നതും സംഭാവ്യമാണ്. അങ്ങനെ തമ്മിൽത്തമ്മിൽ ബന്ധമുള്ളവയാണ് മന്ദാക്രാന്തയും അതോടൊപ്പം ശാലിനി, ചന്ദ്രലേഖ, വൈശ്വദേവി എന്നീ വൃത്തങ്ങളും. ഇവയെല്ലാം മന്ദാക്രാന്തയുടെ മക്കളാണ്.

**മന്ദാക്രാന്ത**

സന്ദേശവൃത്തമെന്നു പ്രസിദ്ധിയാർജിച്ച വൃത്തമാണ് 'മന്ദാക്രാന്ത'. ലക്ഷണം: മന്ദാക്രാന്താ മഭനതതഗം നാലുമാറേഴുമായ് ഗം (4, 6, 7 എന്നിവി ടങ്ങളിൽ യതി. 7 പാദാവസാനം എന്നതു ശ്രദ്ധിക്കുക)

താളം : തംതംതംതം തതതതതതം തംതതംതം തതംതം

ഉദാ : വണ്ടിൻകൂട്ടം ചുണയൊടിവിടേ തെണ്ടിയെത്തും സുമങ്ങൾ-
ക്കുണ്ടെന്നോർക്കൂ മതിയിലതുലം വശ്യമാകും സുഗന്ധം
വേണ്ടുംവണ്ണം മധുരമധുരം തേൻ കുടിച്ചാ മിളിന്ദം
മണ്ടുംനേരം ധരയിലിവിധം ധന്യമാം പുഷ്പജന്മം

ഉണ്ണിക്കണ്ണൻ കളിയൊടധികം മണ്ണുതിന്നെന്നു തന്നേ-
യെണ്ണിക്കൊണ്ടാ ഭ്രമമൊടുടനേ കൂട്ടുകാരൊച്ചവെയ്ക്കേ
വെണ്ണക്കള്ളൻ ചതുരനവനാ വായ് തുറക്കേയകത്തായ്
മണ്ണും വിണ്ണും സകലമതുപോൽ കണ്ടുപേടിച്ചു യശോദ

ഈ മന്ദാക്രാന്തയുടെ പാദത്തിലെ നാലക്ഷരങ്ങൾ കഴിഞ്ഞുള്ള 'തതത തതതം' എന്ന ഭാഗം കളയുകയാണെങ്കിൽ അതിന്റെ താളം 'തംതംതംതം തംതതംതം തതംതം' എന്നു മാറുന്നതു കാണാം. ഇതു ശാലിനി എന്ന വൃത്ത ത്തിന്റെ താളമാണ്.

## ശാലിനി

ലക്ഷണം: നാലേഴായ് മം ശാലിനീ തംത ഗംഗം

(നാല്, ഏഴ് എന്നിവിടങ്ങളിൽ യതി വേണം. ഏഴ് എന്നതു പാദാവസാനമായതിനാൽ പ്രത്യേകം പറയേണ്ടതില്ലാ. നാലക്ഷരം കഴിഞ്ഞ് യതി എന്നതോർക്കുക.)

താളം : തംതംതംതം തംതതംതം തതംതം

ഉദാ : ഇഷ്ടംപോലേ പൂക്കളെങ്ങും വിടർന്നു
സ്പഷ്ടം ഹൃത്തിൽ ഹ്ലാദമൊപ്പം വിരിഞ്ഞു
ഒന്നൊന്നായി പൂക്കളെല്ലാം പറിക്കാം
നന്നായോണപ്പൂക്കളങ്ങൾ നിരത്താം.

നമുക്കു മുകളിലുള്ള മന്ദാക്രാന്തയിലെ ശ്ലോകങ്ങൾ ശാലിനിയിലേക്കൊന്നു മാറ്റിനോക്കാം.

വണ്ടിൻകൂട്ടം ചുണയൊടിവിടേ തെണ്ടിയെത്തും സുമങ്ങൾ-
ക്കുണ്ടെന്നോർക്കൂ മതിയിലതുലം വശ്യമാകും സുഗന്ധം
വേണ്ടുംവണ്ണം മധുരമധുരം തേൻ കുടിച്ചാ മിളിന്ദം
മണ്ടുംനേരം ധരയിലിവിധം ധന്യമാം പുഷ്പജന്മം

വണ്ടിൻകൂട്ടം തെണ്ടിയെത്തും സുമങ്ങൾ-
ക്കുണ്ടെന്നോർക്കൂ വശ്യമാകും സുഗന്ധം
വേണ്ടുംവണ്ണം തേൻ കുടിച്ചാ മിളിന്ദം
മണ്ടുംനേരം ധന്യമാം പുഷ്പജന്മം

ഉണ്ണിക്കണ്ണൻ കളിയയൊടധികം മണ്ണുതിന്നെന്നു തന്നേ-
യെണ്ണിക്കൊണ്ടാ ഭ്രമമൊടുടനേ കൂട്ടുകാരൊച്ചവെയ്ക്കേ
വണ്ണക്കള്ളൻ ചതുരനവനാ വായ് തുറക്കേയകത്തായ്
മണ്ണും വിണ്ണും സകലമതുപോൽ കണ്ടുപേടിച്ചെശോദ.

ഉണ്ണിക്കണ്ണൻ മണ്ണുതിന്നെന്നു തന്നോ-
യെണ്ണിക്കൊണ്ടാ കൂട്ടുകാരൊപ്പവെയ്ക്കേ
വെണ്ണക്കള്ളൻ വായ് തുറക്കേയകത്തായ്
മണ്ണും വിണ്ണും കണ്ടുപേടിച്ചശോദ

രണ്ടു വൃത്തങ്ങളിലും സ്വതന്ത്രമായ ശ്ലോകങ്ങളും ഈ കുസൃതി വഴിയുള്ള ശ്ലോകങ്ങളും എഴുതിനോക്കൂ. ഈ രചനകളും രസകരംതന്നെയാവും.



പാഠം 38

# ചന്ദ്രലേഖ, വൈശ്വദേവി

മന്ദാക്രാന്തയുടെ "തംതംതംതം തതതതതതം തംതതംതം തതംതം" എന്ന താളത്തിൽനിന്ന് നാലക്ഷരം കഴിഞ്ഞുള്ള തതതതതതം മാറ്റിയാൽ ശാലിനി ആവുമെന്നു കണ്ടല്ലോ. അതുപോലെ മറ്റു ചില ഭാഗങ്ങളും മാറ്റി നോക്കിയാലോ? ആദ്യത്തെ 'തംതംതംതം' മാറ്റി നോക്കാം. അപ്പോൾ "തത തതതതം തംതതംതം തതംതം" എന്നാവും. അതാണ് ചന്ദ്രലേഖ എന്ന വൃത്തം.

**ചന്ദ്രലേഖ**

ലക്ഷണം: നസരരഗ കേൾ ചന്ദ്രലേഖാഖ്യമാറാൽ (ആറിൽ യതി വേണം)

താളം : തതത തതതം തംതതംതം തതംതം

ഉദാ : പ്രണയഭരിതേ! വന്നുവല്ലോ വസന്തം
വരുകയരികിൽ പ്രേമമേകൂ നിതാന്തം
അണിയുവതിനീ ഹാരമേകാം സഹർഷം
കരുതുകിതുപോൽ ഘോഷമാക്കാം ദിനങ്ങൾ

ഹരിഹരസുതാ, വന്നിടുന്നു വനത്തിൽ
ശരണഗതിയായ് നിന്റെ നാമം പ്രസിദ്ധം
വിരവിലിനി ഞാൻ കുമ്പിടാം നിൻ പദങ്ങൾ
കരുണയൊടെ നീ നൽകിടേണം വരങ്ങൾ

ഇനി അതിനു പകരം മന്ദാക്രാന്തയിലെ തതതതത അഞ്ചു മാറ്റിയാലോ? തംതംതംതംതാ താംതതംതം തതംതം എന്നാവും. ഇതാണു 'വൈശ്വദേവി' എന്ന വൃത്തം.

### വൈശ്വദേവി

ലക്ഷണം : മം രണ്ടഞ്ചേഴായ് വൈശ്വദേവീ യ രണ്ടും

(അഞ്ചിലും ഏഴിലും യതി, ഏഴ് എന്നത് അവസാനം എന്നതാണെന്നും ഓർക്കുക)

താളം : തംതംതംതം തതതതതതം തംതതംതം തതംതം (മന്ദാക്രാന്ത)

തംതംതംതംതം തംതതംതം തതംതം (വൈശ്വദേവി)

ഉദാ : (മുകളിലെ രണ്ടാമത്തെ ശ്ലോകം വൈശ്വദേവി ആക്കിയാൽ ഇങ്ങനെ വരും.)

അയ്യപ്പാ, ഞാനും വന്നിടുന്നൂ വനത്തിൽ
മുക്തിക്കാധാരം നിന്റെ നാമം പ്രസിദ്ധം
നീയാണെൻ സർവ്വം, കുമ്പിടാം നിൻ പദങ്ങൾ
കാരുണ്യത്തോടേ തന്നിടേണം വരങ്ങൾ.
(ഇങ്ങനെ സ്വതന്ത്രരചനയുമാവാം)



ദലം 39

# കുസുമിതലതാവേല്ലിത

ഇപ്പോൾ പരിശീലിച്ച ചന്ദ്രലേഖയുടെ പാദങ്ങളുടെ മുന്നിൽ നിങ്ങൾ നേരത്തെ പഠിച്ച ഗൗരി എന്ന ചെറിയ വൃത്തത്തിന്റെ പാദങ്ങൾ ചേർത്താൽ മൂന്നാമതൊരു വൃത്തമാവുന്ന രസകരമായ വിദ്യകൂടി കണ്ടോളൂ. ആ വൃത്തമാണ് 'കുസുമിതലതാവേല്ലിത'.

ലക്ഷണം : അഞ്ചാറേഴായ് മംകുസുമിതലതാവേല്ലിതാ തം നൃയം യം

ഗൗരി : തംതംതംതംതം

ചന്ദ്രലേഖ : തതത തതതം തംതതംതം തതംതം

കുസുമിതലതാവേല്ലിത: തംതംതംതംതം തതത തതതം തംതതംതം തതംതം

(മന്ദാക്രാന്തയുടെ ആദ്യം ഒരു ഗുരു ചേർത്താൽ കുസുമിതലതാവേല്ലിത ആവും)

കാടിൻ മദ്ധ്യത്തിൽ
ഭക്തർക്കെല്ലാർക്കും
നീയാണാലംബം
സ്വാമീ, അയ്യപ്പാ (ഗൗരി)

ഹരിഹരസുതാ, വന്നിടുന്നു വനത്തിൽ
ശരണഗതിയായ് നിന്റെ നാമം പ്രസിദ്ധം
വിരവിലിനി ഞാൻ കുമ്പിടാം നിൻ പദങ്ങൾ
കരുണയൊടെ നീ നൽകിടേണം വരങ്ങൾ.

കാടിൻ മദ്ധ്യത്തിൽ ഹരിഹരസുതാ, വന്നിടുന്നു സഹർഷം
ഭക്തർക്കെല്ലാർക്കും ശരണഗതിയായ് നിന്റെ നാമം പ്രസിദ്ധം
നീയാണാലംബം, വിരവിലിനി ഞാൻ കുമ്പിടാം നിൻപദങ്ങൾ
സ്വാമീ, അയ്യപ്പാ, കാരുണ്യത്തോടേ നീ തന്നിടേണം വരങ്ങൾ.
(കുസുമിതലതാവേല്ലിത)

ഇതും പരിശീലിച്ചോളൂ. രസകരമല്ലേ!

ദലം 40

## ചിത്രപദ

ഇനി നമുക്ക് ഭഗണം പ്രധാനമായ ചില വൃത്തങ്ങൾ പരിശീലിക്കാം. ഇതിലേറ്റവും ലളിതമായ വൃത്തമാണ് ചിത്രപദ.

ലക്ഷണം : ഭംഭഗ ചിത്രപദാഗം

താളം : തംതത തംതത തംതം

ഉദാ : മാമലതന്നിലിരിക്കു-
നാമയഹാരിയൊരീശൻ
വൻപുലിവാഹനനായോൻ
മന്നിനവൻ ശബരീശൻ

എന്നാൽ, മൂന്നു ഭഗണവും ഒരു ഗുരുവും ചേർന്നാൽ 'സാരവതി' എന്ന വൃത്തമാവും.

### സാരവതി

ലക്ഷണം : സാരവതിക്കിഹ ഭം ഭഭഗം

താളം : തംതത തംതത തംതത തം

ഉദാ : കാളിയദർപ്പമടക്കിയവൻ
കാലിണ ഞാൻ പണിയുന്നു സദാ
നീലനിറം കലരും തനുവും
മാലൊഴിയാനിവനാശ്രയമാം

സാരവതിയുടെ പാദങ്ങളിൽ അവസാനം ഒരു ഗുരുകൂടി ചേർത്താൽ ദോധകം (ചാരണഗീതം) എന്ന വൃത്തമാവും. സാരവതിക്കു ഭഭഭഗ എന്നു ഗണവിന്യാസം. ചാരണഗീതത്തിന് ഭഭഭഗഗ എന്നു ഗണവിന്യാസം.

### ദോധകം (ചാരണഗീതം)

മൂന്നു ഭഗണവും രണ്ടു ഗുരുവും ചേർന്നാൽ ഉണ്ടാവുന്ന വൃത്തമാണിത് എന്നു മനസ്സിലായല്ലോ. വളരെ ലളിതമായ ഒരു വൃത്തമാണിത്. സ്വല്പം ഗൗരവമായി കാര്യങ്ങളും പരിഭവങ്ങളും ഒക്കെ പറയാൻ പറ്റിയ വൃത്തം.

ലക്ഷണം : രണ്ടു പേരുകളിൽ അറിയപ്പെടുന്ന ഒരേ ഗണവിന്യാസമുള്ള വൃത്തങ്ങൾ.

മൂന്നു ഭ രണ്ടു ഗ ദോധകവൃത്തം
ഭം ഭഭഗം ഗുരു ചാരണഗീതം

താളം : തംതത തംതത തംതത തംതം

ഉദാ : കാളിയദർപ്പമടക്കിയ കണ്ണാ!
കാലിണ ഞാൻ പണിയുന്നതിമോദം
നീലനിറം കലരും തവരൂപം
മാലൊഴിയാനിവനാശ്രയമെന്നും.

ഈ രണ്ടു വൃത്തങ്ങളിലും രചന രസകരമല്ലേ? ശ്രമിച്ചുനോക്കൂ.



ദലം 41

## അശ്വഗതി

നമുക്കു രണ്ടു കുതിരകളുടെ അടുത്തേക്കു പോകാം. അവയുടെ ഗതികളൊന്നു മനസ്സിലാക്കിയാലോ? രണ്ടിന്റെയും പേരുകൾ ഒന്നുതന്നെ "അശ്വഗതി." ഒന്നിന്റെ കാലിന് (പാദത്തിന്) അല്പം നീളംകൂടി ഉണ്ടെന്നു മാത്രം. അതാണ് ഒരേ പേരും രണ്ടു ലക്ഷണങ്ങളും ഉള്ള വൃത്തങ്ങൾ. മൂന്നു ഭഗണങ്ങൾ വരുന്ന വൃത്തങ്ങൾ നമ്മൾ പരിശീലിച്ചു. ഇനി അഞ്ചു ഭഗണങ്ങൾ വരുന്ന ഒരു വൃത്തം, 'അശ്വഗതി' പരിചയപ്പെടാം. അശ്വഗതിക്ക് അഞ്ച് ഭഗണങ്ങളും ഒരു ഗുരുവുമുണ്ടാകും.

ലക്ഷണം : അഞ്ചുഭകാരമിഹാശ്വഗതിക്കൊടുവിൽ ഗുരുവും

താളം : തംതത തംതത തംതത തംതത തംത തതം
(ഒരു കുതിരയുടെ ഓട്ടത്തിന്റെ താളം തോന്നിന്നില്ലേ?)

ഉദാ : ചന്ദ്രനൊടൊത്തൊരു ഗംഗ, ഗളത്തിലെഴും ഫണിയും
ചന്തമൊടാ തുടിയും മൃഗവും കരതാരുകളിൽ
സുന്ദരമായൊരു നന്ദിയിലേയിലേറിയൊരാ ഗമനം
ചിന്തയിലീ വരദർശനമെത്തുകിൽ മോക്ഷമതാം

രാവണസൂദനനായി ധരയ്ക്കൊരു രക്ഷകനായ്
പാവനമാമവതാരമെടുത്തൊരു ദൈവതമേ!
ആ വിധമെൻ ഹൃദയേ കുടികൊള്ളുക, നീ കൃപയാൽ
നന്മകളേകുക, നിൻപദപങ്കജമെൻ ശരണം.

### അശ്വഗതി

പേരൊന്നാണെങ്കിലും ഇതിന്റെ ലക്ഷണം വ്യത്യാസമാണേ.

ലക്ഷണം : അഞ്ചു ഭകാരമിഹാശ്വഗതിക്കു സകാരവുമൊടുവിൽ

താളം : തംതത തംതത തംതത തംതത തംതത തതതം

ഉദാ: മുകളിലത്തെ ആദ്യ രണ്ടു ശ്ലോകങ്ങളെ ഈ വൃത്തത്തിലേക്കു മാറ്റാം.

ചന്ദ്രനൊടൊത്തൊരു ഗംഗ,ഗളത്തിലെഴും ഫണിഗണവും

ചന്തമൊടാ തുടിയും മൃഗവും കരതാരുകളിലുമായ്
സുന്ദരമാമൊരു നന്ദിയിലേറിയൊരാ വരഗമനം
ചിന്തയിലീ വരദർശനമെത്തുകിൽ മോക്ഷവുമണയും.

രാവണസൂദനനായി ധരയ്ക്കൊരു രക്ഷകനിറവിൽ
പാവനമാമവതാരമെടുത്തൊരു ദൈവതമതുലം
ആ വിധമെൻ ഹൃദയേ കുടികൊള്ളുക, നിൻ കൃപയൊടെ നീ
നൽവരമേകുക, നിൻപദപങ്കജമെന്ന് ശരണമതാം.

ഇങ്ങനെയും സ്വതന്ത്രമായുമുള്ള രചനകളുമാവാം. രസകരമായ താളമല്ലേ ഇവയ്ക്കുമുള്ളത്. അതിനാൽ ഇനി കുതിരപ്പുറത്തു സഞ്ചരിച്ചോളൂ. അവയുടെ ഗതിയിൽ ശ്ലോകങ്ങൾ രചിച്ചുനോക്കൂ. അശ്വഗതിയും ശ്ലോകസദസ്സുകളിൽ കേൾക്കാറുണ്ട്.

●

പാഠം 42

## മദിര

ഇപ്പോൾ നാലക്ഷരങ്ങളുള്ള വൃത്തത്തിൽ തുടങ്ങിയ സംസ്കൃത വൃത്തങ്ങളിലുള്ള രചനാപടുത്വം 23 അക്ഷരത്തിലെത്തി നിൽക്കുമ്പോൾ അക്ഷരങ്ങളെയും വാക്കുകളെയും ഇഷ്ടത്തിനനുസരിച്ച് നിയന്ത്രിച്ചു ശ്ലോകങ്ങളെഴുതുവാൻ നിങ്ങൾക്കു കഴിവു ലഭിച്ചിരിക്കുമല്ലോ. ഇനി ഏതു വൃത്തത്തിന്റെയും ലക്ഷണവും താളവും മനസ്സിലാക്കിയാൽ ആ വൃത്തത്തിൽ രചനകൾ സാധ്യമാവുമെന്നും നിങ്ങൾക്കും ആത്മവിശ്വാസമുണ്ടായിക്കാണണം. ഇനി അശ്വഗതി എന്ന വൃത്തത്തോടനുബന്ധിച്ചു വരുന്ന മൂന്നു വൃത്തങ്ങൾകൂടി പരിശീലിക്കാം. ഒന്നാം അശ്വഗതിയിൽ അഞ്ചു ഭഗണങ്ങൾ ആണെന്നു കണ്ടല്ലോ. ഈ ഭഗണങ്ങളും ഗുരുക്കളും പ്രധാനമായി വരുന്ന ചില വൃത്തങ്ങൾ രസകരങ്ങളാണ്. അവയാണ് മദിര, സരോജസമം, ചന്ദനസാരം എന്ന വൃത്തങ്ങൾ. ഇതിൽ മദിര അക്ഷരശ്ലോകക്കാർക്കു പ്രിയങ്കരമായ വൃത്തംതന്നെ. ഇതു നമ്മുടെ ഒന്നാം അശ്വഗതിയുടെ അവസാന ഗുരുവിന്റെ മുന്നിൽ രണ്ടു ഭഗണങ്ങൾകൂടി ചേർക്കുന്നതാണ്.

തംതത തംതത തംതത തംതത തംതത തം (അശ്വഗതി)
തംതത തംതത തംതത തംതത തംതത തംതത തംതത തം (മദിര)

മദിര

ലക്ഷണം : ഏഴു ഭകാരമൊരേ വരിയായൊടുവിൽ ഗുരുവും മദിരയ്ക്കുവരും
താളം : തംതത തംതത തംതത തംതത തംതത തംതത തംതതതം

ഈ താളം ഒന്നു ചൊല്ലിനോക്കൂ. പരിചയം തോന്നുന്നില്ലേ? ഐഗിരിനന്ദിനി നന്ദിത മേദിനി വിശ്വവിനോദിനി നന്ദിനുതേ... ഈ കീർത്തനത്തിന്റെ താളമാണത്. കീർത്തനത്തിൽ അയിഗിരി എന്നു തുടങ്ങുന്നുവെന്നു മാത്രം.

ഉദാ: ശ്ലോകപദങ്ങളിൽ, ഭാരതി, നിൻദ്യുതി വേണമതെന്നുടെയർത്ഥനയാം
നീ കനിവോടിവനാവരമൊന്നു തരേണമതിന്നിനി വൈകരുതേ
ആകുലഭാവമതൊക്കെ വെടിഞ്ഞു മികച്ച പദങ്ങൾ നിരത്തിടുവാൻ
പാകമെനിക്കുവരുന്നതു നിൻ വരദാനമതെന്നുമറിഞ്ഞിതു ഞാൻ.

പത്തരമാറ്റിൽ നിനക്കു തരാനൊരു മാലതിരഞ്ഞു നടന്നിവനാ
പട്ടണമാകെയലഞ്ഞുവലഞ്ഞു കനത്ത വിലയ്ക്കിതു വാങ്ങി സഖി
മുത്തണിമാറിൽ നിനക്കണിയാനിവനൊത്തിരിയാശയൊടേകി മുദാ
മുത്തുപൊഴിഞ്ഞുപോൽ ചിരിതൂകി ലസിച്ചു നടന്നു രസിക്കുക നീ.

ഇതിന്റെ അവസാനം ഒരു ഗുരുകൂടി ചേർത്താൽ അതു 'സരോജസമം' എന്ന വൃത്തമാവും.

തംതത തംതത തംതത തംതത തംതത തംതത തംതത തം (മദിര)
തംതത തംതത തംതത തംതത തംതത തംതത തംതത തംതം (സരോജസമം)

### സരോജസമം

ലക്ഷണം: ചേർത്തിടുകിൽ ഭഗണങ്ങളൊരേഴൊടു രണ്ടു ഗുരുക്കൾ സരോജ സമാഖ്യം.

താളം : തംതത തംതത തംതത തംതത തംതത തംതത തംതത തംതം

ഉദാ : മദിരയിലുള്ള ആദ്യത്തെ ശ്ലോകം നമുക്ക് ഈ വൃത്തത്തിലാക്കാം.

ശ്ലോകപദങ്ങളിൽ, ഭാരതി, നിൻ ദ്യുതി വേണമതെന്നുടെയർത്ഥനയാണേ
നീ കനിവോടിവനാവരമൊന്നു തരേണമതിന്നിനി വൈകരുതൊട്ടും
ആകുലഭാവമതൊക്കെ വെടിഞ്ഞു മികച്ച പദങ്ങൾ നിരത്തിടുവാനായ്
പാകമെനിക്കു വരുന്നതു നിൻ വരദാനമതെന്നുമറിഞ്ഞിതു ഞാനും.

ഇതുപോലെ സ്വതന്ത്ര രചനയുമാവാം.

ശ്രീശബരീശ്വര, നിന്നുടെ സന്നിധി തേടി വരുന്നൊരു ഭക്തനു മോക്ഷം
തന്നിടുമെന്നതെനിക്കറിവുള്ളതു കൊണ്ടിതുപോലെയുരപ്പിതു ഞാനും
ഈശ്വരപാദമണഞ്ഞുകഴിഞ്ഞൊരു വന്നൊരു മോഹവുമില്ലതു സത്യം
നിൻ പദപങ്കജതാരിലലിഞ്ഞുകഴിഞ്ഞിടുവാൻ കഴിയുന്നതു ഭാഗ്യം

സരോജസമം വൃത്തത്തിന്റെ ഏഴു ഭരണത്തിന്റെ തുടർച്ചയായി ഒരു ഭഗണംകൂടി (അവസാന രണ്ടു ഗുരുക്കളുടെ മുന്നിലായി) ചേർത്താൽ ചന്ദ്രസാരം എന്ന വൃത്തമാവും.

തംതത തംതത തംതത തംതത തംതത തംതത തംതത തംതം (സരോജ സമം)
ഏഴ് ഭഗണങ്ങൾ + ഗഗ
തംതത തംതത തംതത തംതത തംതത തംതത തംതത തംതത തംതം (ചന്ദനസാരം)
എട്ട് ഭഗണങ്ങൾ + ഗഗ

ചന്ദനസാരം
ലക്ഷണം:
എട്ടുഭകാരമിരണ്ടു ഗുരുക്കളുമായ് വരികിൽ കരുതീടതു ചന്ദനസാരം
താളം:
തംതത തംതത തംതത തംതത തംതത തംതത തംതത തംതത തംതം

മുകളിലെ സരോജസമം വൃത്തത്തിലെ ശ്ലോകം നമുക്കു ചന്ദനസാരം വൃത്തത്തിലാക്കിയാലോ.
ശ്ലോകപദങ്ങളിൽ, ഭാരതി, നിൻ ദ്യുതി വേണമതെന്നുടെയർത്ഥന കേൾക്കുകവേണം
നീ കനിവോടിവനാ വരമൊന്നു തരേണമതിന്നിനി വൈകരുതേ, വരവാണീ
ആകുലഭാവമതൊക്കെ വെടിഞ്ഞു മികച്ച പദങ്ങൾ നിരത്തിടുവാനിനി ഭംഗ്യാ
പാകമെനിക്കുവരുന്നതു നിൻ വരദാനമതെന്നുമറിഞ്ഞിതു ഭാഗ്യവുമായി

ഈ മാറ്റങ്ങളെല്ലാം ഇങ്ങനെ സംക്ഷിപ്തമായി എഴുതാം.
തംതത തംതത തംതത തംതത തംതത തം (അശ്വഗതി)
അഞ്ച് ഭഗണങ്ങൾ + ഗ
തംതത തംതത തംതത തംതത തംതത തതതം (അശ്വഗതി)
അഞ്ച് ഭഗണങ്ങൾ + സഗണം
തംതത തംതത തംതത തംതത തംതത തംതത തംതത തം (മദിര)
ഏഴ് ഭഗണങ്ങൾ + ഗ
തംതത തംതത തംതത തംതത തംതത തംതത തംതത തംതത തംതം (ചന്ദനസാരം)
എട്ട് ഭഗണങ്ങൾ + ഗഗ

●

**ദലം 43**

## ലളിതപദം

ദോധകത്തിന്റെ താളം ഓർമ്മിക്കുന്നുണ്ടാവുമല്ലോ. താംതത താംതത താംതത താംതം എന്ന ദോധകത്തിന്റെ താളത്തിലെ ആദ്യാക്ഷരമായ ഗുരുവിനെ രണ്ടു ലഘുക്കളാക്കിയാൽ 'ലളിതപദം' എന്ന വൃത്തമാവും. അപ്പോൾ 12 അക്ഷരങ്ങളാവും. അടുത്ത ഛന്ദസ്സ് (ജഗതി) ആവുമെന്നും അറിയാമല്ലോ.

ലക്ഷണം: ലളിതപദം നജജം യഗണാഢ്യം

താളം എഴുതാൻ എളുപ്പമല്ലേ. ദോധകത്തിന്റെ തുടക്കത്തിലെ 'താം' മാറ്റി 'തത' എന്നാക്കിയാൽപ്പോരേ.

താളം : തതതത താംതത താംതത താംതം

ഉദാ : കരിമുകിലോടിയൊളിച്ചൊരു വാനം
തെളിവൊടിതാ ചിരിതൂകിയുണർന്നു
മതിമുഖി നീ വരുകെന്നുടെ ചാരേ
മദഭരമാം മധുരം ഹൃദി നൽകൂ (ലളിതപദം)

മുകളിലത്തെ ദോധകവൃത്തത്തിലുള്ള ശ്ലോകംതന്നെ ലളിതപദത്തിലേക്കു മാറ്റാം.

അഹിയുടെ ദർപ്പമടക്കിയ കണ്ണാ!
കഴലിണ ഞാൻ പണിയുന്നതിമോദം
കറുനിറമുള്ളൊരു നിന്നുടെ രൂപം
അഴലൊഴിയാനിവനാശ്രയമെന്നും.

ഇതു തിരിച്ചുമാവാം. ലളിതപദത്തിന്റെ ആദ്യമുള്ള രണ്ടു ലഘുക്കൾ ഒരു ഗുരുവാക്കി ദോധകമാക്കാം. മുകളിലുള്ള ലളിതപദത്തിലുള്ള ശ്ലോകം ദോധകമാക്കി നോക്കാം.

വാർമുകിലോടിയൊളിച്ചൊരു വാനം
ഭംഗിയൊടേ ചിരിതൂകിയുണർന്നു
തേന്മൊഴി നീ വരുകെന്നുടെ ചാരേ
മാദകമാം മധുരം ഹൃദി നൽകൂ
(ദോധകം / ചാരണഗീതം)

രസകരമായിത്തോന്നുന്നില്ലേ? ഇനി ഈ വൃത്തങ്ങളുടെ പാദങ്ങൾ ചേർന്നാലോ? വിഷമപാദം ദോധകവും സമപാദം ലളിതപദവുമായാൽ കിട്ടുന്ന വൃത്തമാണ് 'ദ്രുതമദ്ധ്യ'. അതൊരു അർദ്ധസമവൃത്തമാണ്.

ദ്രുതമദ്ധ്യ

ലക്ഷണം : ഭംഭഭഗംഗമതൊറ്റകളിൽ കേൾ
നജജയ മറ്റതിലും ദ്രുതമദ്ധ്യ

താളം : തംതത തംതത തംതത തംതം
തതതത തതംത തതംത തതംതം

ഉദാ: ബാലകനായ് പല ലീലകളാടി
പലവിധ മായകൾ കാട്ടിയ കണ്ണാ
ചേലൊടു വന്നിടുകെന്നുടെ ഹൃത്തിൽ
നലമെഴുമാവരമൊന്നിനി നൽകൂ

ഇതു വളരെ ലളിതമായ ഒരു അർത്ഥസമവൃത്തമാണ്; ഇതിൽ രചന നടത്തുക സുകരവും. എന്നാൽ രചന ആരംഭിച്ചുകൊള്ളൂ.



ദലം 44

# ലളിതശരീരം

ശ്ലോകരചന രസമായിത്തീർന്നവർക്ക് 'ചാരണഗീത'ത്തിനോടു ചേർന്നു വരുന്ന ചില വൃത്തങ്ങൾകൂടി പരിചയപ്പെടുത്താം. ചാരണഗീതത്തിൽനിന്നു ലളിതപദം ഉണ്ടാവുന്നതാണല്ലോ നമ്മൾ കഴിഞ്ഞ ദലത്തിൽ കണ്ടത്. ലളിതപദത്തിന്റെ താളം "തതതത തംതത തംതത തംതം" എന്നാണല്ലോ? ഇതിന്റെ എട്ടാമത്തെ ഗുരുവിനെ രണ്ടു ലഘുവാക്കിയാൽ അതേ താളത്തിലുള്ള മറ്റൊരു വൃത്തമാവും. അതാണു 'ലളിതശരീരം'.

**ലളിതശരീരം**

ലക്ഷണം: നജനസഗം കില ലളിതശരീരം

താളം : തംതത തംതത തംതത തംതം (ചാരണഗീതം)
തതതത തംതത തംതത തംതം (ലളിതപദം)
തതതത തംതത തതതത തംതം (ലളിതശരീരം)
മൂന്നു വൃത്തങ്ങളും തമ്മിലുള്ള ബന്ധം മനസ്സിലായല്ലോ?

കളയുക മാനിനി വിഷമതയെല്ലാം
തെളിയുകയായൊരു മധുരവസന്തം
ഒളിചിതറുന്നൊരു മധുവനിതന്നിൽ
കളമൊഴി,യെന്നുടെയരികിലിരിക്കൂ

ഇനി ചാരണഗീതത്തിൽ ആദ്യവും അവസാനവുംമാത്രം ഗുരു മതി എന്നു തീരുമാനിച്ചാലോ?

തംതത തംതത തംതത തംതം

തംതത തതതത തതതത തതതം എന്നായില്ലേ ഇതാണു 'ഗിരിശിഖരം'.

**ഗിരിശിഖരം**

ലക്ഷണം : ഭം ന ന ന ലഘു ഗുരു ഗിരിശിഖരമാം.

ഉദാ : നീ വരു മധുമൊഴി മമഹൃദി,യിതുപോൽ
ആടുക സുഖകരമൃദുലയനടനം
തേടുവതിവനൊരു മദഭരനിമിഷം
കൂടുകയിവനൊടുമനുദിനമനിശം.

ആകെ രസകരമായി തോന്നുന്നില്ലേ? അതോ അത്ഭുതകരമായി തോന്നുന്നുണ്ടോ? നമ്മുടെ പൂർവ്വികർ മാത്രകൾ മാറ്റിമാറ്റി നിമിഷമാത്രയിൽ എത്രയോ വൃത്തങ്ങൾ ഉണ്ടാക്കി രസിച്ചിരുന്നുവെന്നറിയുന്നതിലും ഒരു രസം തോന്നുന്നില്ലേ? ഇതൊക്കെ നമ്മളും ഒന്നറിഞ്ഞിരിക്കണമെന്നതിനാലാണ് ഇവ പരിചയപ്പെടുത്തിയത്. എന്നാൽ, ഇതൊരു ഹരമായി അനുഭവപ്പെടുന്നവർക്ക് ഈ വൃത്തങ്ങളിൽ രചനകൾ നടത്താം. അല്ലാത്തവർക്ക് ഇതൊക്കെ ഒരു അറിവായി സൂക്ഷിക്കുകയുമാവാം.



ഒലം 45

# തോടകം, ഉപചിത്രം

ഒരു വൃത്തത്തിന്റെ പാദത്തിൽ ഒരക്ഷരം ചേർത്താലോ മാറ്റിയാലോ മറ്റൊരു വൃത്തമാവാൻ സാദ്ധ്യതയുണ്ടെന്നു നേരത്തെ കണ്ടിട്ടുണ്ടല്ലോ. അത് എവിടെ ചേർക്കുന്നുവെന്നതിനെ ആശ്രയിച്ചായിരിക്കും പുതിയ വൃത്തം ഉണ്ടാവുക. ആ രീതി ഒന്നുകൂടി ആവർത്തിച്ചാലോ? വളരെ ലളിതമായ രണ്ടു വൃത്തങ്ങൾ ഇതാ:

**തോടകം**

ലക്ഷണം : സഗണം കില നാലിഹ തോടകമാം

താളം : തതതം തതതം തതതം തതതം

ഉദാ : ഹരിയും ഹരനും കുതുകത്തൊടെയ-
ന്നൊരുനാളൊരുമിച്ചതു ഭാഗ്യവുമായ്
വരദായകനായൊരു താരകമായ്
മരുവുന്നു വനേ, യവനേ ശരണം! (തോടകം)

ഈ തോടകത്തിന്റെ പാദത്തിലെ അവസാന ഗുരുവിനു മുമ്പിലുള്ള ഒരു ലഘു മാറ്റിയാൽ അത് ഉപചിത്രം എന്ന വൃത്തമാവും.

**ഉപചിത്രം**

ലക്ഷണം : ഉപചിത്രമതാം സസസം ലഗം

താളം : തതതം തതതം തതതം തതതം (തോടകം)
തതതം തതതം തതതം തതം (ഉപചിത്രം)

ഉദാ : ഹരിയും ഹരനും കുതുകത്തൊടെ-
യൊരുനാളൊരുമിച്ചൊരു ഭാഗ്യമായ്
വരദായകനായൊരു താരകം
മരുവുന്നു വനേ,യവനേ തൊഴാം

ഈ രണ്ടു വൃത്തങ്ങളിലുമുള്ള രചനകൾ വളരെ എളുപ്പമാണ് അല്ലേ.

പാഠം 46

## ദ്രുതവിളംബിതം

ഉപചിത്രം എന്ന വൃത്തത്തിന് ഇപ്പോൾ നിങ്ങളുടെ മനസ്സിലുള്ള താളം - തതതം തതതം തതതം തതം - ഇതാണല്ലോ. ഇതൊന്നു മാറ്റി ക്രമീകരിച്ചാൽ തത തംതത തംതത തംതതം എന്നാവുമല്ലോ. ഇതിന്റെ ആദ്യം ഒരു 'ത' ചേർത്താലോ?

താളം: തതത തംതത തംതത തംതതം

(മലചവിട്ടിക്കയറുന്ന ഒരു താളം, അല്ലേ?) ആവുമല്ലോ. അതാണു ദ്രുതവിളംബിതത്തിന്റെ താളം. ഉപചിത്രത്തിലും ദ്രുതവിളംബിതത്തിലും 'തംതത തംതത തംതതം' എന്ന ഭാഗമുണ്ട്. ഉപചിത്രത്തിന്റെ തുടക്കം 'തത' എന്നാണെങ്കിൽ ദ്രുതവിളംബിതത്തിന്റെ തുടക്കം 'തതത' എന്നാണെന്ന വ്യത്യാസമേയുള്ളൂ. പേര് ദ്രുതവിളംബിതം എന്നാണെങ്കിലും പ്രൗഢതാളത്തോടൊപ്പം മന്ദതാളത്തിലും ചൊല്ലാം. വീര്യത്തോടൊപ്പം അവശതയുടെ താളത്തിലും രചന നടത്താം. കാര്യം കാണാനുള്ള പുകഴ്ത്തലുകളും സമാശ്വാസം കൊള്ളാനുള്ള ശീലുകളും രചിക്കാൻ പറ്റിയ വൃത്തം.

| | |
|---|---|
| ലക്ഷണം | : ദ്രുതവിളംബിതമാം നഭവും ഭരം |
| ഗണങ്ങൾ | : നഭഭര (12 അക്ഷരങ്ങൾ) |
| താളം | : തതത തംതത തംതത തംതതം |
| ഉദാ | : കരുണയോടലമാലകൾ മന്ദമെൻ<br>കരതലേ മൃദുചുംബനമേകവേ<br>കരളിലേ കദനങ്ങളൊഴിഞ്ഞുപോയ്<br>"തിരകളേ, മമ നന്ദി" യുരച്ചു ഞാൻ.<br><br>തിരകൾപോൽ മുകിൽമാലകൾ നീലമായ്<br>നിരെനിരന്നു നിറഞ്ഞതു കാൺകിലോ<br>വിരുതൊടേ കപടം മറയാക്കിടും<br>തരുണിതൻ മുഖമോർമ്മയിൽ വന്നിടും. |

മൂന്നു വൃത്തങ്ങളുടെ താളങ്ങൾ താരതമ്യം ചെയ്തു നോക്കൂ.

തോടകം : തതതം തതതം തതതം തതതം

ഉപചിത്രം : തതതം തതതം തതതം തതം

ദ്രുതവിളംബിതം : തതത തംതത തംതത തംതതം

ഇപ്പോൾ ഉപചിത്രം 'വിഷമപാദവും അതിനോടു ചേർന്നു വന്ന 'ദ്രുതവിളംബിതം' സമപാദവുമായാൽ നമുക്കു 'ഹരിണപ്ലുത' എന്ന അർദ്ധസമവൃത്തം ലഭിക്കും.

**ഹരിണപ്ലുത**

ലക്ഷണം : വിഷമേ സസസം ലഗവും, സമേ
നഭഭരം ഹരിണപ്ലുതയാമിഹ

താളം : തത തംതത തംതത തംതതം
തതത തംതത തംതത തംതതം

ഉദാ : വിഷമത്തിൽ വരുന്നുപചിത്രവും
ദ്രുതവിളംബിതമാം സമപാദവും
വരുമെങ്കിലതോ 'ഹരിണപ്ലുത'
മധുരമാമൊരു വൃത്തമതോർക്ക, നീ

പറയാമിവനിന്നൊരു മോദമാ-
ണറിയുമോ സഖി, നീ മമ ഭാഗ്യമാം
നിറവാനിലുദിച്ചൊരു താരകം
നിറവിലെന്നുടെ ചാരെയണഞ്ഞപോൽ

ഗുരുമാരുതദേശമമർന്നവൻ
കരുണയോടിതു കേൾക്കണമേ നിജം
അരുതാത്ത വിധത്തിലുയർന്നിടും
ദുരിതമൊക്കെയൊഴിക്കണമേ ദ്രുതം.

ഒരാൾ ഒരു കർമ്മം ചെയ്യുമ്പോൾ അത് എല്ലാവർക്കും രസകരമാവണമെന്നില്ലാ, പ്രയോജനപ്രദമാവണമെന്നില്ലാ. ആ പ്രവൃത്തിയോട് ആഭിമുഖ്യമുള്ളവർക്കേ അതു രസകരമാവൂ. പ്രയോജനകരാവൂ. പക്ഷേ, ലക്ഷ്യം കാണുമ്പോൾത്തന്നെ ഭയപ്പാടോടെ, ആത്മവിശ്വാസമില്ലാതെ പിന്തിരിയുന്നവർക്ക്

ലക്ഷ്യപ്രാപ്തിയുണ്ടാവില്ലാ എന്നതും സത്യം. പക്ഷേ, ലക്ഷ്യബോധത്തോടെ മുന്നേറുന്നവർക്ക് അവിടെയെത്തുവാനുള്ള വഴികൾ സുഗമമാവും. അതിനുള്ള സൂത്രവഴികൾ, തന്ത്രങ്ങൾ എല്ലാം കൈപ്പിടിയിലൊതുക്കി ലക്ഷ്യത്തിലെത്തുവാൻ അവർക്ക് ഉത്സാഹമായിരിക്കും. ആ ഉത്സാഹം അവരെ ആഹ്ലാദത്തിലെത്തിക്കും. ആ ആഹ്ലാദം അവർക്കു നൽകുന്ന ധന്യത അനിർവചനീയവും. ഈ ദലങ്ങളിലൂടെ ശ്ലോകരചനയിൽ നിങ്ങൾ എത്രമാത്രം നൈപുണ്യം കൈവരിച്ചുവെന്ന് ഒന്നു തിരിഞ്ഞുനോക്കിക്കോളൂ.

കന്യ എന്ന വൃത്തത്തിൽ നാലക്ഷരങ്ങൾ ശരിയായി എഴുതാൻ ബുദ്ധിമുട്ടിയവരാണ് 14 അക്ഷരങ്ങളിൽ പഞ്ചചാമരവും 21 അക്ഷരങ്ങളിൽ കുസുമമഞ്ജരിയും കൈപ്പിടിയിലൊതുക്കി വിജയിച്ചത്. മറ്റുള്ളവർ ചെയ്യാൻ മടിക്കുന്നത് ധൈര്യപൂർവ്വം ഏറ്റെടുത്തു സഫലമാക്കിയതിന്റെ ധന്യതയാണത്. അത് അവരുടെ അഭിമാനനിമിഷങ്ങളും. കവിതയ്ക്കു വൃത്തം വേണ്ടാ, താളം വേണ്ടാ, കവനരീതികൾക്കു മാറ്റം വന്നുകഴിഞ്ഞു എന്നൊക്കെ പലരും പുലമ്പുന്ന ഈ കാലത്ത് കവിതയുടെ താളവും വൃത്തവും ഭംഗിയുമൊക്കെ ഇപ്പോഴും നെഞ്ചിലേറ്റുന്നവർ ധാരാളമായുണ്ട് എന്നു കാണുന്നത് ഹൃദ്യമാണ്, ആശ്വാസദായകമാണ്. അതിനപ്പുറം ആ താളവും ഭംഗിയുമൊക്കെ കൈപ്പിടിയിലൊതുക്കാൻ, അവയിലൊക്കെ രചനകൾ നടത്തി ആസ്വദിക്കുവാൻ അത്യുത്സാഹം കൊള്ളുന്നതും ആഹ്ലാദകരം! ജീവിതത്തിനും മനസ്സിനും ഒരു താളഭംഗിയുള്ളവർക്കേ ശ്ലോകരചന ഹൃദ്യമാവൂ. ഈശ്വരന്റെ ആ അനുഗ്രഹം സിദ്ധിച്ചവർക്ക് ആ ജന്മവാസനയും കരഗതമായിരിക്കും.



ദലം 47

# തടിനി

ഇനി നമുക്ക് നല്ല മനോഹരമായ താളമുള്ള മറ്റൊരു വൃത്തം പരിശീലിക്കാം. ശാന്തമായ തടിനി(നദി)യിലൂടെ ഒരു തോണി തുഴഞ്ഞുപോകുന്ന പ്രതീതിയുളവാക്കുന്ന വൃത്തം. അതുതന്നെയാണു വൃത്തത്തിന്റെ പേരും 'തടിനി'.

ലക്ഷണം: ഇഹ സം ജസം ജസ ജസം തുടർന്നുവരുമെങ്കിലങ്ങു തടിനി.

താളം : തതതം തതംത തതതം തതംത തതതം തതംത തതതം

ഉദാ : മണിവീണമീട്ടി സരസീരുഹത്തിലമരുന്ന വാണി,യിനി നിൻ
തുണവേണമിന്നു കവിതാശതങ്ങളിവനും രചിക്കുവതിനായി
ഉണരേണമെന്റെ ഹൃദയേ മരന്ദമധുരോപമം വരികളായ്
അണിചേർന്നുചേർന്നു നിറവാർന്ന കാവ്യമിനിയും നിരത്തുമിവനും.

ശരണംവിളിച്ചു ശബരീശ, നിന്റെ സവിധത്തിലെത്തുമളവിൽ
കരളിൽ കടന്ന കദനങ്ങളൊക്കെയൊഴിവായിടുന്നതറിവേൻ
ധരയിൽ പടർന്ന ദുരിതങ്ങളൊക്കെയതുപോലെതന്നെയൊഴിയാൻ
കരുതൂ, ഹരന്റെ സുതനായൊരുത്തനരുളുന്നു ഘോരവിപിനേ.

എങ്ങനെയുണ്ട് ഈ വൃത്തം? രസകരമല്ലേ? സഗണവും ജഗണവും മാത്രമേ ഇതിലുള്ളൂ. വളരെ മധുരമായ താളവുമുണ്ട്. അനായാസമായി നിങ്ങൾക്കു രചനകൾ നടത്തുവാനും കഴിയും.



ദളം 48

# പഥ്യാവക്ത്രം

എട്ടക്ഷരങ്ങൾ ഒരു പാദത്തിൽ വരുന്ന ഛന്ദസ്സിനെയാണ് അനുഷ്ടുപ്പ് ഛന്ദസ്സ് എന്നു പറയുന്നത്. ഈ ഛന്ദസ്സിൽ വിദ്യുന്മാല, സമാനിക, പ്രമാണിക, നാരാചിക തുടങ്ങിയ പല 'ലക്ഷണ' വൃത്തങ്ങളും (രണ്ടു ഗണങ്ങൾ ക്രമമായും അവസാനം രണ്ടക്ഷരങ്ങളും വരുന്നത്), വക്ത്രം, പഥ്യാവക്ത്രം, നവിപുല, രവിപുല ഇങ്ങനെയിങ്ങനെ പലപല 'വിലക്ഷണ' വൃത്തങ്ങളുണ്ട്. (ഇവയ്ക്ക് ആദ്യത്തെയും അവസാനത്തെയും അക്ഷരങ്ങൾ മാറ്റിയിട്ട് ഇടയിൽ പല ഗണങ്ങളും മാറിമാറി വരും). ഇതിൽ വക്ത്രത്തിന്റെ ലക്ഷണം ഇങ്ങനെയാണ്. ഇതു പരിശീലിക്കുവാൻ ആദ്യം അല്പം പ്രയാസം നേരിട്ടേക്കാം.

ലക്ഷണം: ആദ്യക്ഷരം കഴിഞ്ഞിട്ട്
നസകാരങ്ങൾ കൂടാതെ
നാലിനു ശേഷം യകാരത്തെ-
ച്ചെയ്താൽ വക്ത്രമനുഷ്ടുപ്പിൽ.

ആദ്യാക്ഷരം മാറ്റിനിറുത്തുക. അതിനുശേഷം നഗണമോ സഗണമോ ആവരുത്. അടുത്തത് യഗണമാവണം. പിന്നെ ഒരക്ഷരം ലഘുവോ ഗുരുവോ ആയി വരും. ഇങ്ങനെയുള്ള വൃത്തമാണ് വക്ത്രം. (ആദ്യാവസാന അക്ഷരങ്ങൾക്കിടയിൽ വരുന്ന ഗണങ്ങൾ ബ്രായ്ക്കറ്റിൽ കൊടുത്തിരിക്കുന്നു.

സ / രസീരു / ഹസങ്കാ / ശം (ജ, യ)
സ / രസം ഞാൻ / നമിക്കു / ന്നേൻ (യ, യ)
ച / ടപ്പാം വാ / ലിതങ്ങോ / ട്ടേ... (മ, യ)
ക്കെ / ടുപ്പാൻ സാ / ദ്ധ്യമല്ലേ / തും... (മ, യ)

## പഥ്യാവക്ത്രം

വിഷമപാദങ്ങളിൽ വക്ത്രലക്ഷണവും സമപാദങ്ങളിൽ രണ്ടാം ഗണം യഗണത്തിനു പകരം ജഗണവുമായാൽ പഥ്യാവക്ത്രം എന്ന വൃത്തമാവും.

സ / രസീരു / ഹസങ്കാ / ശം... (ജ, യ)
ര / രസം കു / മ്പിടുന്നു / ഞാൻ ... (യ, ജ)

## അനുഷ്ടുപ്പ്

ആദ്യാക്ഷരവും അവസാന അക്ഷരവും ലഘുവോ ഗുരുവോ ആവാം. അതിനു ശേഷം എല്ലാ പാദത്തിലും നഗണമോ സഗണമോ ആവരുത്. വിഷമപാദത്തിൽ രണ്ടാം ഗണം ജഗണവും സഗണവും ആവരുത്. സമപാദത്തിൽ ആദ്യഗണം നഗണമോ സഗണമോ പാടില്ലായെന്നതിനു പുറമേ രഗണവുമാവരുത്. രണ്ടാമതു വരുന്ന ഗണം 'ജഗണം' തന്നെ ആവണം.

വെ / ള്ളുരമ / ർന്ന ഗൗരീ / ശ... (ര, യ)
മു / ള്ളിലൻപൊ / ടു ചിന്ത / യേ... (ജ, ജ)
ഇ / ണക്കം ദു / ഷ്ടരിൽ പ / റ്റാ... (മ, യ)
പി / ണക്കം താൻ / ഫലപ്പെ / ടും... (മ, ജ)

ഇപ്പോൾ 70 വൃത്തങ്ങളിൽ നിങ്ങൾ പരിജ്ഞാനം നേടിക്കഴിഞ്ഞു. വൃത്തമഞ്ജരിയിൽ 277 സമവൃത്തങ്ങളും 13 അർദ്ധസമവൃത്തങ്ങളുമായി 290 വൃത്തങ്ങളുണ്ട്. ഇവയിൽ ഏതു വൃത്തത്തിൽ വേണമെങ്കിലും ശ്ലോകങ്ങളെഴുതുവാൻ ഇപ്പോൾ നിങ്ങൾക്കു കഴിയും. അതിലെ പാദങ്ങളിൽ വന്നിരിക്കുന്ന ഗണങ്ങൾ ഏതൊക്കെയെന്നു നോക്കുക. ആ ഗണങ്ങളെ തം, ത എന്ന അക്ഷരങ്ങളിൽ നിരത്തുക. യുക്തമായ താളത്തിൽ ക്രമീകരിച്ച് ഒരു താളം മനസ്സിൽ ഉറപ്പിക്കുക. അതിനനുസരിച്ച വാക്കുകളിൽ ശ്ലോകമെഴുതുക. ഈ രീതിയിൽ ഏതു വൃത്തത്തിലും ശ്ലോകരചന സാദ്ധ്യമാവും.

സംസ്കൃതവൃത്തങ്ങളിൽ രചന നടത്തുവാൻ നൈപുണ്യം നേടുകവഴി നിങ്ങൾക്കു വാക്കുകളുടെ ഒരു വലിയ ശേഖരവും കൈവരിക്കുവാൻ കഴിയുമെന്നതിൽ സംശയമില്ലാ. കാരണം, ഒരു വാക്ക് ഗണത്തിനനുസരിച്ചു പ്രയോഗിക്കുവാൻ കഴിയാതെവരുമ്പോൾ അതേ അർത്ഥമുള്ള മറ്റൊരു വാക്ക് ആ ഗണത്തിനു യുക്തമായതു നിങ്ങൾക്കു കണ്ടുപിടിക്കേണ്ടിവരും. ഒരു ശ്ലോകത്തിൽ സൂര്യനെ സൂചിപ്പിക്കുവാൻ രഗണം വേണമെങ്കിൽ 'ഭാസ്കരൻ' എന്നും സഗണം വേണമെങ്കിൽ 'കതിരോൻ' എന്നും മഗണമാണു വേണ്ടതെങ്കിൽ 'ആദിത്യൻ' എന്നൊക്കെയും യുക്തമായി പ്രയോഗിക്കാമെന്നു നിങ്ങൾ മനസ്സിലാക്കും. അപ്പോൾ കൂടുതൽ കൂടുതൽ വാക്കുകൾ നിങ്ങളറിയാതെതന്നെ പഠിക്കുന്നു. ഇതു ജീവിതത്തിലെ ഒരു പാഠവുമാണ്. ഒരു സന്ദിഗ്ധഘട്ടത്തെ നേരിടാൻ ഉടൻ പറ്റുന്നില്ലെങ്കിൽ അതിനനുയോജ്യമായ മറ്റൊരു വഴി കണ്ടുപിടിച്ച് ആ അവസ്ഥ തരണംചെയ്യാൻ അറിയാതെ നിങ്ങൾ പരിശീലിക്കുന്നു.

വൃത്തഭംഗമില്ലാതെ ശ്ലോകം എഴുതാൻ പഠിക്കുകവഴി നിത്യജീവിതത്തിൽ പലപ്പോഴും പ്രയോജനപ്പെടുന്ന ഈയൊരു ഗുണവിശേഷം അഥവാ സന്ദേശം നിങ്ങൾക്കു ലഭിക്കുന്നു. അതു പലർക്കും ഗുണംചെയ്യും. നിങ്ങൾക്കു ജീവിതത്തിൽ അതെല്ലാം പ്രയോജനപ്പെടട്ടെയെന്ന് ആശംസിക്കുന്നു.

## വൈയാകരണന്മാരുണ്ടാക്കുന്ന വയ്യാവേലികൾ

ഇപ്പോൾ നിങ്ങൾ സംസ്കൃതവൃത്തങ്ങളിൽ ശ്ലോകങ്ങളെഴുതാൻ ഒരുങ്ങുമ്പോൾ ചില "വയ്യാകരണന്മാർ" അതു വയ്യ, ഇതു വയ്യ എന്നൊക്കെ പറഞ്ഞ് നിങ്ങളെ അലോസരപ്പെടുത്തിയേക്കാം. അവർക്ക് കൂട്ടക്ഷരമെല്ലാം ദൃഢമാണ്. ചില്ലക്ഷരങ്ങൾക്കു പുറകിൽ എല്ലാം ഇരട്ടിച്ചെഴുതണം. ഇങ്ങനെയൊക്കെയുള്ള വാദങ്ങൾ വിവേകപൂർവ്വം സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യുക. കൂട്ടക്ഷരങ്ങൾ ചിലയിടങ്ങളിൽ ദൃഢമല്ലാതെ വരുമെന്ന് വൃത്തമഞ്ജരിയിൽ ഉദാഹരണസഹിതം കൊടുത്തിട്ടുണ്ടല്ലോ എന്നു പറഞ്ഞാൽ, "ഏത് എ.ആർ പറഞ്ഞാലും ഞാൻ അതംഗീകരിക്കില്ല" എന്നു പറയുന്ന 'ഞാൻ'മാരും ഉണ്ടെന്നറിയുക. അങ്ങനെ നാരായണീയത്തിലും രാമചന്ദ്രവിലാസത്തിലുമൊക്കെ പ്രയോഗമുണ്ടെന്നു സൂചിപ്പിച്ചാൽ, "ഭാഗവതത്തിൽ വൃത്തഭംഗമുള്ള ശ്ലോകങ്ങളുണ്ട്, നാരായണീയത്തിൽ യതിഭംഗം ധാരാളം, പൂന്താനം കൃതികളിൽ രചനാപരമായ ശൈഥില്യങ്ങൾ കുറവല്ല. അവയൊന്നും നമുക്ക് അനുകരിക്കാനുള്ളവയല്ല" എന്നൊക്കെ നമ്മളോട് ഉദ്ഘോഷിക്കും. ഏതായാലും വ്യാസനും ഭട്ടതിരിയും പൂന്താനവുമൊക്കെ ഇക്കാലത്ത് ഇവയൊന്നും രചിക്കാതിരുന്നതു നന്നായെന്നേ നമുക്ക് ചിന്തിക്കാനാവൂ. കേരളപാണിനീയത്തിൽ "എല്ലാംകൂടി നോക്കുമ്പോൾ സംസ്കൃതശാസ്ത്രിമാരുടെ ആക്ഷേപങ്ങളെ വകവയ്ക്കാതെ ഭാഷാരീതിയനുസരിച്ച് ദ്വിത്വം കൂടാതെ ശ്ലോകങ്ങൾ ചെയ്യുന്നതിന് യാതൊരു സങ്കോചവും വിചാരിപ്പാനില്ല" എന്ന എ.ആറിന്റെ അഭിപ്രായത്തോട് നമുക്കു യോജിക്കാം. അല്ലായിരുന്നെങ്കിൽ 'ആനബ്ഭ്രാന്ത്, പാതിപ്ഫലം' എന്നൊക്കെ ശ്ലോകങ്ങളിൽ ഉപയോഗിക്കേണ്ടിവരുമായിരുന്നു.

അതുകൊണ്ട് വയ്യാവേലികളുമായി വരുന്ന ഇത്തരം വൈയാകരണന്മാരെ അവഗണിക്കുക. 'യുക്തിബോധപൂർവ്വം' ശ്ലോകങ്ങൾ രചിച്ചുകൊള്ളുക; ആശംസകൾ.

●

# ഭാഷാവൃത്തങ്ങൾ

ഇതുവരെ ഇവിടെ അവതരിപ്പിക്കപ്പെട്ട സംസ്കൃതവൃത്തങ്ങളും അവയുടെ ഗണങ്ങളുടെ അടിസ്ഥാനത്തിലുള്ള കർക്കശനിയമങ്ങളും കണ്ട് ഭയപ്പെട്ടിരിക്കുന്നവർക്കു വളരെ സന്തോഷം പകരുന്ന വിഭാഗത്തിലുള്ളവയാണ് ഭാഷാവൃത്തങ്ങൾ. ഇവിടെയുള്ള പ്രധാന സൗകര്യം "വ്യവസ്ഥയെല്ലാം ശിഥിലം, പ്രധാനം ഗാനരീതിതാൻ" എന്ന സ്വാതന്ത്ര്യം നൽകലാണ്. ഇവിടെ ഗുരു, ലഘു നിയമങ്ങളൊന്നുമില്ലാ. അതിനു പകരം, മാത്രകളുടെ അടിസ്ഥാനത്തിലുള്ള ഗണവ്യവസ്ഥയാണുള്ളത്. മാത്രകൾ കൃത്യമായി വന്നാൽ വൃത്തം ശരിയാവും. അതായത്, തം എന്നതിനു പകരം തത എന്നു പലപ്പോഴും പ്രയോഗിക്കുവാൻ സാധിക്കും. അതുപോലെ ത എന്നെഴുതിയിട്ടു മാത്ര തികയ്ക്കാൻ താ എന്നു വേണമെങ്കിൽ പാടിനീട്ടാനുള്ള സ്വാതന്ത്ര്യം "ഗുരുവാക്കാമിച്ഛപോലെ പാടിനീട്ടി ലഘുക്കളെ" എന്ന നിയമം വഴി തന്നിരിക്കുന്നു. അപ്പോൾ താളവും പാടുന്ന രീതിയുമൊക്കെ കവിതന്നെ തീരുമാനിക്കുന്നു. ആശയത്തിന്റെ ഭാവവും വികാരവും അനുസരിച്ചു കവിത രചിക്കപ്പെടുന്നു.

ഇവിടെ ഒരു താളഖണ്ഡത്തിൽ നിശ്ചിത അക്ഷരങ്ങൾ അല്ലെങ്കിൽ മാത്രകൾ ഉണ്ടാവും. ഭാഷാവൃത്തങ്ങളിൽ പ്രധാനമായും മൂന്നക്ഷരം ചേർന്ന ഗണങ്ങൾ, രണ്ടക്ഷരം ചേർന്ന ഗണങ്ങൾ, മൂന്നക്ഷരവും രണ്ടക്ഷരവും ചേർന്ന ഗണങ്ങളുടെ സങ്കരം എന്നൊക്കെ വിവിധ തരത്തിൽ ഛന്ദസ്സുകൾ വരാം. ഇതിന്റെ അടിസ്ഥാനത്തിൽ ഇവയെ കാകളിഛന്ദസ്സ്, കേകഛന്ദസ്സ്, തരംഗിണിഛന്ദസ്സ്, നതോന്നതഛന്ദസ്സ് എന്നീ നാലു വിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. സംസ്കൃത വൃത്തത്തിലുള്ള ശ്ലോകങ്ങൾക്കു നാലു പാദങ്ങൾ ഉള്ളപ്പോൾ ഭാഷാവൃത്തത്തിലുള്ള കവിതകൾക്ക് ഈരടി (രണ്ടു വരികൾ) ആണ് കണക്കിലെടുക്കുന്നത്.



പാഠം 49

# കാകളിഛന്ദസ്സ്

കാകളിഛന്ദസ്സിലെ ആദ്യവൃത്തം വൃത്തങ്ങളുടെ മാതാവെന്നു വിളിക്കപ്പെടുന്ന 'കാകളി' തന്നെയാണ്.

## കാകളി

അഞ്ചു മാത്രകൾ മൂന്നരക്ഷരങ്ങളിൽ വരുന്ന നാലു ഗണങ്ങൾ ഒരു വരിയിൽ വരുന്ന രണ്ടു വരികൾ. അതായത്, മൂന്നക്ഷരങ്ങളിൽ അഞ്ചു മാത്രകൾ വരുന്ന എട്ടു ഗണങ്ങൾ രണ്ടു വരികളിലായി വന്നാൽ അതു കാകളി എന്ന വൃത്തമായി. കാകളിയിൽ ആദ്യ അക്ഷരം ഗുരു ആയിരിക്കണമെന്ന ഒരു നിർബന്ധം മറക്കല്ലേ. എന്നാൽ, ഗണങ്ങളിൽ അഞ്ചുമാത്രകൾ വന്നില്ലെങ്കിൽ അഞ്ചു മാത്രയുടെ സമയം എടുത്തു നീട്ടിച്ചൊല്ലിയാൽ മാത്രം മതി.

"മാത്രയഞ്ചക്ഷരം മൂന്നിൽ വരുന്നോരു ഗണങ്ങളെ
എട്ടുചേർത്തുള്ളീരടിക്കു ചൊല്ലാം കാകളിയെന്നു പേർ."

മാത്രയുടെ അടിസ്ഥാനത്തിൽ 5-5-5-5 എന്നും അക്ഷരങ്ങളുടെ അടിസ്ഥാനത്തിൽ 3-3-3-3 എന്നും കാകളിയുടെ രീതി കണക്കാക്കാം.

അക്ഷരമാതൃക: 3-3-3-3

മാത്രാമാതൃക: 5-5-5-5 എന്നായിരിക്കണം.

ഇതു ലളിതമായി ഇങ്ങനെ ചൊൽവടിവിൽ എഴുതാം.

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാകളീ കാകളീ.

കാകളീ എന്നതിൽ അഞ്ചു മാത്രയാണുള്ളത്. ഇനി എഴുതുമ്പോൾ ചിലയിടങ്ങളിൽ നാലു മാത്രയേ വന്നുള്ളുവെങ്കിൽ അതു പാടിനീട്ടി അഞ്ച് മാത്രയാക്കുകയും ചെയ്യാം എന്നു നേരത്തേതന്നെ പറഞ്ഞിട്ടുമുണ്ടല്ലോ. വളരെ എളുപ്പത്തിൽ ഭാഷാവൃത്തത്തിൽ കവിതയെഴുതാൻ കഴിയുന്നതിന്റെ കാരണം ഇപ്പോൾ മനസ്സിലായില്ലേ? ഇവിടെ മാത്രകൾക്കും താളത്തിനും വളരെ പ്രാധാന്യമുണ്ടെന്നോർക്കണം. അഞ്ചു മാത്രകൾ എന്നു പറഞ്ഞാൽ രണ്ടു ഗുരുക്കളും ഒരു ലഘുവുമേ പാടുള്ളൂ. അവ അടുക്കുന്നത് ഒരുപോലെയായാൽ ചൊല്ലാൻ സുഖമേറും. ഉദാഹരണത്തിന്, കാകളീ കാകളീ എന്നായാൽ

അടുത്ത ഖണ്ഡവും കാകളീ കാകളീ എന്നാവുന്നതാണു ഭംഗി.

കാകളീ കാകാളി എന്നായാൽ അടുത്ത ഖണ്ഡവും കാകളീ കാകാളി എന്നാവണം. അതിനു പകരം കാകളീ കാകാളീ എന്നായാൽ മാത്ര കൂടും, വൃത്തം മാറും. താളം മാറിമാറി എഴുതുമ്പോഴും എപ്പോഴും പാടിനീട്ടേണ്ടിവരുമ്പോഴും ചൊല്ലാൻ സുഖം കുറയും. ഒരു വരിയിൽ അക്ഷരങ്ങൾ 12 എണ്ണം വേണമെന്നതും ഓരോരോ മൂന്നക്ഷരങ്ങളിലും അഞ്ചു മാത്രകളേ വരാവൂ എന്നതും ശ്രദ്ധിക്കണം. മൂന്നക്ഷരഗണം കഴിയുന്നതും രഗണവും തഗണമാവുന്നതാണ് കാകളി ചൊല്ലാൻ കൂടുതൽ ഭംഗി നൽകുക.

അതിനാൽ ര, ത ഗണങ്ങൾ ഈരടികളിൽ കലർത്തി പ്രയോഗിക്കുന്നതു നന്നാവും. ഇവയല്ലാതെ മറ്റു ഗണങ്ങൾ (മഗണം പാടില്ല) പ്രയോഗിച്ചാൽ പാടി നീട്ടേണ്ടിവരും. തുടർച്ചയായി പാടി നീട്ടേണ്ടിവരുന്നതു ചൊല്ലലിൽ അഭംഗിയുണ്ടാക്കിയേക്കാം. ഏതായാലും എഴുതിനോക്കിയശേഷം മൂന്നക്ഷരങ്ങളിൽ അഞ്ചു മാത്ര വരുന്നവിധം പാടി നോക്കുക. ഭംഗിയായി ചൊല്ലാൻ കഴിയുന്നുവെങ്കിൽ നിങ്ങൾ കാകളി കൈപ്പിടിയിൽ ഒതുക്കിക്കഴിഞ്ഞുവെന്നറിയുക. അതിനു പറ്റുന്നില്ലെങ്കിൽ ആ ഭാഗങ്ങൾ മാത്രം യുക്തമായി തിരുത്തിയെഴുതുക.

ഇനി, കാകളിയിലുള്ള ചില കവിതാഭാഗങ്ങൾ നോക്കാം.

1. വത്സ! സൗമിത്രേ കുമാര! നീ കേൾക്കേണം
   മത്സരാദ്യം വെടിഞ്ഞെന്നുടെ വാക്കുകൾ ('ഞ്ഞെന്നുടെ' എന്നിടത്തു നാലു മാത്രകളേയുള്ളൂ. അതിനാൽ പാടുമ്പോൾ 'ഞ്ഞെന്നുടേ' എന്നു പാടാറുള്ളതു ശ്രദ്ധിക്കുക.)
2. സ്നേഹിക്കയില്ല ഞാൻ നോവുമാത്മാവിനെ
   സ്നേഹിച്ചിടാത്തൊരു തത്ത്വശാസ്ത്രത്തെയും
3. ശാരികേ ശാരികേ സിന്ധുഗംഗാനദീ-
   തീരം വളർത്തിയ ഗന്ധർവ്വഗായികേ!

ഇപ്പോൾ കാകളിയുടെ ചൊൽവടിവും മാധുര്യവും മനസ്സിലായല്ലോ? ഇനി രണ്ടു വരി എഴുതാൻ ആർക്കും എളുപ്പമല്ലേ? ശ്രമിച്ചുനോക്കൂ. ആശംസകൾ!



ഖേലം 50

# മിശ്രകാകളി

കാകളി വളരെ സരളമായ വൃത്തമാണെന്നു നിങ്ങൾ മനസ്സിലാക്കിയല്ലോ. അതിൽ അഞ്ചു മാത്രകൾ മൂന്നക്ഷരങ്ങളിൽത്തന്നെ വരണമെന്നുള്ള നിബന്ധനയും ശ്രദ്ധിച്ചിട്ടുണ്ടാവുമല്ലോ. എന്നാൽ, മൂന്നക്ഷരങ്ങളിലല്ലാതെ നാലോ അഞ്ചോ അക്ഷരങ്ങളിലായി ഇഷ്ടംപോലെ പ്രയോഗിച്ചാൽ അതാണു മിശ്രകാകളി എന്ന വൃത്തം. ഈ മാറ്റം രണ്ടു വരികളിലും ആവാം. പക്ഷേ, വരികളിൽ ആകെ വരുന്നത് 20 മാത്രകൾ മാത്രമാണെന്നോർക്കണം.

ലക്ഷണം: ഇച്ഛപോലെ ചിലേടത്തു ലഘുപ്രായഗണങ്ങളെ
ചേർത്തും കാകളി ചെയ്തിടാമതിൻ പേർ മിശ്രകാകളി

അതായത്, കാകളിയിലെ ഗുരുക്കൾക്കു പകരം അധികം ലഘുക്കൾ ചേർത്ത് (ഇതിന് ലഘുപ്രായമാക്കുക എന്നു പറയും) ഇഷ്ടംപോലെ രചിക്കുന്നതാണ് മിശ്രകാകളിയാകുന്നത്.

ഉദാഹരണത്തിന്,

1. അനുദിനവു / മാവഴി / ഗമനമതു / മുണ്ടു മൽ-
   പരമമല / ദർശന / ക്കുതുകമൊടു / കേൾ സഖേ

(ഒന്നാമത്തെയും മൂന്നാമത്തെയും ഗണങ്ങളെ ലഘുപ്രായമാക്കിയിരിക്കുന്നു)

2. ശിവശിവ മ / നോഹരേ / ശീലവതി / സാദരം

(ആദ്യഗണത്തിൽ അഞ്ചു മാത്രകൾ അഞ്ചക്ഷരങ്ങളിലും, മൂന്നാം ഗണത്തിൽ നാലക്ഷരങ്ങളിലും എന്നതു ശ്രദ്ധിക്കുക)

3. പഴമതൻ / ചുവരെഴു / ത്തൊന്നു നാം / നോക്കുകിൽ
   പലവിധം / നന്മകൾ / നമ്മൾക്കു / കണ്ടിടാം

അപ്പോൾ കാകളിയെ മിശ്രകാകളിയാക്കുന്ന രീതി മനസ്സിലായല്ലോ. അഞ്ചു മാത്രകൾ മൂന്നക്ഷരത്തിൽ എന്നുള്ളതു നാലോ അഞ്ചോ അക്ഷരങ്ങളിലാക്കി എവിടെയും പ്രയോഗിച്ചാൽ മിശ്രകാകളിയാവും. എങ്കിൽ മിശ്രകാകളിയിൽ രചനകൾക്കൊന്നു ശ്രമിച്ചുനോക്കൂ.

മിശ്രകാകളിയിൽ കവിതകളെഴുതുമ്പോൾ-

1. അഞ്ച് അല്ലെങ്കിൽ പത്തു മാത്രകൾ ഒരുമിച്ചു സ്വതന്ത്രമായി ചൊല്ലി ച്ചൊല്ലിപ്പോകുവാനാവുന്ന വിധത്തിൽ വാക്കുകൾ ക്രമീകരിച്ചാൽ ചൊല്ലാൻ സുഖമുണ്ടാവും. അല്ലെങ്കിൽ വാക്കിനെ മുറിച്ചും ചൊല്ലിനീട്ടിയുമൊക്കെ ചൊല്ലുമ്പോൾ ഉണ്ടാവുന്ന അഭംഗി സ്പഷ്ടമായി നമുക്ക് അലോസരം സൃഷ്ടിച്ചേക്കാം.

ഒരുമാത്ര ചിന്തിച്ചു / നോക്കിയാൽ ഭൂമിയിൽ
വെറുതെയീ ജന്മമെ / ന്നോർത്തു ഭ്രമിച്ചു ഞാൻ...

ഈ വരികൾ അങ്ങനെ വരുന്നതുകൊണ്ട് ചൊല്ലാനുള്ള സുഖം നോക്കൂ.

മഴമുകിലുനീന്തുന്ന / മാനത്തിനെന്തുചേൽ
കളകളം പാടുന്ന / കിളികളും പാറുന്നു

ഇതും അതുപോലെ നല്ല വരികൾ.

2. ഒരു വരിയിൽ ആകെ 20 മാത്രകളേ വരാവൂ. അക്ഷരങ്ങളുടെ എണ്ണം പലതായി വരും. തംതതത, തതംതത, തതതംത, തതതതം, തതതതത ഇങ്ങ നെയൊക്കെ അഞ്ചു മാത്രകൾ പ്രയോഗിക്കാം. പക്ഷേ, ഒന്നാമതു സൂചിപ്പിച്ച കാര്യം ഓർത്തിരിക്കുകയും വേണം. വാക്കുകൾ ഇടയ്ക്കുവച്ചു മുറിയാനിട വരരുത്.

പരമശിവ / നു കൈലാ / സത്തിലുസു / ഖം വരാൻ... ഇങ്ങനെയൊക്കെ എഴുതിയാൽ ഒരു നല്ല രീതിയിൽ ചൊല്ലാൻ ബുദ്ധിമുട്ടു തോന്നിയേക്കാം. അതുകൊണ്ട് എഴുതിയിട്ടു ചൊല്ലി നോക്കി അപാകമില്ലെന്ന് ഉറപ്പുവരുത്തണം.



പാഠം 51

# കളകാഞ്ചി, മണികാഞ്ചി

മിശ്രകാകളിയിൽ ചെറിയ വ്യത്യാസം വരുത്തിയാൽ കിട്ടുന്ന രണ്ടു വൃത്തങ്ങളാണ് കളകാഞ്ചിയും മണികാഞ്ചിയും. ഗുരുക്കളെ ലഘുവാക്കുക (ലഘുപ്രായമാക്കുക) എന്ന വ്യത്യാസമാണ് ഇതിൽ രണ്ടിലും കാണുക. കാകളിയുടെ വരികളിലെ ഗുരുക്കളെ എവിടെയും ലഘുപ്രായമാക്കിയാൽ കിട്ടുന്നതാണ് മിശ്രകാകളി. എന്നാൽ, നിയതമായി ഐമാത്രാ (അഞ്ചു മാത്രകളുള്ള) ഗണമാക്കിയാൽ മിശ്രകാകളി കളകാഞ്ചിയോ മണികാഞ്ചിയോ ആയി മാറും.

**കളകാഞ്ചി**

കാകളിയുടെ ആദ്യവരിയിലുള്ള രണ്ടോ മൂന്നോ ഗണങ്ങൾ ലഘുക്കൾകൊണ്ടു മാത്രം ഐമാത്രാ (അഞ്ചു മാത്ര) ഗണമാക്കിയാൽ കിട്ടുന്നതാണ് 'കളകാഞ്ചി' എന്ന വൃത്തം.

ലക്ഷണം: കാകളിക്കാദ്യപാദത്തെ
രണ്ടോ മൂന്നോ ഗണങ്ങളെ
ഐയഞ്ചു ലഘുവാക്കീടി-
ലുളവാം കളകാഞ്ചി കേൾ

അപ്പോൾ ആദ്യവരിയിൽ ചൊൽവടിവ്, 'ലലലലല ലലലലല കാകളി കാകളീ' എന്നോ ലലലലല ലലലലല ലലലലല കാകളീ' എന്നോ ആവും. രണ്ടാം വരി കാകളീ കാകളീ കാകളീ കാകളീ എന്നുതന്നെ നിലനില്ക്കും. ഇവിടെ ആദ്യപാദത്തിൽ മാത്രമേ വ്യത്യാസം വരുത്തിയിട്ടുള്ളൂ എന്നു ശ്രദ്ധിക്കുക.

ലലലലല ലലലലല കാകളീ കാകളീ
കാകളീ കാകളീ കാകളീ കാകളീ
അല്ലെങ്കിൽ
ലലലലല ലലലലല ലലലലല കാകളീ
കാകളീ കാകളീ കാകളീ കാകളീ
ഇതാണു കളകാഞ്ചി.

ഈ വൃത്തത്തിലുള്ള ചില കവിതാപാദങ്ങൾ

1. വിബുധപതി / യൊടുനിശിച / രാലയം / വെന്തൊരു
   വൃത്താന്ത/മെല്ലാമ/റിയിച്ചു/കൊള്ളുവാൻ.

2. സകലശുക / കുലവിമല / തിലകിതക / ളേബരേ
   സാരസ്യ / പീയൂഷ / സാരസർ / വ്വസ്വമേ

3. സകലവിധ കഴിവിവയിൽ നേടിയെല്ലാവരും
   പ്രാവീണ്യമോടേ രചിക്ക കാവ്യങ്ങളും (സ്വന്തം)

**മണികാഞ്ചി**

കാകളിയുടെ ഈരടിയുടെ 'രണ്ടു വരികളിലും ആദ്യഗണം മാത്രം' ലഘുക്കൾകൊണ്ട് ഐമാത്രാഗണമാക്കിയാൽ മണികാഞ്ചി ആവും.

കാകളിക്കുള്ള പാദങ്ങൾ
രണ്ടും പിന്നെയാദിമം
ഗണം മാത്രം ലഘുമയ-
മായാലോ മണികാഞ്ചിയാം

ലലലലല കാകളീ കാകളീ കാകളീ
ലലലലല കാകളീ കാകളീ കാകളീ എന്ന ചൊൽവടിവ്.

ഉദാഹരണങ്ങൾ: 1. അവനുമൊരു / കാവ്യകൃ / ത്തെത്രയോ / കാലമാ
യവളുടെ ക /ടാക്ഷത്തി / നാശിച്ചി / രിപ്പവൻ

2. കുലടയവ / ളെന്നുള്ള / കാഹള / മുതുന്ന
കുടിലഹൃദ / യങ്ങളേ / നിങ്ങൾക്കു / മംഗളം

3. പലരുമിവിടെത്തി വിഡ്ഢിത്തം വിളമ്പുകിൽ
അതിൽ വിഷമമേതുമേ തോന്നേണ്ടതില്ലെടോ (സ്വന്തം)

രണ്ടും തമ്മിലുള്ള വ്യത്യാസം വ്യക്തമായി മനസ്സിലായിക്കാണുമല്ലോ. മനോഹരങ്ങളായ ഈ വൃത്തങ്ങളും പരിശീലിച്ചോളൂ.



ദലം 52

# ശ്ലഥകാകളി

കാകളിയുടെ മാത്രാനിയമത്തിൽ അയവു വന്നാൽ അതിനെ ശ്ലഥകാകളി എന്നു പറയുന്നു. ആദ്യക്ഷരം ലഘുവാകുക, മാത്രകൾ ഗണത്തിൽ കൂടുതൽ കുറവു വരുകയൊക്കെ ശ്ലഥകാകളിയുടെ ലക്ഷണമാണ്. കാകളിക്കു മൂന്നക്ഷരങ്ങളിൽ അഞ്ചു മാത്രകളാണല്ലോ ഉള്ളത്. എന്നാൽ, അതിൽ ആറ് മാത്രകൾ വന്നാൽ, അതായത് ഒരു ഗണമെങ്കിലും 'മഗണ' മായാൽ അതു 'ശ്ലഥകാകളി' ആവും.

ലക്ഷണം: വർണ്ണങ്ങൾ മൂന്നും ഗുരുക്കളായ് മാത്രകൾ
ആറായ് വന്നീടുകിൽ പേര് ശ്ലഥകാകളി

താളം : കാകാളീ കാകളീ കാകളി കാകളീ
കാകളി കാകാളീ കാകളി കാകളീ

കാകളിയുടെ ലക്ഷണത്തിലെ താളത്തിൽ കാകളീ എന്നതെവിടെയെങ്കിലും കാകാളീ എന്നു വന്നാൽ ശ്ലഥകാകളി ആവും. ഇതിന്റെ ലക്ഷണത്തിലെ ഒന്നും രണ്ടു വരികളുടെ ആദ്യഗണം മഗണമാണെന്നു കാണാമല്ലോ. താളത്തിൽ ആദ്യവരിയിൽ ഒന്നാമത്തെയും, രണ്ടാം വരിയിൽ രണ്ടാമത്തെയും ഗണങ്ങളും മഗണമാണ്. അങ്ങനെ എതു 'കാകളി' യെയും കാകാളീ ആക്കാം.

സൗന്ദര്യത്തിന്റെ തികവുകണ്ടല്ലേതും
മംഗല്യത്തിനനുവാദം കൊടുത്തതും.

ഇതിന്റെ രണ്ടു വരികളുടെയും ആദ്യഗണങ്ങൾ മഗണമാണല്ലോ. ഇതു ശ്ലഥകാകളി ആണ്.

പിന്നെ ശ്രീരാമനും ലക്ഷ്മണൻ തന്നോടു
തന്നെ ചിരിച്ചരുൽചെയ്തു രഹസ്യമായ്

എന്നതിൽ ആദ്യവരിയിൽ ആദ്യഗണത്തിൽ (പിന്നെ ശ്രീ) ആറ് മാത്ര വരുന്നു.

രാമനും കൗസല്യാദേവിയെക്കാളെന്നെ
പ്രേമമേറും നൂനമില്ലൊരു സംശയം

എന്നെഴുതുമ്പോൾ ഒന്നാം വരിയിൽ രണ്ടാമത്തെ ഗണത്തിലും

(കൗസല്യാ) ആറ് മാത്രകൾ വരും.

'പിണങ്ങിക്കഴിഞ്ഞും തിരിച്ചും തിരിച്ചും' എന്നതിൽ ആദ്യം ലഘുകൊണ്ടു തുടങ്ങിയിരിക്കുന്നു. ഇതെല്ലാം ശ്ലഥകാകളിയാണ്.

**ഊനകാകളി**

ലക്ഷണം: രണ്ടാം പാദാവസാനത്തിൽ വരുന്നോരു ഗണത്തിന്
വർണ്ണമൊന്നു കുറഞ്ഞെന്നാൽ ഊനകാകളിയാമത്.

അതായത്, കാകളിയുടെ രണ്ടാം വരിയിലെ അവസാന ഗണത്തിന് ഒരക്ഷരം കുറവായി വരുക. അപ്പോൾ കാകളിയുടെ താളം ഇങ്ങനെ മാറും:

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാകളീ കാക എന്ന ചൊൽവടിവ്.

ഉദാഹരണത്തിന്,

1. നിത്യവുമാവഴി പോയിടാറുണ്ടു ഞാൻ
   സത്യസൗന്ദര്യസന്ദർശനോത്സാഹി
2. രാമനും സീതയും വാണൊരക്കാലത്തെ
   പാടിപ്പുകഴ്ത്തുന്നു മാനവരിന്നും
3. രാധേ വരികെടോ ചാരത്തു വാസന്ത-
   കാലം സമാഗതമാം മനോഹരി

ഈ വൃത്തങ്ങളെല്ലാം ചൊല്ലുമ്പോൾ അതിന്റേതായ ഒരു ഹൃദ്യതാളമുണ്ടെന്നു കാണാം. ഊനകാകളിയിൽ ഇനിയും പലതരം ചൊൽവടിവുകളിൽ മനോഹരതാളമുള്ള വൃത്തങ്ങളുണ്ട്.

●

ദലം 53

# ദ്രുതകാകളി

കാകളിയുടെ രണ്ടാം പാദത്തിൽ ഒരക്ഷരം കുറച്ചാൽ ഉണ്ടാവുന്ന വൃത്തമാണ് ഊനകാകളി എന്നു കണ്ടല്ലോ. ഊനം എന്നാൽ കുറവ് എന്നാണർത്ഥം. ഒരക്ഷരം കുറഞ്ഞാലും അതിൽ കൂടുതൽ അക്ഷരങ്ങൾ കുറഞ്ഞാലും ഊനം തന്നെ. അതിനാൽ ഒരക്ഷരം മുതൽ നാല് അക്ഷരം വരെ കുറവുണ്ടായാലും അവയും ഊനകാകളിയാണെന്നു വാദമുണ്ട്.

ഊനകാകളിയുടെ രണ്ടാം വരിയിൽ മാത്രം ഒരക്ഷരം കുറയുന്നതുപോലെ ആദ്യവരിയിലുംകൂടി ഒരക്ഷരം കുറഞ്ഞാൽ ഉണ്ടാവുന്ന വൃത്തങ്ങളാണ് ദ്രുതകാകളിയും സർപ്പിണിയെന്ന 'പാന' യും. ഇവ രണ്ടിനും ഒന്നുപോലെ 11 അക്ഷരങ്ങൾ രണ്ടു വരിയിലും വരുന്നു. വളരെ പ്രചാരമുള്ള ചൊൽവടിവാണ് ഇവയ്ക്കുള്ളത്.

**ദ്രുതകാകളി**

ലക്ഷണം: രണ്ടു പാദത്തിലും പിന്നെ
യന്ത്യമായ ഗണത്തിന്
വർണ്ണമൊന്നു കുറഞ്ഞെന്നാൽ
ദ്രുതകാകളി കീർത്തനേ

അതായത്, കാകളിയുടെ ഓരോ വരിയിലെയും അവസാനത്തെ ഒരക്ഷരം കുറഞ്ഞാൽ അതു ദ്രുതകാകളി. അപ്പോൾ അവസാനത്തെ ഗണത്തിനു മൂന്നു മാത്രയോ നാലു മാത്രയോ വരും. അതായത്, 3-3-3-2 എന്ന അക്ഷരക്രമം ദ്രുതകാകളിക്കുണ്ടാവും. ഇതിൽ മഗണവും അനുവദനീയമാണ്. അതുകൊണ്ട് പാദങ്ങളിൽ ആകെയുള്ള മാത്രകളിൽ വ്യത്യാസവുമുണ്ടാവാം.

കാകളീ കാകളീ കാകളീ കാക
കാകളീ കാകളീ കാകളീ കാക എന്നാണ് ഇതിന്റെ ചൊൽവടിവ്.

ഉദാഹരണങ്ങൾ:

1. പാണ്ഡവൻ ഞാനെന്നു വർണ്ണിച്ച നിന്റെ - പാണ്ഡവൻ / ഞാനെന്നു / വർണ്ണിച്ച / നിന്റെ
പൊണ്ണത്തമെല്ലാം നശിച്ചീടുമിപ്പോൾ - പൊണ്ണത്ത / മെല്ലാം ന / ശിച്ചീടു

/ മിപ്പോൾ

2. ഇന്നെന്റെ മാരൻ വരുമെന്നുചൊല്ലി - ഇന്നെന്റെ / മാരൻ വ /രുമെന്നു / ചൊല്ലി

   കാമുറിത്തേങ്ങാ കടം വാങ്ങിവച്ചു - കാമുറി / തേങ്ങാ ക / ടം വാങ്ങി / വച്ചു

3. തൃപ്പൂണിത്തുറ മേവും ഭഗവാന്റെ / തൃപ്പൂണി / ത്തുറമേ / വും ഭഗ / വാന്റെ

   തൃപ്പാദത്താരടിയിണ ചേരുവാൻ - തൃപ്പാദ / ത്താരടി / യിണ ചേ / രുവാൻ (രണ്ടു വരിയിലും ആദ്യം മഗണം)

ഈ വരികളുടെയെല്ലാം ആദ്യം മൂന്നക്ഷരങ്ങൾ വരുന്ന ഒരു വാക്കാണ് ആദ്യഗണമായി വരുന്നത് എന്നു കാണാം.)

**സർപ്പിണി (പാന)**

ദ്രുതകാകളിയുടെ അക്ഷരക്രമം നേരേ തിരിച്ചിട്ടാൽ, അതായത് 2-3-3-3 എന്നാക്കിയാൽ പാന ആവും. അതോടൊപ്പം ഗണങ്ങളുടെ ആദ്യാക്ഷരം ഗുരുവായിരിക്കണം എന്നതും നിർബന്ധം.

ലക്ഷണം: ദ്വ്യക്ഷരം ഗണമൊന്നാദ്യം ത്ര്യക്ഷരം മൂന്നതിൽപരം
ഗണങ്ങൾക്കാദിഗുരുവാം വേറൊന്നും ത്ര്യക്ഷരങ്ങളിൽ
മറ്റേതും സർവ്വഗുരുവായ് വരാം കേളിതു സർപ്പിണി

അതായത്, ആദ്യം ഗുരുവിൽ തുടങ്ങുന്ന രണ്ടക്ഷരഗണം (ഈ രണ്ടക്ഷരങ്ങളും ഗുരുവായാലും കുഴപ്പമില്ല). പിന്നെ മൂന്നു മൂന്നക്ഷരഗണങ്ങൾ, അവയിലും ആദ്യാക്ഷരം ഗുരുവാകണം. കൂടാതെ, അവയിൽ ഒരക്ഷരംകൂടിയെങ്കിലും ഗുരുവാകണം. അതായത്, രഗണമോ തഗണമോ ആയിരിക്കും. ഇതു ദ്രുതകാകളിയുടെ ചൊൽവടിവു തിരിച്ചിട്ടതാണെന്നു കാണാം. പൂന്താനത്തിന്റെ ജ്ഞാനപ്പാനയിലൂടെ പ്രസിദ്ധിയാർജ്ജിച്ച വൃത്തമാണിത്.

കാക കാകളീ കാകളീ കാകളീ

കാക കാകളീ കാകളീ കാകളീ എന്നാണ് ഇതിന്റെ ചൊൽവടിവ്.

ഉദാഹരണങ്ങൾ:

1. കൃഷ്ണകൃഷ്ണാ മുകുന്ദാ ജനാർദ്ദനാ - കൃഷ്ണ / കൃഷ്ണാ മു / കുന്ദാ ജ / നാർദ്ദനാ
2. രണ്ടുനാലുദിനംകൊണ്ടൊരുത്തനെ - രണ്ടു / നാലുദി / നംകൊണ്ടൊ / രുത്തനെ
3. ഊഴിതന്നിൽ പ്രസിദ്ധമാം പമ്പയിൽ - ഊഴി / തന്നിൽ പ്ര / സിദ്ധമാം / പമ്പയിൽ
4. നാലുപാടും വളഞ്ഞൊഴുകീടുന്ന - നാലു / പാടും വ / ളഞ്ഞൊഴു / കീടുന്ന

(ഈ വരികളുടെയെല്ലാം ആദ്യ രണ്ടക്ഷരങ്ങൾ വരുന്ന ഒരു വാക്കാണ് ആദ്യഗണമായി വരുന്നത് എന്നു കാണാം.) ഈ രണ്ടു വൃത്തങ്ങളും രസകരമായ താളമുള്ളവയാണെന്നും കാണാം.



ദലം 54

## മഞ്ജരി

കൃഷ്ണഗാഥയിലൂടെ പ്രസിദ്ധമായ വൃത്തമാണു മഞ്ജരി.

ലക്ഷണം: ശ്ലഥകാകളി വൃത്തത്തിൽ രണ്ടാംപാദത്തിലന്ത്യമാം
രണ്ടക്ഷരം കുറഞ്ഞീടിലതു മഞ്ജരിയായിടും

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാകളീ കാ എന്നാണു ചൊൽവടിവ്.

കാകളിയിൽ മഗണം പാടില്ല. എന്നാൽ, ശ്ലഥകാകളിയിൽ മഗണം ആവാം. അങ്ങനെയുള്ള ശ്ലഥകാകളിയുടെ രണ്ടാംവരിയിലെ അവസാനത്തെ രണ്ടക്ഷരം കുറയുന്നതാണ് മഞ്ജരി. മഞ്ജരിയുടെ രണ്ടാംപാദത്തിലെ രണ്ടാംഗണം 'മിക്കവാറും' ആറ് മാത്രയിലാവും ചൊല്ലുക.

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകാളീ കാകളീ കാ എന്ന വിധത്തിൽ പാടും.

ഉദാ: 1. ശീതം തഴച്ചൊരു ഹേമന്തകാലവും
ആമന്ദം പോന്നിങ്ങു വന്നതപ്പോൾ

2. സ്വാമീ ശരണം ശരണമെന്റയ്യപ്പാ
സ്വാമിയല്ലാതെ ശരണമില്ലാ

3. മുത്തുപോൽ മുല്ലയിൽ തത്തുന്ന പൂക്കൾതൻ
മുഗ്ദ്ധമാം വെണ്മ പടർന്നതാണോ? (സ്വന്തം)

4. താരകരൂപിണീ നീയെന്നുമെന്നുടെ
ഭാവനാരോമാഞ്ചമായിരിക്കും.

### മാവേലി

കാകളിയുടെ രണ്ടുവരികളിലെയും അവസാനത്തെ രണ്ടക്ഷരങ്ങൾ കുറഞ്ഞാൽ (അതായത് മഞ്ജരിയുടെ ആദ്യപാദത്തിൽ രണ്ടക്ഷരങ്ങൾ കുറഞ്ഞാൽ) അത് മാവേലി, ഉപമഞ്ജരി, സമപാദമഞ്ജരി, വടക്കൻപാട്ട് എന്നൊക്കെ പേരുകളുള്ള വൃത്തമാവും.

മഞ്ജരിക്കാദ്യപാദാന്ത്യവർണ്ണം
രണ്ടുകുറഞ്ഞുപമഞ്ജരിയാം
മാവേലിമട്ടും വടക്കൻപാട്ടും
ഭേദമില്ലീയുപമഞ്ജരിതാൻ
(നീലംപേരൂർ മധുസൂദനൻ നായർ) എന്നു ലക്ഷണം.

കാകളിക്കുള്ള പാദങ്ങൾ
രണ്ടിലും പിന്നെയന്ത്യമാം
രണ്ടുവർണ്ണംകുറഞ്ഞീടി-
ലതു മാവേലി വൃത്തമാം എന്നും ഇതിനു ലക്ഷണമുണ്ട്.

മഞ്ജരി മഞ്ജരി മഞ്ജരീ മാ
മഞ്ജരി മഞ്ജരി മഞ്ജരി മാ.... എന്നു ചൊൽ വടിവ്
അതായത് മഞ്ജരിയുടെ 'രണ്ടാംപാദം' മാത്രം രണ്ടുപ്രാവശ്യം ചൊല്ലുക.

ഉദാ: 1. മാവേലി നാടുവാണീടുംകാലം
മാനുഷരെല്ലാരും ഒന്നുപോലെ

2. ആറ്റുംമണമ്മേലേ ഉണ്ണിയാർച്ച
ഊണുകഴിഞ്ഞങ്ങുറക്കമായി

3. വേനലും മഞ്ഞും മഴയുമായി
കാലം പതുക്കെ കടന്നുപോയി.

ഈ രണ്ടുവൃത്തങ്ങളും വളരെ ആസ്വാദ്യം തന്നെയല്ലേ? കവിതകളെഴുതാൻ വളരെ ലളിതമായ വൃത്തങ്ങൾ. എങ്കിൽ ചില മനോഹരങ്ങളായ രചനകൾ എഴുതിക്കോളൂ.

●

ദലം 55

# മണിമഞ്ജരി

കാകളി, മഞ്ജരി, സർപ്പിണി തുടങ്ങിയ ചില വൃത്തങ്ങൾ ഗുരുവിൽ തുടങ്ങുന്നവയാണ്. ഗുരുക്കളെ രണ്ടു ലഘുക്കളാക്കിയാൽ അതിനെ 'ഇരട്ടിപ്പ്' അല്ലെങ്കിൽ ലഘുപ്രായമാക്കൽ എന്നു പറയാം. അപ്പോൾ ആ വൃത്തത്തിലുള്ള രചനകളിൽ ആകെയുള്ള മാത്രകളിൽ വ്യത്യാസം വരാത്തതിനാൽ താളത്തിലും വ്യത്യാസമുണ്ടാവില്ല. പക്ഷേ ആദ്യവൃത്തത്തിനെക്കാൾ അക്ഷരങ്ങൾ കൂടുതലായിരിക്കുമെന്നുമാത്രം. കഴിഞ്ഞ ദലത്തിൽ നമ്മൾ കണ്ട മഞ്ജരിയിലും മാവേലിയിലും ഈ മാറ്റം വരുത്തിയിലുണ്ടാവുന്ന രണ്ടു വൃത്തങ്ങൾ മണിമഞ്ജരിയും മാദ്ധ്വിയും നമുക്കു പരിചയപ്പെടാം.

**മണിമഞ്ജരി**

മണിമഞ്ജരിയായിടും മഞ്ജരിയിൽ ലഘുപൂരിത-
ഗണമാദ്യം പിന്നീടങ്ങിച്ഛപോൽ ചേർത്താൽ
(നീലംപേരൂർ മധുസൂദനൻ നായർ)

അതായത്, മഞ്ജരിയിലെ രണ്ടു പാദങ്ങളിലെയും ഗണങ്ങളിൽ ഗുരുക്കളിൽ ചിലവ ലഘുക്കളാക്കി പ്രായോഗിച്ചാൽ മണിമഞ്ജരി ആവും. ഓരോ പാദത്തിന്റെയും ആദ്യം ലഘുക്കളായിരിക്കണം. ആദ്യപാദത്തിൽ 20 ഉം രണ്ടാം പാദത്തിൽ 17ഉം മാത്രകൾ വരും (പാടി നീട്ടാം.) ആദ്യഗണത്തിൽ നാലക്ഷരങ്ങളൽ 5 മാത്ര, ബാക്കിയെല്ലാം മഞ്ജരിപോലെതന്നെ. ഒന്നിലധികം ഗണങ്ങളെ ലഘുപ്രായമാക്കാൻ അനുവാദമുണ്ട്. അതിനാൽ അക്ഷരവ്യവസ്ഥ ഇല്ലായെന്നർത്ഥം. അതായത്

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാകളീ കാ എന്ന മഞ്ജരിയുടെ താളത്തെ
കകകളീ കാകളീ കാകളീ കാകളീ
കകകളീ കാകളീ കാകളീ കാ എന്നോ, മറ്റുള്ള 'കാകളി'യെയും
'കകകളീ (കകകാളി)'എന്നൊക്കെയും ആക്കാം.

ഉദാ: മലയപ്പുലയയനാ മാടത്തിൻ മുറ്റത്തു
മഴവന്ന നാളൊരു വാഴ നട്ടു (ചങ്ങമ്പുഴ)
കരിനാക്കു/ കൊണ്ടൊന്നും/പറയാതെ / മുശേട്ടേ (ചങ്ങമ്പുഴ)

ഒരുകൊച്ചുചെപ്പെന്റെ കൈയിൽ വച്ചിട്ടച്ഛൻ
ഉരിയാടി "നീയിതു വച്ചുകൊൾക
ഉലകിലെയഴലാർന്ന ജീവിതത്തിൽ മർത്ത്യ-
ഹൃദയത്തിലമൃതമാം സ്നേഹമന്ത്രം (സ്വന്തം)

**മാദ്ധ്വി (അതിമാവേലി)**

മാവേലി വൃത്തത്തിന്റെ രണ്ടുപാദത്തിലുമുള്ള ആദ്യക്ഷരമായ ഗുരുവിനെ രണ്ടു ലഘുക്കളാക്കിയാൽ മാദ്ധ്വി അല്ലെങ്കിൽ അതിമാവേലി എന്ന വൃത്തമാവും

ലക്ഷണം: മാവേലിക്കാദ്യഗുരുവിൻ സ്ഥാനേ രണ്ടു ലഘുക്കളെ
സ്ഥാപിച്ചാലുളവാം വൃത്തം അതിമാവേലിയായിടും.

ഉപമഞ്ജരിയിലെയാദിവർണ്ണം
ഇരുലഘുവാക്കിയാൽ മാദ്ധ്വിയാവും എന്നും ലക്ഷണമുണ്ട്.
കകകളീ കാകളീ കാകളീ കാ
കകകളീ കാകളീ കാകളീ കാ..... എന്ന ചൊൽവടിവ്

രമണാ, നീയെന്നിൽനിന്നാ രഹസ്യം- രമണാ നീ/യെന്നിൽ നി/ന്നാരഹ/സ്യം
ഇനിയും മറച്ചുപിടിക്കയാണോ---ഇനിയുമ/ റച്ചുപി/ടിക്കയാ/ണോ
ഗുണമേറും ഭർത്താവേ മാമുനീന്ദ്രാ...ഗുണമേറും/ഭർത്താവേ/ മാമുനീ/ന്ദ്രാ
ഗുരുനാഥാ കേട്ടാലുമെന്റെ വാക്യം......ഗുരുനാഥാ/ കേട്ടാലു/മെന്റെ വാ/ക്യം

ഒരു കൊച്ചുകാറ്റെങ്ങാൻ വന്നുപോയാൽ
തുരുതുരെപ്പുമഴയായി പിന്നെ.

അപ്പോൾ മഞ്ജരിയും മാവേലിയും പരിശീലിച്ചവർക്ക് ഈ വൃത്തങ്ങളിലുള്ള രചനകളും ലളിതമായിരിക്കുമല്ലോ. എങ്കിൽ ചില വരികൾ എഴുതി നോക്കൂ.

ദലം 56

## മാരകാകളി

കാകളിശീലിന്റെയന്ത്യ നാലക്ഷരം
പോക്കിയാൽ മാരകാകളി (നീലംപേരൂർ മധുസൂദനൻ നായർ)

കാകളിയുടെ രണ്ടാംപാദത്തിലെ രണ്ടക്ഷരം കുറച്ചാൽ മഞ്ജരി ആണെങ്കിൽ മഞ്ജരിയുടെ രണ്ടാം പാദത്തിലെ രണ്ടക്ഷരംകൂടി കുറച്ചാൽ മാരകാകളിയാവും. അതായത് കാകളിയുടെ രണ്ടാം വരിയിലെ അവസാനത്തെ നാല്ു അക്ഷരം കളയുക.

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാകളീ കാ എന്നാണല്ലോ മഞ്ജരിയുടെ ചൊൽവടിവ്. അത്-

കാകളീ കാകളീ കാകളീ കാകളീ
കാകളീ കാകളീ കാക..... എന്നായാൽ മാരകാകളിയുടെ ചൊൽവടിവ് ആവും

ഉദാ: 1. പന്ത്രണ്ടു മക്കളെ പെറ്റൊരമ്മേ നിന്റെ
മക്കളിൽ ഞാനാണു ഭ്രാന്തൻ

2. രാമനും സീതയും വാണോരക്കാലത്തെ
പാരം പുകഴ്ത്തുന്നു ലോകർ

3. കാട്ടിലെ മാനിന്റെ തോലുകൊണ്ടുണ്ടാക്കി
മാരാരുപണ്ടൊരു ചെണ്ട

4. ഞാനറിയാതെന്റെ മാനസജാലക-
വാതിൽ തുറക്കുന്നു നിങ്ങൾ

5. പിന്നെ നാമെല്ലാം മറന്നു, മനോഹര-
കാവ്യയാമങ്ങൾ വിടർന്നു (സ്വന്തം)

താരാട്ട്

കാകളീ ഗണമീരണ്ടു
രണ്ടുപാദത്തിലും വരും
അതിൻമേൽ ദ്വ്യക്ഷരഗണ-
മൊന്നാംപാദത്തിൽ യുഗ്മമായ്
സമപാദത്തിലൊന്നാകാ-
മിതു താരാട്ടുവൃത്തമാം.... എന്നുലക്ഷണം.

അതായത്, കാകളിയുടെ ആദ്യത്തെ രണ്ടുഗണങ്ങൾ വീതം രണ്ടുവരിയിലും വേണം. അതോടൊപ്പം ഒന്നാം വരിയിൽ രണ്ടു രണ്ടക്ഷരഗണങ്ങളും (ഇവയുടെ ഇടയിൽ യതി) രണ്ടാം വരിയിൽ ഒരു രണ്ടക്ഷരവും വരണം. ഇതാണു താരാട്ട് അല്ലെങ്കിൽ ഓമനത്തിങ്കൾ വൃത്തം.

കാകളീ കാകളീ കാകാ-കാകാ
കാകളീ കാകളീ കാകാ..... എന്ന ചൊൽവടിവ്

ഓമനത്തിങ്കൾക്കിടാവോ, നല്ല-ഓമന/ത്തിങ്കൾ/ടാവോ-നല്ല
കോമളത്താമരപ്പൂവോ-കോമള/ത്താമര/പ്പൂവോ
ഈവല്ലിയിൽനിന്നു ചെമ്മേ-പൂക്കൾ
പോകുന്നിതാ പറന്നമ്മേ
നാമിങ്ങറിയുവതല്പം എല്ലാം
ഓമനേ, ദൈവസങ്കല്പം
മയി(മൈ)ലാടുംകുന്നിൽ പിറന്നു-പിന്നെ
മൈലാഞ്ചി കാട്ടിൽ വളർന്നു.

രണ്ടു വൃത്തങ്ങളും ലളിതംതന്നെയല്ലേ? എന്നാൽ സുന്ദരമായ രചനകൾ എഴുതിക്കോളൂ.



പാഠം 57

# അന്നനട

ചൊല്ലാൻ വളരെ രസകരമായ രണ്ടുവൃത്തങ്ങൾ അന്നനടയും പര്യസ്തകാഞ്ചി യും നമുക്കു പരിശീലിക്കാം. നേരത്തെ പഠിച്ചിട്ടുള്ള വൃത്ത ങ്ങളിൽനിന്നുള്ള ഇവയുടെ ജനനവും രസകരമാവും. പഞ്ചചാമരവും പ്രമാ ണികയും പരിശീലിച്ചവർക്ക് അന്നനടയ്ക്കു ഈ വൃത്തങ്ങളുമായുള്ള ബന്ധം ഇങ്ങനെ കാണാം.

അന്നനട ആറു ലഗം മദ്ധ്യത്തിൽ യതിയോടെ വരുന്ന വൃത്തമാണ്.
ലഗം ലഗം ലഗം//ലഗം ലഗം ലഗം..... (അന്നനട)
ഇതിൽ രണ്ടു ലഗം കുറഞ്ഞാൽ പ്രമാണിക
ലംഗം ലഗം ലഗം ലഗം (പ്രമാണിക) (നാലു ലഗം).
രണ്ടു ലഗം കൂടിയാൽ പഞ്ചചാമരം.
ലഗം ലഗം ലഗം ലഗം ലഗം ലഗം ലഗം ലഗം (പഞ്ചചാമരം) (8 ലഗം)

**അന്നനട**

ലക്ഷണം: ലഘുപൂർവ്വം ഗുരു പര, മീമട്ടിൽ ദ്വ്യക്ഷരം ഗണം
ആറെണ്ണം മദ്ധ്യയതിയാലർദ്ധിതം, മുറി രണ്ടിലും
ആരംഭേ നിയമം നിത്യ,മിതന്നനടയെന്ന ശീൽ.

അതായത്, ഒരു വരിയിൽ ആദ്യം ലഘു, പിന്നെ ഗുരു എന്ന രീതിയിൽ രണ്ടക്ഷരഗണങ്ങൾ 6 എണ്ണം.

ആറാമത്തെ അക്ഷരം കഴിഞ്ഞാൽ യതി (നിറുത്തൽ)

അതായത്, ഒന്നാമത്തെയും നാലാമത്തെയും ഗണങ്ങൾ ലഘുവിലാണ് തുടങ്ങേണ്ടത്. മറ്റുള്ളവയിൽ ആ നിബന്ധന തെറ്റിയാലും കുഴപ്പമില്ല.

തതം തതം തതം// തതം തതം തതം എന്ന ചൊൽവടിവ്.

ഉദാ: നിരന്ന പീലികൾ// നിരക്കവേ കുത്തി
നെറുകയിൽ കൂട്ടി // തിറമൊടു കെട്ടി
ഗുരുവരന്മാർക്കോ// പൊറുതിയില്ലെങ്ങും
ഹരാ ഹരാ ഹരാ// ശിവാ ശിവാ ശിവാ

## പര്യസ്തകാഞ്ചി

കളകാഞ്ചിയുടെ പാദങ്ങൾ മറിച്ചിട്ടാലുണ്ടാവുന്നതാണ് പര്യസ്തകാഞ്ചി.

പര്യസ്തകാഞ്ചിയാം കേൾ കളകാഞ്ചിതൻ
ഇരുചരണമൊരുമയൊടു കീഴ്മേൽ മറിക്കുകിൽ

ലലലലല ലലലലല കാകളീ കാകളീ
കാകളീ കാകളീ കാകളീ കാകളീ (കളകാഞ്ചി)

കാകളീ കാകളീ കാകളീ കാകളീ
ലലലലല ലലലലല കാകളീ കാകളീ (പര്യസ്തകാഞ്ചി)

ഉദാ: ഋഷനെന്നാകിലും യക്ഷനെന്നാകിലും
പിടിയിടയിലടൽ കരുതുമേവനെന്നാകിലും
വൃദ്ധനെന്നാകിലും ക്രുദ്ധനെന്നാകിലും
കുടിലഗതി കലരുമുരഗേശനെന്നാകിലും



ദലം 58

## കല്യാണി

മൂന്നു തഗണവും രണ്ടുഗുരുവും വരുന്ന വൃത്തമാണ് 'കല്യാണി.

ലക്ഷണം: കല്യാണി തഗണം മൂന്നു ഗുരു രണ്ടോടു ചേരുകിൽ

താളം : തംതംത തംതംത തംതംത തംതം

ഉദാ : കല്യാണരൂപീ വനത്തിനുപോവാൻ
വില്ലും ശരം കൈപ്പിടിച്ചോരുനേരം

**മഞ്ജു**

കല്യാണിതൻ പാദയുഗ്മത്തിൽ മൂന്നും
ഗുരുരഹിതഗണനിവഹമതുവരുകിൽ മഞ്ജു.

മുകളിൽ പറഞ്ഞിരിക്കുന്ന കല്യാണി എന്ന വൃത്തത്തിന്റെ രണ്ടാം പാദത്തിൽ തഗണങ്ങൾക്കു പകരം ഗുരുവില്ലാതെ ലഘുക്കൾ മാത്രമായി മൂന്നു ഗണങ്ങൾ വരുന്നതാണു മഞ്ജു.

കാകളീ കാകളീ കാകളീ കാക
കളകളക കളകളക കളകളക കാക.... ഇതാണു മഞ്ജു എന്ന വൃത്തം.
കാകളീ എന്നതിനുപകരം കാകാളി എന്നുമാവാം.

ഉദാ: കല്ലോലജാലം കളിക്കുന്ന കണ്ടു
കമലമണി നിറമുടയ കമലമതുകണ്ടു

വൃത്തങ്ങളീവിധം ചിത്രമാണല്ലോ
പലവഴിയിലിവയിലൊരു രചന രസമല്ലോ (സ്വന്തം)

രസകരമല്ലേ?... എന്നാൽ ചില നല്ലവരികൾ എഴുതി നോക്കൂ.



ദലം 59

## തരംഗിണി

ഇതുവരെ നമ്മൾ കാകളിയുമായി ബന്ധപ്പെട്ട വൃത്തങ്ങൾ പരിശീലിച്ചു വെങ്കിൽ ഇനി തരംഗിണി എന്ന വൃത്തവും അതിനോടനുബന്ധിച്ചുവരുന്ന ചില വൃത്തങ്ങളും ഒന്നു പരിചയപ്പെടാം അല്ലേ? തുള്ളൽപ്പാട്ടുകളിൽക്കൂടി പ്രസിദ്ധമായ വൃത്തമാണ് തരംഗിണി. കാര്യങ്ങൾ ഹാസ്യമായി അവതരിപ്പിക്കുവാൻ പറ്റിയ വൃത്തം. രചനയ്ക്കു വളരെ ലളിതമായ വൃത്തം.

ലക്ഷണം: ദ്വിമാത്രാഗണമെട്ടെണ്ണം യതിമദ്ധ്യം തരംഗിണി

അതായത് രണ്ടുമാത്രയുള്ള എട്ടുഗണങ്ങൾ (അതായത് 16 മാത്രകൾ) ഒരു വരിയിൽ വന്നാൽ അതു തരംഗിണിയുടെ പാദമാവും. അല്ലെങ്കിൽ നാലു മാത്രകളുള്ള നാലുഗണങ്ങൾ ഒരു വരിയിൽ വരുന്നതു എന്നും കണക്കാക്കാം. അതിനാൽ ലക്ഷണം ഇപ്പോൾ ഇങ്ങനെ കുറച്ചുകൂടി എളുപ്പമാക്കി പരിഷ്കരിച്ചിട്ടുണ്ട്. 'ചതുർമാത്രാഗണം നാലു ചേർന്ന പാദം തരംഗിണി' നാലു മാത്രകൾ ഇങ്ങനെ ഏതുവിധമാകാം.

തംതം, തംതത, തതതം, തതംത, തതതത

ഇവയേതും ഒറ്റയ്ക്കോ ഇടകലർത്തിയോ ഉപയോഗിച്ചു തരംഗിണിവൃത്തപാദം രചിക്കാം.

ഉദാ: മുല്ലപ്പൂമ്പൊടിയേറ്റുകിടക്കും-മുല്ല/പ്പൂമ്പൊടി/യേറ്റുകി/ടക്കും ത്രംതം/ തംതത/തംതത/തംതം)

തിരുമുടിജടയുടെ നടുവിൽ വിളങ്ങി-തിരുമുടി/ജടയുടെ/ നടുവിൽവി/ ളങ്ങി(തതതത/തതതത/തതതത/തംതം)

ഹരനരുൾ ചെയ്തു നമ്മുടെ ജടയിൽ-ഹരനരുൾ/ചെയ്തൂ/നമ്മുടെ/ ജടയിൽ

(തതതത/തംതം/തംതത/തതതം).

ഇങ്ങനെ 16 മാത്രകൾ ഒരു വരിയിൽ വരുന്ന ചില സംസ്കൃതവൃത്തങ്ങളും തുള്ളൽപ്പാട്ടിന്റെ താളത്തിൽ അല്ലെങ്കിൽ തരംഗിണിയുടെ താളത്തിൽ ചൊല്ലാൻ കഴിയുമെന്നും കാണാം.

കന്യ : താംതത താംതത തതതത താംതാം
ദുഷ്ണഹരണം : തതതാം തതതത താംതത തതതാം
കരുണാകരം : തതതാം തതതത തതതത തതതാം
ശശികല : തതതത തതതത തതതത തതതാം

**ഊനതരംഗിണി**

ഊനം എന്നാൽ കുറവ് എന്നാണർത്ഥം. തരംഗിണിയുടെ പാദങ്ങളിൽ മാത്രകളുടെ കുറവുണ്ടെങ്കിൽ അങ്ങനെ വരുന്ന വൃത്തമാണ് ഊനതരംഗിണി. ഈ ഊനം രണ്ടുമാത്ര മുതൽ ആറുമാത്രവരെയാവാം. എന്നാൽ വൃത്തമഞ്ജരിയിൽ തരംഗിണിയുടെ രണ്ടാംപാദത്തിൽ രണ്ടുഗണം കുറയുന്നതിനെ മാത്രമേ ഊനതരംഗിണി എന്നു പറയുന്നുള്ളൂ.

'രണ്ടാംപാദേ ഗണം രണ്ടു കുറഞ്ഞൂനതരംഗിണി' എന്നു ലക്ഷണവും കൊടുത്തിട്ടുണ്ട്. (എന്നാൽ ഒരു ഗണം (രണ്ടു മാത്ര) കുറഞ്ഞാലും അതിൽ കൂടുതൽ കുറഞ്ഞാലും എല്ലാം ഊനതരംഗിണികൾ തന്നെ. അങ്ങനെയുള്ള ചില വൃത്തങ്ങൾ അടുത്ത ദലത്തിൽ വിവരിക്കാം.

ഉദാ: 1. സുരവധുമാരുടെ നടുവിലിദാനീം-സുര/വധു/മാ/രുടെ/നടു/വിലി/ദാ/നീം
നരവധു ചേരുകയില്ലേ?-നര/വധു/ചേ/രുക/യി/ല്ലേ?

2. ഗുണഗണമിയലും ഗണപതി ദേവൻ
തുണയായിവനുണ്ടെന്നും

3. നാരായണതിരുനാമജപത്താൽ
തീരും കന്മഷമെല്ലാം.

തരംഗിണിയിലും ഊനതരംഗിണിയിലും രചനകൾ ലളിതംതന്നെയല്ലേ? രണ്ടു വൃത്തങ്ങളിലും നല്ലനല്ല രചനകൾ എഴുതിനോക്കൂ.



ദലം 60

# ന്യൂനതരംഗിണി, ലളിതതരംഗിണി

തരംഗിണിയുടെ രണ്ടാംപാദത്തിൽ രണ്ടുഗണം അല്ലെങ്കിൽ നാലുമാത്രകൾ കുറയുന്നതിനെയാണ് വൃത്തമഞ്ജരി ഊനതരംഗിണി എന്നു സൂചിപ്പിച്ചിരിക്കുന്നത്.എന്നാൽ തരംഗിണിയുടെ ഏതുപാദത്തിൽ മാത്രകൾ കുറഞ്ഞാലും അവയും ഊനതരംഗിണികൾ തന്നെ. ഇവ തമ്മിൽ തിരിച്ചറിയാൻ മാത്രകൾ കുറയുന്നതനുസരിച്ച് പ്രത്യേക പേരുകൾ കൊടുത്തിട്ടുള്ള ഊനതംരഗിണികളും പരിചയപ്പെടാം.

**ന്യൂനതരംഗിണി (മനസ്വിനി)**

തരംഗിണിയുടെ വരികളിൽ 16 മാത്രകളാണല്ലോ ഉള്ളത്. (രണ്ടു മാത്രയുള്ള 8 ഗണങ്ങൾ). എന്നാൽ രണ്ടാം വരിയിൽ നിന്ന് രണ്ടുമാത്ര കുറഞ്ഞാൽ ന്യൂനതരംഗിണി. മനസ്വിനി, മൈലാഞ്ചി, ശശി എന്നൊക്കെ പേരുള്ള വൃത്തമാകും. നമുക്കു തൽക്കാലം ന്യൂനതരംഗിണി എന്ന പേരു സ്വീകരിക്കാം.

ലക്ഷണം: ന്യൂനതരംഗിണി രണ്ടാംപാദേ
മാത്രകൾ രണ്ടു കുറഞ്ഞെന്നാൽ
ഇതിന്റെ താളം
തംതത തംതം തംതത തംതം
തംതത തംതം തംതത തം
തംതം തംതം തംതം തംതം
തംതം തംതം തംതം തം എന്നൊക്കെ വരും
4-4-4-4, 4-4-4-2 എന്നു മാത്രാവിന്യാസം

ഉദാ: മഞ്ഞത്തെറ്റിപ്പൂങ്കുലപോലേ-മഞ്ഞ/ത്തെറ്റി/പ്പൂങ്കുല/പോലേ
മഞ്ജിമ വിടരും പുലർകാലേ-മഞ്ജിമ/വിടരും//പുലർകാ/ലേ

ഭജഗോവിന്ദം ഭജഗോവിന്ദം
ഭജഗോവിന്ദം മൂഢമതേ

വണ്ടത്താനേ വണ്ടത്താനേ
കളിയാടീടാൻ വരുമോ നീ

**ലളിതതരംഗിണി**

തരംഗിണിയുടെ രണ്ടുപാദങ്ങളിലും ഓരോ ഗണം(രണ്ടു മാത്രകൾ) കുറഞ്ഞാലുണ്ടാവുന്ന വൃത്തമാണ് ലളിതതരംഗിണി.

ലക്ഷണം : ലളിതതരംഗിണിയിരുപാദേ
ഗണമോരോന്നു കുറഞ്ഞെന്നാൽ.

മാത്രാവിന്യാസം : 4-4-4-2, 4-4-4-2

താളം : തംതത തംതം തംതത തം
തംതത തംതം തംതത തം

ഉദാ: കാക്കേ കാക്കേ കൂടെവിടെ-കാക്കേ/ കാക്കേ/ കൂടെവി/ടേ
കുട്ടിനകത്തൊരു കുഞ്ഞുണ്ടോ?-കുട്ടിന/കത്തൊരു//കുഞ്ഞു/ണ്ടോ?

പ്രാവേ, പ്രാവേ പോകരുതേ
വാവാ കൂട്ടിനകത്താക്കാം
ടിങ്കിൾ ടിങ്കിൾ ലിറ്റിൽ സ്റ്റാർ
ഹൗ ഐ വണ്ടർ വാട്ട് യൂ ആർ !
കൂകൂ കൂവും തീവണ്ടി
കൂവിപ്പായും തീവണ്ടി

രസകരമല്ലേ, ലളിതമല്ലേ ഈ വൃത്തങ്ങൾ? കുട്ടിക്കവിതകൾ എഴുതാൻ പറ്റിയ ഈ വൃത്തങ്ങളിൽ ധാരാളം രചനകൾ നിങ്ങൾ വായിച്ചിട്ടുണ്ടാവും. എന്നാൽ വൃത്തമേതെന്ന് അറിഞ്ഞുകാണില്ലാ എന്നേയുള്ളൂ. അപ്പോൾ ഇനി കുറേ നല്ല രചനകൾ നടത്താം അല്ലേ?. എന്നാൽ സന്തോഷപൂർവ്വം തുടങ്ങിക്കോളൂ.



ദലം 61

# വക്രതരംഗിണി, മദമന്ഥര

തരംഗിണിയുടെ പാദങ്ങളിൽ ഊനം വരുമ്പോഴുണ്ടാകുന്ന രണ്ടു വൃത്തങ്ങൾ കൂടി നമുക്കു പരിശീലിക്കാം. ലളിതതരംഗിണിക്കു രണ്ടുവരികളിലും രണ്ടുമാത്രകൾ വീതമുള്ള ഏഴുഗണങ്ങളാണെന്നു (14 മാത്രകൾ) കണ്ടല്ലോ. എന്നാൽ അതിന്റെ ആദ്യവരിയിൽ മാത്രം ഒരുഗണം (രണ്ടു മാത്രകൾ) കുറഞ്ഞാൽ ഉണ്ടാവുന്ന വൃത്തമാണ് വക്രതരംഗിണി.

**വക്രതരംഗിണി**

ലക്ഷണം: ഗണമാറൊന്നിൽ; രണ്ടിൽ
ഏഴും വക്രതരംഗിണിയാം.

താളം : തംതംതം തംതംതം (12 മാത്രകൾ)
തംതത തംതം തംതംതം (14 മാത്രകൾ)
തംതംതം തത തംതം
തംതത തംതത തതതംതം... ഇങ്ങനെയൊക്കെ വരാം

ഉദാ : പൈങ്കിളിയേ, പൈങ്കിളിയേ... പൈ/ങ്കിളി/യേ,.../പൈ/ങ്കിളി/യേ
കളിയായീടാൻ വരുമോ നീ... കളി/യാ/ടീ/ടാൻ/ വരു/മോ/ നീ

പാടില്ലാ ചുള്ളികളാൽ
കൂടു ചമയ്ക്കാൻ പോകുന്നു
പാടില്ലാ യജമാന്റെ
വാതിലുകാക്കാൻ പോകുന്നു

**മദമന്ഥര**

വളരെ താളാത്മകമായ ഒരു വൃത്തം. ലളിതതരംഗിണിയെപ്പോലെ രണ്ടു വരികളിലും 14 മാത്രകൾ വീതം വരുന്ന വൃത്തം. പക്ഷേ, മദമന്ഥരയ്ക്ക് ആറ് മാത്രകൾ കഴിഞ്ഞും എട്ടു മാത്രകൾ കഴിഞ്ഞും യതി വേണം. അക്ഷരങ്ങൾ അധികവും ലഘുവായിരിക്കുകയും വേണം.

ലക്ഷണം : ആറുമെട്ടും പതിന്നാലുമാത്രയാൽ മദമന്ഥര എന്നു വൃത്തമഞ്ജരിയിൽ ലക്ഷണം കൊടുത്തിരിക്കുന്നു. ലക്ഷണം ഈ വൃത്തത്തിൽ തന്നെയും എഴുതാം:

അധിലഘുയതിയറാംമാത്രേ
പുനരെട്ടിൽ മദമന്ഥരയാം (നീലംപേരൂർ മധുസൂദനൻനായർ)

താളം : തത തതതം/ തംതത തംതം
തത തത തത/തത തത തംതം....എന്നൊക്കെയാവാം.

ഉദാ : പലവടിവും വന്നു ചമഞ്ഞു
തലമുടിയും വന്നു തികഞ്ഞു
രതികണവനു കണകളൊടുങ്ങി
അതിവിവശത പൂണ്ടുമയങ്ങി

അറബിക്കടലിളകി വരുന്നു
ആകാശപ്പൊന്നു വരുന്നു

പൂവല്ലാ, പൂന്തളിരല്ലാ
മാനത്തേ മഴവില്ലല്ലാ

ഈ വൃത്തങ്ങളും രസകരമല്ലേ? നല്ല താളവുമുണ്ട്. പല സിനിമാഗാനങ്ങളും ഈ വൃത്തത്തിലുണ്ടെന്നു മനസ്സിലായല്ലോ? എന്നാൽ ഈ വൃത്തങ്ങളിൽ നിങ്ങൾക്കും നല്ല കവിതകൾ രചിക്കാമല്ലോ അല്ലേ?



ദലം 62

# ഓമനക്കുട്ടൻ, മതിലേഖ

ഇനി നമുക്കു വളരെ ലാളിത്യമുള്ള രണ്ടു വൃത്തങ്ങൾ- ഓമനക്കുട്ടനും അതിൽ നിന്നുണ്ടാവുന്ന മതിലേഖയും പരിശീലിക്കാം. ഇവ രണ്ടും അമ്മമാർക്കു വളരെ ഇഷ്ടമാവുന്ന താളമുള്ള വൃത്തങ്ങളാണ്. താരാട്ടുപാട്ടിന്റെ ഈണമുള്ള ഒരു വൃത്തങ്ങൾ. അന്നനടയുടെ പാദങ്ങളിൽ ചില അക്ഷരങ്ങൾ കുറച്ചാൽ അത് ഓമനക്കുട്ടൻ എന്ന വൃത്തമായി മാറും. അന്നനടയിലെപ്പോലെ പാദങ്ങളിലെ ആദ്യാക്ഷരം ലഘുവായിരിക്കണമെന്ന നിബന്ധനയില്ലെന്നുമാത്രം.

ലക്ഷണം: മൂന്നും രണ്ടുമായ് മൂന്നും രണ്ടുമായ്
അക്ഷരംഗണം ചേർന്നീടും
രണ്ടാം ഖണ്ഡത്തിൽ മൂന്നിൽതാൻ നിൽക്കു-
മെങ്കിലോമനക്കുട്ടനാം

അന്നനടയുടെ ആദ്യപാദത്തിൽ പന്ത്രണ്ടക്ഷരമാണല്ലോ. ഇതിൽ നിന്നു രണ്ടക്ഷരം കുറച്ചു പത്തക്ഷരങ്ങളും രണ്ടാം പാദത്തിൽനിന്നു നാലക്ഷരങ്ങൾ കുറച്ചു എട്ടക്ഷരങ്ങളുമാക്കിയാൽ ഓമനക്കുട്ടന് ആവും. 18 അക്ഷരങ്ങളുള്ള 'മല്ലിക' എന്ന സംസ്കൃതവൃത്തത്തിന്റെ പാദത്തെ 10-8 എന്ന ക്രമത്തിൽ രണ്ടു പാദങ്ങളാക്കിയാൽ ഈ വൃത്തമാകും. (മല്ലിക, കാമിനി, എന്നീ പേരുകളും ഈ വൃത്തത്തിനുണ്ട്)

താളം : തംതതം തതം തംതതം തതം
തംതതം തതം തംതതം

ഉദാ : ഓമന/ക്കുട്ടൻ/ഗോവിന്ദൻ/ബല-
രാമനെ/ക്കൂടെ/ക്കൂടാതെ
വൈക്കംകാ/യലി/ലോളംതു/ള്ളുമ്പോ-
ളോർക്കും ഞാ/നെന്റെ /മാരനെ

ചന്തമേറിയ പൂവിലും ശബ-
ളാഭമാം ശലഭത്തിലും

ഗോവിന്ദാഹരി ഗോവിന്ദാഹരി
ഗോവിന്ദാഹരി ഗോവിന്ദാ

സ്വർണ്ണചാമരം വീശിയെത്തുന്ന
സ്വപ്നമായിരുന്നെങ്കിൽ ഞാൻ

ശ്യാമസുന്ദരപുഷ്പമേയെന്റെ
പ്രേമസംഗീതമാണു നീ

**മതിലേഖ**

ഓമനക്കുട്ടനിൽനിന്നുണ്ടാവുന്ന ഒരു വൃത്തമാണ് മതിലേഖ.

ലക്ഷണം: ഗുരുവിനസ്ഥാനത്തങ്ങിരുലഘുവൊന്നിൽ
പുനരാറിലിരുചരണത്തിൽ
വരുമാ മല്ലികവിഭജിച്ച വൃത്തം
മതിലേഖയെന്നതറിക നാം

താളം : തംതതംതതം തംതതംതതം
തംതതംതതം തംതതം.... എന്നാണല്ലോ ഓമനക്കുട്ടന്റെ താളം.

ഇതിന്റെ ഒന്നും ആറും സ്ഥാനത്തു വരുന്ന ഗുരുക്കളെ രണ്ടു ലഘുക്കളാക്കിയാൽ മതിലേഖയാവും.

താളം : തതത തംതതം തതത താതതം
തതത തംതതം തതതതം - വളരെ എളുപ്പമായി അല്ലേ.

ഉദാ : ഓമനക്കുട്ടൻ ഗോവിന്ദൻ ബല-
രാമനെക്കൂടെക്കൂടാതെ (ഓമനക്കുട്ടൻ)

1. കരുമനക്കുട്ടൻ അരവിന്ദൻ നിജ-
സഹജനോടൊന്നും പറയാതെ (മതിലേഖ)

2. നരനായിങ്ങനെ ജനിച്ചു ഭൂമിയിൽ
നരകവാരിധി നടുവിൽ ഞാൻ.

3. മലർമാതിൻ കാന്തൻ വസുദേവാത്മജൻ
പുലർകാലേപാടിക്കുഴലൂതി

ദലം 63

# നിർഝരി, സ്തിമിത

സമ്മത, സുഖാവഹം എന്ന സംസ്കൃതവൃത്തങ്ങളുടെ താളത്തിലുള്ള ഒരു വൃത്തമാണ് 'നിർഝരി'. ഇവയ്ക്കെല്ലാം അഞ്ചു മാത്രകൾ, മൂന്നു മാത്രകൾ എന്നത് ഒരു പാദത്തിൽ ആവർത്തിച്ചുവരുന്നു എന്നു കാണാം.

തതതതം തതം തംതതം തതം (നരരലഗ-സമ്മത)

തതതതം തതം തതതതം തതം (നരനര-സുഖാവഹം)

ഇവ രണ്ടിലും അഞ്ച്, മൂന്ന് എന്ന ക്രമത്തിൽ മാത്രകൾ ആവർത്തിക്കുന്നുവെന്നു കാണാം. ഇതു മാത്രമാത്രം കണക്കാക്കി നാലു ഗണങ്ങളാക്കി രചിച്ചാൽ നിർഝരിയുടെ പാദം ആവും.

ലക്ഷണം: അഞ്ചുമാത്രയും മൂന്നുമാത്രയും
ചേർന്നിരട്ടിയിൽത്തന്നെ നിർഝരി.

ഉദാ : 1. കള്ളനെങ്കിലും കാടനെങ്കിലും
മുള്ളനെങ്കിലും മൂഢനെങ്കിലും

2. കവിതയൊരുവിധം സരളമാംവിധം
തീർത്തിടാനിനിയിവിടെ വന്നിടൂ

ഇതിന്റെ താളം സമ്മതയ്ക്കും സുഖാവഹത്തിനും ചേരുന്നുണ്ടെന്നു കാണാം. പക്ഷേ, ഇതിൽ കുറച്ചുകൂടി സ്വാതന്ത്ര്യമുണ്ട്. അപ്പോൾ രചന ലളിതമാവുമല്ലോ, അല്ലേ? പക്ഷേ, നിർഝരിയാണെന്നു വിചാരിച്ചു രചന നടത്തുമ്പോൾ സമ്മതയുടെയും സുഖാവഹത്തിന്റെയും ഗണവിന്യാസത്തിൽ വരാതെ സൂക്ഷിക്കണേ. എങ്കിൽ രചന തുടങ്ങിക്കോളൂ.

### സ്തിമിത

ലക്ഷണം: തഭയം ജലലം മദ്ധ്യേ മുറിഞ്ഞാൽ സ്തിമിതാഭിധം
ഇതുതന്നെ സ്തിമിതയിൽത്തന്നെ ലക്ഷണമെഴുതാം.
താംഭാ യജം ലലയൊടേഴിൽ യതി സ്തിതമിത.
താളം തംതംത തംതതത // തംതംത തംതതത

അതായത്, തംതംത തംതതത എന്ന താളം ആവർത്തിച്ചു വരുന്നതാണ് സ്തിമിത. വളരെ എളുപ്പമല്ലേ.

ഉദാ : ശ്രീരാമചന്ദ്ര ജയ, സീതാകടാക്ഷമധു-
പാരാമമേ, പെരിയ കാരുണ്യമെന്നിലരുൾ

ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ.



ദലം 64

## കേക, അർദ്ധകേക

വളരെയധികം താളങ്ങളിൽ ഗാംഭീര്യത്തോടെ വീരരസവും ആർദ്രതയോടെ കരുണരവുമൊക്കെ ദ്യോതിപ്പിച്ചു ഭംഗിയായി ചൊല്ലാവുന്ന ഒരു വൃത്തമാണ് 'കേക'. ഇതു കാവ്യരചനയിൽ പ്രചുരപ്രചാരമുള്ള ഒരു വൃത്തമാണെന്നും കാണാം.

ലക്ഷണം: മൂന്നും രണ്ടും രണ്ടും മൂന്നും രണ്ടും രണ്ടെന്നെഴുത്തുകൾ
പതിന്നാലിനാറുഗണം പാദം രണ്ടിലുമൊന്നുപോൽ
ഗുരുവൊന്നെങ്കിലും വേണം മാറാതോരോ ഗണത്തിലും
നടുക്കു യതി, പാദാദിപ്പൊരുത്തം ഇതു കേകയാം

അതായത്, 14 അക്ഷരങ്ങൾ ഒരു വരിയിൽ 3-2-2/3-2-2 എന്ന അക്ഷരക്രമത്തിൽ, ഏഴ് അക്ഷരം കഴിഞ്ഞു നിറുത്തലും (യതി) കൊടുത്ത്, ഓരോ ഗണത്തിലും ഒരു ഗുരുവെങ്കിലും വരുന്ന രീതിയിൽ ഗണമാക്കി, 'പാദാദിപ്പൊരുത്ത' ത്തിൽ എഴുതുന്നത് കേക വൃത്തം. പാദാദിപ്പൊരുത്തമെന്നാൽ, ഈരടികളുടെ ആദ്യാക്ഷരം ലഘുവെങ്കിൽ ലഘുവായും ഗുരുവെങ്കിൽ ഗുരുവായും രണ്ടു പാദങ്ങളിലും ഒന്നുപോലെ വരണം.

ഉദാഹരണങ്ങൾ: തത്തമ്മേ പൂച്ച പൂച്ച // തത്തമ്മേ പൂച്ച പൂച്ച
തത്തമ്മേ പൂച്ച പൂച്ച // തത്തമ്മേ പൂച്ച പൂച്ച

അങ്കണത്തെമാവിൽനി / ന്നാദ്യത്തെ പഴം വീഴ്കേ
അമ്മതൻ നേത്രത്തിൽനി / ന്നുതിർന്നു ചുടുകണ്ണീർ

പച്ചയാം വിരപ്പിട്ട സഹ്യനിൽ തലവച്ചും
സ്വച്ഛാബ്ധിമണൽത്തിട്ടാം പാദോപധാനം പൂണ്ടും

ഭക്തിയും വിഭക്തിയും കോർത്തു വള്ളത്തോൾ നൽകി
മൗക്തികമണിമാലയെത്ര സൗഭാഗ്യം, ചിത്രം!

സിന്ദൂരപ്പൊട്ടുതൊട്ടു ശൃംഗാരക്കൈയും വീശി...

അർദ്ധകേക

കേകയുടെ പാദങ്ങൾ രണ്ടായി മുറിച്ച് അർതഥകേകയെന്ന പേരിൽ തുള്ള ലുകളിൽ പ്രയോഗിച്ചിട്ടുണ്ട്.

ലക്ഷണം: കേകാപാദത്തെയർദ്ധിച്ചാലർദ്ധകേകയതായിടും.

പാദാദിപ്പൊരുത്തവും എല്ലാ ഗണത്തിലും ഒരു ഗുരുവെങ്കിലും വേണ മെന്ന നിയമം ഇതിനും ബാധകമാണ്. ഓരോ പാദത്തിലും ഏഴക്ഷരങ്ങളാണു വരുക എന്നതും ശ്രദ്ധിക്കുമല്ലോ.

ഉദാ : ഏണനയനേ ദേവീ
വാണീടു ഗുണാലയേ (കൃഷ്ണാർജ്ജുനവിജയം തുള്ളൽ)

കളിച്ചു പടജ്ജനം
വിളിച്ചു പുറപ്പെട്ടു (നളചരിതം തുള്ളൽ)

ഈ വൃത്തങ്ങളിൽ രചന വളരെ എളുപ്പമാണെന്നു മനസ്സിലായല്ലോ. ശ്രദ്ധ യോടെ രചന നടത്തിക്കോളൂ.

●

ദലം 65

# നതോന്നത, ഉന്നത

വഞ്ചിപ്പാട്ടിലൂടെ പ്രസിദ്ധിയാർജ്ജിച്ച വൃത്തമാണ് 'നതോന്നത'.

ലക്ഷണം: ഗണം ദ്വ്യക്ഷരമെട്ടെണ്ണമൊന്നാം പാദത്തിൽ മറ്റതിൽ
ഗണമാറര നിൽക്കേണം രണ്ടുമെട്ടാവതക്ഷരേ
ഗുരുതന്നെയെഴുത്തെല്ലാ, മിശ്ശീലിനു പേർ നതോന്നത

അതായത്, രണ്ടക്ഷരം ഒരു ഗണം എന്നു കണക്കാക്കി, ഒന്നാമത്തെ വരിയിൽ 8/8 അക്ഷരങ്ങൾ വീതമുള്ള രണ്ടു ഖണ്ഡം. (8 ഗണം = 16 അക്ഷരം) രണ്ടു പാദത്തിലും എട്ട് അക്ഷരം കഴിഞ്ഞാൽ യതി. എല്ലാ അക്ഷരവും ഗുരു ആയിരിക്കണം (ലഘു ആയാൽ പാടി നീട്ടണം). പക്ഷേ, നതോന്നതയിൽ യതിക്കുവേണ്ടി നിർബന്ധം പിടിക്കാറില്ല. അക്ഷരങ്ങൾ ലഘുക്കളാണെങ്കിൽ യതികളുടെ എണ്ണം കൂടിയും വരാം. എട്ട് അക്ഷരം കഴിഞ്ഞു യതി വരുന്നതു ചൊല്ലാൻ സുഖം നൽകും.

പോരാ പോരാ നാളിൽ നാളിൽ // ദൂര ദൂര മുയ രട്ടേ
ഭാര തക്ഷ്മാ ദേവി യുടെ // തൃപ്പ താക കൾ

പാരാ വാരാ കല്പ പരി // വാരത്തോടു കൂടി ഭക്ത-
പാരാ യണ നായ നാരാ // യണ നാശ്ച ര്യം.

സമ യമാ യില്ലാ പോലും സമ യമാ യില്ലാ പോലും
ക്ഷമ യെന്റെ ഹൃദയത്തിൽ ഒഴി ഞ്ഞുതോ ഴി

### ഉന്നത

14 അക്ഷരങ്ങൾ നടുക്കു യതിയോടെ വന്നാൽ കേകയാവുന്നതുപോലെ 16 അക്ഷരങ്ങൾ നടുക്കു യതിയോടെ വരുന്നതാണ് 'ഉന്നത'. നതോന്നതയ്ക്കു 16 അക്ഷരങ്ങളും 13 അക്ഷരങ്ങളും രണ്ടു വരികളിലായി വരുമെന്നു കണ്ടല്ലോ. പക്ഷേ, രണ്ടു പാദങ്ങളിലും 16 അക്ഷരങ്ങൾ വരുകയും എട്ട് അക്ഷരങ്ങൾ കഴിഞ്ഞു യതിയും വന്നാൽ അത് 'ഉന്നത' എന്ന വൃത്തമാവും.

ഉദാ:

സന്ത / തിയി / ല്ലാഞ്ഞു / ലോകർ // സന്താ / പംകൊ / ണ്ടോരോ / കർമ്മം
അന്ത / ണർക / ഴിച്ചി / ടുന്നു // കുന്തീ / ദേവീ / കേട്ടാ / ലുംനീ

കുഴ / ഞ്ഞു വാ / ലുമ / ക്കാലം // മെലി / ഞ്ഞ കൈ / കളെ / ക്കൊണ്ടു
ചൊറി / ഞ്ഞു രോ / മമെ / പ്പേരും // കൊഴി / ഞ്ഞു മേ / നിയും / ചുക്കി

എങ്ങനെയുണ്ട്? രസകരമല്ലേ? ഈ വൃത്തങ്ങൾക്ക് നല്ല താളവുമുണ്ട്. അല്ലേ? എങ്കിൽ താമസമില്ലാതെ രചനകൾ നടത്തിനോക്കൂ.



കളവാണിനട

ഇതും നതോന്നതയിൽനിന്നു വന്ന ഒരു വൃത്തംതന്നെ. നതോന്നതയുടെ രണ്ടാം പാദത്തിൽനിന്ന് അക്ഷരങ്ങൾ കുറഞ്ഞാൽ അതെല്ലാം 'കളവാണി നട'യാവും.

ലക്ഷണം: കുറഞ്ഞതൊറ്റയക്ഷരം രണ്ടാംവരിയിലൂനമായ്
നതോന്നതയ്ക്കു വന്നീടിൽ കളവാടിനടയാകും

കുറഞ്ഞത് ഒന്നെന്നു പറഞ്ഞാൽ അതിലും കൂടുതലുമാകാമെന്നർത്ഥം.

ഉദാ: ശകുന്തങ്ങളെടുത്തെന്നെ വളർത്താനായ് കൊടുത്തപ്പോൾ
ശകുന്തളയെന്നു മുനി പേരുമിട്ടു
ആദ്യപാദം: 16 അക്ഷരം) നതോന്നത പോലെതന്നെ
രണ്ടാം പാദം: (12 അക്ഷരം) ഒരക്ഷരം ഊനം

പഠിക്കാനായ് വരുന്നോരേ ശരിയായി ശ്രമിച്ചോളൂ
ഇവയെല്ലാം രസകരമായിത്തീരും (സ്വന്തം)

രസകരമായി വരുന്നില്ലേ? ഇതുപോലെ ഒരു കവിത ഏതു താളത്തിൽ എഴുതിയാലും അതൊരു വൃത്തത്തിലായിരിക്കുമെന്നു പറയുന്നതിന്റെ രഹസ്യവും മനസ്സിലായില്ലേ? എങ്കിൽ ഈ രണ്ടു താളങ്ങളിലും രചനകൾ നടത്തിനോക്കൂ.



പാഠം 67

# ആരഭി, മാധുരി

ഭാഷാവൃത്തങ്ങളുടെ രീതിയും രചനയും ഇപ്പോൾ എല്ലാവർക്കും മനസ്സിലായിട്ടുണ്ടാവുമെന്നു കരുതുന്നു. സംസ്കൃത വൃത്തത്തേക്കാൾ സ്വാതന്ത്ര്യം കൂടുതലുണ്ട്. അതോടൊപ്പം പാടിനീട്ടി ലഘുക്കളെ ഗുരുവാക്കാമെന്നുമുള്ളതിനാൽ താളവും മാത്രകളും മാത്രം പരിഗണിച്ച് രചന നടത്താമെന്നത് പലർക്കും രസകരമായിത്തോന്നിയിട്ടുണ്ടാവും. എന്നാൽ, പദസമ്പത്തു കൂടുകയാണെങ്കിൽ സംസ്കൃതവൃത്തത്തിലും ഭാഷാവൃത്തത്തിലും രചനകൾ ഭംഗിയായി നടത്താമെന്നു മനസ്സിലാക്കണം. ഇനി, 'ആരംഭി' യിലും 'മാധുരി' യിലും പരിശീലനം നടത്താം.

### ആരഭി

വിഷമകരമല്ലാത്ത ഒരു വൃത്തമാണ് ആരഭി.

ലക്ഷണം: മൂന്നുമാത്ര ചേർന്ന പഞ്ചഗണമതിൽ
ചേർക്കുകേകലഘു ലഭിക്കുമാരഭി.

മൂന്നു മാത്രകളുള്ള അഞ്ചു ഗണങ്ങളും ഒരു ലഘുവും ചേർന്ന വൃത്തമാണ് ആരഭി. പഞ്ചചാമരവും രേഫചാമരവും പരിശീലിച്ചവർക്ക് അഞ്ച് മൂന്നു മാത്രാഗണം എഴുതുവാൻ ബുദ്ധിമുട്ടു വരില്ലല്ലോ. തതം തതം തതം തതം തംതത എന്നതാണു താളം.

ഉദാ: മുട്ടുകൊണ്ടു മൂക്കുപോയി വീഴുക
വെട്ടുകൊണ്ടു വേഗമോടു മണ്ടുക
പെട്ടുപോയ ഭൂമിപാലരെച്ചിലർ
പട്ടുകൊണ്ടു മൂടിയങ്ങെടുത്തൊരു
കട്ടിൽമീതെയിട്ടുകൊണ്ടു കെട്ടുക
(സത്യാസ്വയംവരം തുള്ളൽ)

### മാധുരി

വളരെ മാധുര്യമുള്ള ഒരു വൃത്തം. മാധുരിയെന്നും പ്രേമസംഗീതവൃത്തമെന്നും പ്രസിദ്ധമായ വൃത്തമാണിത്. രചന വളരെ ലളിതവും!

ലക്ഷണം: മാത്രകൾ നാലുള്ളാറുഗണത്തൊടു ഗുരുവും മാധുരിയാം.

നാലു മാത്രകളുള്ള ആറു ഗണങ്ങളും ഒരു ഗുരുവും; അതായത്, 26 മാത്രകൾ ഒരു വരിയിൽ വരുമ്പോൾ മാധുരി വൃത്തമാവും. ഓരോ നാലു മാത്രകളും കഴിഞ്ഞു യതി വരുന്നതു നന്നാവും. സാധാരണയായി മാധുരിയുടെ പാദം 16/10 ക്രമത്തിൽ രണ്ടു വരികളായി എഴുതാറുണ്ട്.

ഉദാ: നമിക്കി / ലുയരാം / നടുകിൽ / ത്തിന്നാം, / നൽകുകിൽ / നേടീ / ടാം

ഒരൊറ്റമതമുണ്ടുലകിന്നുയിരാം
പ്രേമമതൊന്നല്ലോ
പരക്കെനമ്മെ പാലമൃതൂട്ടും
പാർവ്വണശശിബിംബം

ഉദിച്ചുയർന്നു മാമലമേലേ
ഉത്രം നക്ഷത്രം

പകൽക്കിനാവിൻ സുന്ദരമാകും
പാലാഴിക്കടവിൽ...

അപ്പോൾ ഈ വൃത്തങ്ങളിലും രചനകൾ നടത്താൻ രസം തോന്നുന്നില്ലേ? എങ്കിൽ തുടങ്ങിക്കോളൂ.

ദലം 68

# അതിസമ്മത

അതിസമ്മതയുംകൂടി പഠിച്ചിട്ടു ഭരതവാക്യം ചൊല്ലാം അല്ലേ? സംസ്കൃത വൃത്തങ്ങളുടെ ഗണവിന്യാസത്തിൽ ലക്ഷണം വരുന്ന രസകരമായ താളമുള്ള മറ്റൊരു ഭാഷാവൃത്തമാണ് അതിസമ്മത.

ലക്ഷണം: നസയം ലഗഗം ചേർന്നാലതിസമ്മതതയായിടും.

ഇതിനും അതിസമ്മതയിൽത്തന്നെ ലക്ഷണമെഴുതാം.

നസയമതിസമ്മതയ്ക്കായലംഗം വരും.

താളം : തത തതത തംതതം തംതതം തംതതം

(ഇതു സ്രഗ്വിണി വൃത്തത്തിന്റെ ആദ്യഗണത്തെ ലഘുപ്രായമാക്കിയതാണെന്നു കാണാം.)

ഉദാ : സവിധഭുവി നാരദൻ വീണ വായിക്കയും
നവരസദമാട്ടവും നൗമി നാരായണം.

ഝടിതിയതികോപിയാം ഗന്ധവാഹാത്മജൻ
കഠിനമലറിസ്ഫുടം കമ്പതാശാമുഖൻ

ഇതു നല്ല താളമുള്ള ഒരു വൃത്തമാണല്ലോ? അപ്പോൾ ഈ താളം നല്ലതുപോലെ മനസ്സുറപ്പിച്ചു രചന തുടങ്ങിക്കോളൂ. പക്ഷേ ഇതും ഗണനിർബന്ധമുള്ള ഭാഷാവൃത്തമാണെന്നത് ഓർമ്മിക്കണം, അത്രമാത്രം. എന്നാൽ രചനകൾ തുടങ്ങിക്കോളൂ.

●

# ഭാഗം - 4

# അലങ്കാരഭംഗികൾ

കവിതകളും ശ്ലോകങ്ങളും അലങ്കാരഭംഗിയോടെ അവതരിപ്പിക്കുമ്പോൾ അതിനു കൂടുതൽ മാധുര്യമുണ്ടാവും. വൃത്തഭംഗിയിൽ കവിതയെഴുതാൻ പഠിച്ചവർ ഏതാനും അലങ്കാരഭംഗികൾകൂടി അറിഞ്ഞിരിക്കുന്നതു നല്ലതാണെന്നു തോന്നുന്നതിനാൽ അവയെക്കൂടി സൂചിപ്പിച്ചുകൊണ്ട് ഈ പരിശീലനപദ്ധതി അവസാനിപ്പിക്കാം. ഇവയും പരിശീലിച്ചുനോക്കൂ.



## അലങ്കാരം

ഒരു കവിത വായിച്ചാൽ ഏതൊരു സഹൃദയനും മനസ്സിൽ ആഹ്ലാദമുണ്ടാവുമെന്നത് നിസ്തർക്കമാണല്ലോ. പക്ഷേ,അതിന് കവിതയ്ക്കു ചില ഗുണഗണങ്ങൾ ഉണ്ടാവണം. എന്നാലേ അതു ഹൃദ്യമാവൂ. സഹൃദയരുടെ ഹൃദയത്തിന് ആഹ്ലാദമുണ്ടാക്കുന്ന കവിതാധർമ്മമാണ് ചമൽക്കാരം. അങ്ങനെയുള്ള ചമൽക്കാരമുണ്ടാക്കുന്ന വാക്യഭംഗിയാണ് 'അലങ്കാരം'. ഒരു കവിതയിൽ അർത്ഥഭംഗികൊണ്ടോ ശബ്ദഭംഗികൊണ്ടോ അനുവാചകമനസ്സിൽ ആഹ്ലാദമുണ്ടാവും. അതിനാൽ അലങ്കാരത്തെ കേരളപാണിനി ഇങ്ങനെ വിശദമാക്കുന്നു:

ശബ്ദാർത്ഥങ്ങളിൽ വച്ചൊന്നിൽ
വാച്യമായിട്ടിരുന്നിടും
ചമൽക്കാരം ചമയ്ക്കുന്ന
മട്ടലങ്കാരമായിടും

ശബ്ദഭംഗികൊണ്ടോ അർത്ഥഭംഗികൊണ്ടോ അലങ്കാരമുണ്ടാകുന്നതിനാൽ അലങ്കാരത്തെ അർത്ഥാലങ്കാരം, ശബ്ദാലങ്കാരം എന്നു രണ്ടു വിധത്തിൽ തരംതിരിച്ചിരിക്കുന്നു.

ബാഹ്യമായ വസ്ത്രാഭരണാദികളുടെ സ്ഥാനമാണു ശബ്ദാലങ്കാരത്തിനു കല്പിച്ചിട്ടുള്ളതെന്നതിനാൽ തുടക്കക്കാർക്ക് ഇതു ലളിതമായി പ്രയോഗിക്കുവാൻ സാധിക്കും. അതിനാൽ അതിനെക്കുറിച്ച് ആദ്യം വിശദമായി പ്രതിപാദിക്കാം. അർത്ഥാലങ്കാരങ്ങൾക്ക് ഒരുവനുള്ള ആന്തരികഗുണങ്ങളായ നന്മകളുടെയും സൗശീലങ്ങളുടെയും സ്ഥാനമാണു പൂർവികർ കൊടുത്തിട്ടുള്ളത്. അതിനാൽ അതു ഗഹനവും മേന്മ കൂടിയതുമാണ്. അവയിൽ ചിലതു മാത്രം 'സ്ഥാലിപുലാകന്യായേന' പരാമർശിക്കുകയും ചെയ്യാം.

ദലം 69

# ശബ്ദാലങ്കാരം

ശബ്ദമാത്രനിഷ്ഠമായ അലങ്കാരം ശബ്ദാലങ്കാരം. അതിൽ ചമൽക്കാരം ഏതെങ്കിലും ശബ്ദത്തെ അല്ലെങ്കിൽ ശബ്ദങ്ങളെ ആശ്രയിച്ചിരിക്കും. ആ ശബ്ദം ഇല്ലാതായാൽ അലങ്കാരം ഇല്ലാതാവുകയും ചെയ്യും. ശബ്ദാലങ്കാരത്തെ അനുപ്രാസം, യമകം, പുനരുക്തവദാഭാസം, ചിത്രം എന്നു നാലായി തിരിച്ചിരിക്കുന്നു.

## അനുപ്രാസം

"അനുപ്രാസം വ്യഞ്ജനത്തെ-
യാവർത്തിക്കിലിടയ്ക്കിടെ" എന്നാണ് അനുപ്രാസത്തെ വിവരിച്ചിരിക്കുന്നത്. ഒരേ വ്യഞ്ജനാക്ഷരം അടുത്തടുത്ത് ആവർത്തിക്കുന്നതാണ് അനുപ്രാസം. അപ്പോൾ സ്വരാക്ഷരങ്ങൾ ആവർത്തിക്കുന്നത് പ്രാസമല്ലാ എന്നു മാത്രമല്ലാ ദോഷമായും വരുന്നു. വ്യഞ്ജനങ്ങളെ ആവർത്തിക്കുന്നതാണ് പ്രാസം. ആ വ്യഞ്ജനങ്ങളെ പരുഷം, കോമളം, മധുരം എന്നും തരംതിരിച്ചിട്ടുണ്ട്.

## പരുഷവ്യഞ്ജനങ്ങൾ

മാർദ്ദവ,മാധുര്യമില്ലാത്ത വ്യഞ്ജനങ്ങളാണ് പരുഷവ്യഞ്ജനങ്ങൾ. ഖരാതിഖരങ്ങൾ, ത്സ, പ്സ തുടങ്ങിയ സകാരയുക്തങ്ങൾ, ർക്ക, ക്ര എന്നുള്ള രേഫ (ര ചേർന്ന) സംയുക്തങ്ങൾ, ഹ്മ ഹ്ര ആദിയായ ഹകാരസംയുക്തങ്ങൾ, ശ, ഷ, സ ഇവയെല്ലാം പരുഷവ്യഞ്ജനങ്ങളാണ്. ഇവയുടെ ആധിക്യം കവിതയിൽ വീര, രൗദ്ര രസങ്ങൾക്കു മാറ്റുകൂട്ടും. എന്നാൽ, ശൃംഗാര, കരുണ വാത്സല്യഭാവങ്ങൾക്ക് ഇവയുടെ ആധിക്യം ദോഷമാവും.

### കോമളവ്യഞ്ജനങ്ങൾ

കേൾക്കുന്ന മാത്രയിൽ കോമളതയുള്ള വ്യഞ്ജനങ്ങളാണ് കോമളവ്യഞ്ജനങ്ങൾ. മൃദുക്കൾ (ഗ, ജ, ഡ, ദ, ബ) അനുനാസികങ്ങൾ (ങ, ഞ, ണ, ന, മ, ല, ള, ഴ) എന്നിവയാണ്.

കോമളവ്യഞ്ജനങ്ങൾ ശൃംഗാര, കരുണ, വാത്സല്യ രസങ്ങൾക്ക് ഇവ പോഷണമാണെങ്കിൽ വീര, രൗദ്ര രസങ്ങൾക്ക് രസാപകർഷഹേതുവും ആകുന്നു.

### മധുരവ്യഞ്ജനങ്ങൾ

കാതിന് ഇമ്പം തരുന്ന വ്യഞ്ജനങ്ങൾ ആണിവ. അനുനാസികം ചേർന്ന ഖരങ്ങൾ (ങ്ക, ഞ്ച, ണ്ട, ന്ത, മ്പ), ലകാരം ചേർന്ന ഖര, മൃദു, അനുനാസികങ്ങൾ (ക്ല, ഗ്ല, മ്ല), ര, ല, ള, ണ ഇവ മധുരവ്യഞ്ജനങ്ങൾ ആവുന്നു. ശൃംഗാര, കരുണ രസങ്ങൾ സ്ഫുരിപ്പിക്കാൻ ഇവ അനുയോജ്യമാണ്.



ദലം 70

# അനുപ്രാസങ്ങൾ

ദലം 87

"ഒരേ വ്യഞ്ജനാക്ഷരം അടുത്തടുത്ത് ആവർത്തിക്കുന്നതാണ് അനുപ്രാസം. അപ്പോൾ സ്വരാക്ഷരങ്ങൾ ആവർത്തിക്കുന്നത് പ്രാസമല്ലാ എന്നു മാത്രമല്ലാ ദോഷമായും വരുന്നു. വ്യഞ്ജനങ്ങളെ ആവർത്തിക്കുന്നതാണ് പ്രാസം" എന്ന് മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ. ഈ അനുപ്രാസത്തെ ഛേകാനുപ്രാസം, വൃത്ത്യനുപ്രാസം എന്നു രണ്ടായി തരംതിരിച്ചിട്ടുണ്ട്.

### ഛേകാനുപ്രാസം

കൂട്ടക്ഷരങ്ങൾ ഈരണ്ടായി ആവർത്തിക്കുന്നതാണ് ഛേകാനുപ്രാസം.

ഛേകാനുപ്രാസമാം ചൊന്നാൽ
കൂട്ടക്ഷരമിരട്ടയായ്
കണ്ണനുണ്ണി നമുക്കെന്നു-
മമന്ദാനന്ദമേകണം.

ഇതിൽ ണ്ണ, ന്ദ എന്നിവ ആവർത്തിച്ചിരിക്കുന്നു.

അക്കാലത്തു പൊറുക്കാഞ്ഞു
താരകന്റെ പരാക്രമം
അണ്ടർകോൻ മുമ്പരാമുമ്പർ
സത്യലോകത്തിലെത്തിനാർ.

ഇതിൽ ക്ക, മ്പ, ത്ത എന്നീ കൂട്ടക്ഷരങ്ങൾ ആവർത്തിക്കുന്നു.

### വൃത്ത്യനുപ്രാസം

മറ്റെല്ലാം വൃത്ത്യനുപ്രാസം
രീതിഭേദനിയാമകം

ഒറ്റവ്യഞ്ജനത്തെ ആവർത്തിച്ചാലും കൂട്ടക്ഷരങ്ങൾ ഒന്നിലധികം പ്രാവശ്യം ആവർത്തിച്ചാലും 'വൃത്ത്യനുപ്രാസം' ആവും. ഇതിനു മധുരവ്യഞ്ജനപ്രാസം, കോമളവ്യഞ്ജനപ്രാസം, പരുഷവ്യഞ്ജനപ്രാസം എന്നീ

മൂന്നു രീതികൾ (വൃത്തികൾ) ഉണ്ട്. അതുകൊണ്ടാണ് ഇതിനെ "വൃത്ത്യനു പ്രാസം" എന്നു പറയുന്നത്.

1. മധുരവ്യഞ്ജനപ്രാസം

വൈദർഭീ രീതിയായത്:

നന്ദനന്ദനാകുന്ന
മുകുന്ദൻ വന്ദനീയനാം

മാധുര്യവ്യഞ്ജകങ്ങളായ വ്യഞ്ജനങ്ങളെ പല പ്രാവശ്യം ആവർത്തിക്കുന്ന വൃത്ത്യനുപ്രാസം ആണ് 'മധുരവ്യഞ്ജനപ്രാസം'. ഉദാഹരണത്തിന് ന്ദ, ന ഇവ പല പ്രാവശ്യം ആവർത്തിക്കുന്നു.

അമന്ദാനന്ദമേകുന്ന
നന്ദനന്ദനനേ തുണ

അങ്കത്തിങ്കലലങ്കളങ്കരഹിതം (ങ്ക ആവർത്തനം)

എന്റെ രചനകൾ

കൊമ്പിന്മേലൊരു കൊമ്പുപോലെ വളരും വമ്പൊത്ത കൊമ്പോർത്തു വൻ-
വമ്പത്തം കലരുംപടിക്കു കലമാൻ ഡംഭിൽ മദിച്ചങ്ങനേ
കമ്പാകേറിമറിഞ്ഞുറഞ്ഞു വിപിനേ തുള്ളുമ്പൊൾ സിംഹങ്ങൾ തൻ-
മുമ്പിൽ പെട്ടുപിരിഞ്ഞ വള്ളികളിൽ വൻകൊമ്പും പിണഞ്ഞു, വിധി!

ചന്തം ചിന്തിയ ചിന്തകൾ ചിതറുമോരന്ത്യത്തിൽ നാമെത്തിയാൽ
ബന്ധം ബന്ധനമെന്നുതന്നെ തനിയേ ചിന്തിച്ചുപോവും സഖേ
സ്വന്തം ബന്ധമതെന്നതൊക്കെ വെറുതേയന്ധന്നുദീപം കണ-
ക്കെന്നും നിഷ്പ്രഭമാവുമെന്നു കരുതൂ, സ്പന്ദം നിലയ്ക്കും വരേ

ദലം 71

# കോമളവ്യഞ്ജനപ്രാസം

കോമളവ്യഞ്ജനങ്ങൾ ആവർത്തിച്ചു വരുന്നത് 'കോമളവ്യഞ്ജനപ്രാസം'.

കോമളവ്യഞ്ജനപ്രാസം
പാഞ്ചാലീരീതിയായിടും
ലീലാഗോപാലനാം ബാലൻ
സകലം മാലകറ്റണം.

ലീലാരണ്യേ വിഹഗമൃഗയാലോലനായേകദാ ഞാൻ (മയൂരസന്ദേശം)

**സ്വന്തം രചന:**

കദനമഴ പൊഴിയുമൊരു പൊഴുതിലതിവേഗം
തവസവിധമണയുവതു കഴികിലനുവേലം
മധുരമണിമുരളികയിലൊഴുകുമൊരു നാദം
മമഹൃദയവനികകളിലതു സുഖദരാഗം

**3. പരുഷവ്യഞ്ജനപ്രാസം**

പരുഷവ്യഞ്ജനപ്രാസം
ഗൗഢീരീതിയായിടും
തൃണയ്ക്ക് വിക്രമാക്രാന്ത
ത്രൈലോക്യൻ ഭക്തവത്സലൻ

പരുഷവ്യഞ്ജനങ്ങൾ ആവർത്തിക്കുന്നത് 'പരുഷവ്യഞ്ജനപ്രാസം'.
ഉദാഹരണത്തിന് 'ക്ര' യുടെ ആവർത്തനം.
ലക്ഷ്യം കൂടാതെ ലങ്കാനഗരമതു തകർത്തക്ഷമം രൂക്ഷനാകും
(വെണ്മണി നമ്പൂതിരി)

സ്വന്തം രചന:

ശ്രേഷ്ഠം വിഷ്ടപരക്ഷികേ, സകല സൃഷ്ടിക്കും വരിഷ്ഠം ഭവം
സ്പഷ്ടം സൃഷ്ടമതാക്കുമിഷ്ടവരദേ, ദുഷ്ടാപഹേ, ക്ഷോണിയിൽ
കഷ്ടപ്പാടുകൾ നഷ്ടമാക്കി വരമായ് ഭക്തർക്കടീഷ്ടങ്ങളും
അഷ്ടൈശ്വര്യസമഷ്ടി വൃഷ്ടിയുതിരും മട്ടിൽ പൊഴിച്ചീടണം

കൊട്ടിക്കൊട്ടിയിടയ്ക്കിടയ്ക്കു കയറിക്കൊട്ടുന്നവൻ കൊട്ടിടും
കൊട്ടിൻ ചട്ടമുരച്ചിടാൻ തുനിയുകിൽ കഷ്ടപ്പെടും, കൂട്ടരേ!
കൊട്ടട്ടേ,യവനിഷ്ടമായപടിയായ് കൊട്ടട്ടെ വട്ടായിടും-
മട്ടിൽ കൊട്ടിനടന്നിടട്ടെ, ചിലരാ വട്ടന്നു കൂട്ടാണെടോ



ദലം 72

# മറ്റു ചില പ്രാസരീതികൾ

കവിതയിൽ സാധാരണമായി ഉപയോഗിച്ചിരുന്ന മറ്റുചില പ്രാസരീതിക ളുംകൂടി നമുക്കു മനസ്സിലാക്കാം. ആദിപ്രാസം, ആദ്യക്ഷരപ്രാസം, ദ്വിതീയാ ക്ഷരപ്രാസം ത്രിതീയാക്ഷരപ്രാസം, ചതുർത്ഥാക്ഷരപ്രാസം, പഞ്ചമാക്ഷര പ്രാസം, അന്ത്യപ്രാസം, അഷ്ടപ്രാസം എന്നിവയ്ക്കു പുറമേ ദ്വാദശപ്രാസം, ഷോഡശപ്രാസം, ലാടാനുപ്രാസം എന്നിവയും ഉണ്ട്. ഇവയും കാവ്യരച നയ്ക്കു മാറ്റുകൂട്ടുന്നവതന്നെ. ഇവയിൽ ചിലവ നമുക്കൊന്നു പരിശോധിക്കാം.

**ആദിപ്രാസം/ആദ്യക്ഷരപ്രാസം**

അടുത്തടുത്ത പദങ്ങൾ ഒരേ അക്ഷരംകൊണ്ട് ആരംഭിക്കുന്ന രീതിയാണ് ആദിപ്രാസം.

കുന്നിക്കും കുറയാതെ കുന്നൊരു കുശുമ്പേറും കുചം പേരിടും (ശിവൊള്ളി)
ചെന്താർകാന്തികൾ ചിന്തുമന്തിസമയച്ചന്തം ചമഞ്ഞും ഭവാൻ (മേഘദൂത്)

**ഒരു സ്വന്തം രചന:**

കുന്നിക്കും കുതുകാലടുത്തു കുതുകാൽ കുന്നിക്കെരാധയ്ക്കുയർ-
ക്കുന്നോരുന്മാദഭാവമോർത്തു കുതുകും കൊള്ളുന്നവൻ വന്നുടൻ
കുന്നിക്കും കുതുകത്തൊടെന്റെ മനമാം ഗോവർദ്ധനക്കുന്നിനേ
കുന്നിക്കുന്നൊരു കാര്യമോർക്കെ കുതുകം കുന്നിപ്പിതെൻ മാനസേ

എന്നാൽ, ശ്ലോകത്തിന്റെ നാലു പാദങ്ങളും ഒരേ അക്ഷരംകൊണ്ടു തുട ങ്ങുന്നതിനെ 'ആദ്യക്ഷരപ്രാസം' എന്നു പറയുന്നു.

നിരാമയൻ നീ നിഖിലേശ്വരൻ നീ
നിരഞ്ജനൻ നീ നിരുപാധികൻ നീ
നിരാദികൻ നീ നിരുപപ്ലവൻ നീ
നിരന്തകൻ നീ ഭഗവൻ നമസ്തേ (ശ്രീകൃഷ്ണചരിതം)

സ്വന്തം രചന:

ഭൂഭാരം ഭ്രംശമാക്കാൻ ഭുവനപതി തനിക്കിഷ്ടമാം മട്ടിലെന്നും
ഭൂ തന്നിൽ ഭക്തരക്ഷയ്ക്കനവധിയവതാരങ്ങൾ കൈക്കൊണ്ടതാണേ
ഭൂനാഥൻതന്റെമുന്നിൽ ഭുവിയിലെ ദുരിതം ഭസ്മമാക്കാനഭീഷ്ട്യാ
ഭൂയോഭൂയോ ഭജിക്കു,ന്നഭയവരദനേ ഭക്തിപൂർവ്വം നമിപ്പൂ.

### ദ്വിതീയാക്ഷരപ്രാസം

ശ്ലോകത്തിന്റെ നാലു പാദങ്ങളിലെയും രണ്ടാമത്തെ അക്ഷരം ഒന്നുപോലെ വരുന്നുവെങ്കിൽ അതിനെ ദ്വിതീയാക്ഷരപ്രാസമെന്നു പറയുന്നു.

ലീലാരണ്യേ വിഹഗമൃഗയാലോലനായേകദാ ഞാൻ
നീലാപാംഗേ കമപി നിഹനിച്ചീടിനേൻ നീഡജത്തെ
മാലാർന്നാരാൽ മരുവുമിണയെക്കണ്ടു നീ താം ച നേതും
കാലാഗാരം സപദി കൃപയാ കാതരേ ചൊല്ലിയില്ലേ? (മയൂരസന്ദേശം)

കാലിൽ ചിലങ്ക,യൊലി തൂകുന്ന പൊൻമുരളി കൈയിൽ പിടിച്ചുമഴകിൽ
നീലാഭമായയുടലിൽ ചേർന്നിടുന്ന വരഹാരങ്ങൾ മെല്ലെയിളകി
ലീലാവിലാസമൊടു കണ്ണൻ വരുന്ന വരവോർത്തിങ്ങു നിൽക്കുമളവിൽ
മാലൊക്കെ നീങ്ങിയിതുതാനെന്റെ ഭാഗ്യവരമാ,യെന്തു ചൊൽവതിനി ഞാൻ!
(മത്തേഭം)

ഇതുപോലെ തൃതീയാക്ഷരപ്രാസത്തിലും ചതുർത്ഥാക്ഷരപ്രാസത്തിലും പഞ്ചമാക്ഷരപ്രാസത്തിലും എഴുതുന്ന നിപുണന്മാർ നമ്മുടെ പൂർവ്വികരിലുണ്ടായിരുന്നു. നമുക്കും അതാവാം. ശ്രമിച്ചുനോക്കൂ.



ദലം 73

# ദ്വക്ഷരപ്രാസം, ത്ര്യക്ഷരപ്രാസം

ആദ്യക്ഷരപ്രാസവും ദ്വിതീയാക്ഷരപ്രാസവുമെന്നപോലെതന്നെ രസകരമാണ് ദ്വക്ഷരപ്രാസവും ത്ര്യക്ഷരപ്രാസവും. ശ്ലോകത്തിന്റെ എല്ലാ പാദങ്ങളിലും അടുത്തടുത്ത രണ്ടക്ഷരങ്ങൾ ഒന്നുപോലെ ആവർത്തിക്കുന്നതാണ് ദ്വക്ഷരപ്രാസമെങ്കിൽ, മൂന്നക്ഷരങ്ങൾ അതുപോലെ ആവർത്തിക്കുന്നതാണ് ത്ര്യക്ഷരപ്രാസം.

**ദ്വക്ഷരപ്രാസം**

പരസങ്കടമുള്ളലിഞ്ഞുതീർക്കും
പരമേശപ്രണയാമൃതക്കൊഴുപ്പേ
പരതത്ത്വമറിഞ്ഞിടും പ്രകാരം
പരമെന്നിൽ കൃപചെയ്ക, ഗൌരിയമ്മേ! (കുഞ്ഞിക്കുട്ടൻ നമ്പുരാൻ)

എന്റെ ചില രചനകൾ:
മതി,മതിയിനിയെന്നു ചൊല്ലിടാതേ
മതിമുഖി നീയൊരു പാട്ടുപാടു വശ്യം
മതിമതി,യതിലുള്ള രാഗമെല്ലാം
മതിവരുമോളമെനിക്കുനേകു ഹൃദ്യം!

പണ്ടേ രേവതിനാളെനിക്കു ഹരമാണെൻ ജായതൻ നാളതാം
പണ്ടേ കേൾപ്പതുമുണ്ടു ശീലമെഴുപത്തൊന്നാണിവർക്കെപ്പൊഴും
പണ്ടേ ഞാനിവൾ ചൊൽവതൊന്നുമതുപോൽ കേൾക്കില്ലതിൻ കാരണം
പണ്ടേ ഞാനവളോടു ചൊല്ലി,യതിനാൽ സ്വസ്ഥം, സുഖം, ജീവിതം!

വൈരം ചാരുതയായിടാം ഗരിമയിൽ ചാർത്തുന്നു നിത്യം ചിലർ
വൈരം ചേർന്ന വചസ്സു ഭൂഷണമതാക്കിടുന്നു കഷ്ടം! സ്വയം
വൈരങ്ങൾക്കു പ്രധാനമായ് മമ മനം മാറാതിരുന്നീടുവാൻ
വൈരാണിക്കുളമാർന്ന ദേവപദമെൻ ചിത്തേ വരിച്ചേൻ സ്ഥിരം

ത്ര്യക്ഷരപ്രാസം

കല്യാണമേകണമെനിക്കു സദാപി സാക്ഷാൽ
കല്യാണശൈലകുലവില്ലുടയോരു വീരൻ
കല്യാണകർമ്മമതു ചെയ്തൊരു തമ്പുരാട്ടി
കല്യാണകാഞ്ചതടിത്സമഗൌരി ഗൌരി (കുഞ്ഞിക്കുട്ടൻ നമ്പൂരാൻ)

**ചില സ്വന്തം രചനകൾ**

വന്നെത്തീ നവവത്സരം ചിരിയൊടേ മർത്ത്യർക്കുണർവായി ഹാ!
വന്നെത്തീ പുതുപൂക്കളും സ്മിതമൊടേയോണക്കളം പുകുവാൻ
വന്നെത്തീ മലനാട്ടിലുത്സവരവരാഘോഷം തുടുപ്പാർന്നിതാ
വന്നെത്തീ നവവർഷഹർഷമതിൽ നീ മത്താടുകെൻ ചിത്തമേ.

ആലസ്യത്തൊടുവന്നു നീ മധുരമായ് ചൊല്ലുന്ന കാര്യങ്ങളെൻ
ആലസ്യത്തെയൊഴിച്ചിടുന്നു മനമോ തുള്ളുന്നൊളിക്കില്ല ഞാൻ
ആലസ്യത്തിനു കാരണം മൊഴിയവേ നാണിപ്പതെന്തേ പ്രിയേ
ആലസ്യത്തൊടു ഹൃത്തിലാർത്ത പുളകം സൌഭാഗ്യമല്ലേ സഖീ?

അന്ത്യപ്രാസം

ശ്ലോകത്തിന്റെ എല്ലാ പാദങ്ങളുടെയും അവസാനം ഒരേ അക്ഷരം വരുന്നതാണ് അന്ത്യപ്രാസം. ഇവ ചൊല്ലിനിറുത്താൻ രസകരമാണ്.

ദയയൊരു ലവലേശം പോലുമില്ലാത്ത ദേശം
പരമിഹപരദേശം പാർക്കിലത്യന്തമോശം
പറകിൽ നഹി കലാശം പാർക്കിലങ്ങേകദേശം
സുമുഖി നരകദേശം തന്നെയാണപ്രദേശം (വെൺമണി അച്ഛൻ)

എന്റെ രചനകൾ (ഇവയിൽ ദ്വിതീയാക്ഷരപ്രാസവും അന്ത്യപ്രാസവുമുണ്ട്)
അമ്പാടിക്കണ്ണനല്ലേ? അരികിലവനുടൻ വന്നതും കാണ്മതില്ലേ?
പൈമ്പാലിൻ കള്ളനല്ലേ? അവനതു നിറയേ നൽകുവാൻ പാങ്ങതില്ലേ?
ഇമ്പത്തോടേകുകില്ലേ? അവനതു മതിയായെങ്കിലാശ്വാസമല്ലേ?
അൻപോടിങ്ങെത്തിയില്ലേ? അവനു സകലതും നൽകുകിൽ ഭാഗ്യമല്ലേ?

ശാന്തം, ദിവ്യം, മഹേശം ശിവശിവശിവ നിൻ രൂപമാത്മപ്രഹർഷം
ധ്വാന്തം തീരുന്നു സൂക്ഷം തവ തിരുനടതൻ മുന്നിലെത്തും നിമേഷം
ഭ്രാന്തം ബന്ധങ്ങളേകും സകലവിഷമവും തീർക്കുമെല്ലാം വിശേഷം
സാന്ത്വം ചൊല്ലാമിതെല്ലാം മനുജനവനിയിൽ മുക്തി നൽകും പ്രകർഷം
ഈ പ്രാസപ്രയോഗങ്ങളുടെ മധുരം ഹൃദ്യമല്ലേ?



ദലം 74

# പ്രാസഭംഗി

കവിതകളിൽ പ്രാസഭംഗി കൂടിയുണ്ടെങ്കിൽ അതിന്റെ മനോഹാരിത കൂടുമെന്നു ചിലർക്കെങ്കിലും ബോധ്യപ്പെട്ടുകാണുമെന്നു പ്രതീക്ഷിക്കുന്നു. ഇതുവരെ പരാമർശിക്കപ്പെട്ടതിനു പുറമേ അഷ്ടപ്രാസം, ദ്വാദശപ്രാസം, ഷോഡശപ്രാസം, ലാടാനുപ്രാസം എന്ന പ്രാസങ്ങൾകൂടി നമുക്കു പരിചയപ്പെടാം. ഇവകളിൽ ശ്ലോകം രചിക്കണമെങ്കിൽ നല്ല വൃത്തതാളബോധവും വാക്കുകളുടെയും അവയുടെ പര്യായങ്ങളുടെയും ഒരു ശേഖരവും മനസ്സിലുണ്ടാവണം എന്നു പറയേണ്ടതില്ലല്ലോ.

### അഷ്ടപ്രാസം

രണ്ടു യതി വരുന്ന ശ്ലോകങ്ങളിൽ യതിക്കു ശേഷവും അക്ഷരം ആവർത്തിച്ചു വരുന്നതാണ് 'അഷ്ടപ്രാസം'.

ഉദാ: ആഴിക്കൂട്ടമതിന്റെ മദ്ധ്യഗതാമാമൂഴിസ്ഥലാൽ പ്രാപ്തരായ്
ചൂഴും ലോകരെയാകവേ ജലനിധൌ വീഴിച്ചു മോദാത്മികേ
താഴമ്പൂ നിറമാർന്ന പൂന്തുകിലതും താഴത്തു ചെമ്മേ ധരി-
ച്ചേഴാമുത്സവ വാസരേ ശിബികമേൽ വാഴുന്നു ലക്ഷ്മീവരൻ
(ഉത്സവപ്രബന്ധം)

### ചില സ്വന്തം രചനകൾ:

അഷ്ടപ്രാസമൊരുക്കുവാനിവനെയും കഷ്ടപ്പെടുത്തുന്നപോൽ
ഇഷ്ടന്മാർ ചിലരെന്നൊടൊത്തപടിയായ് തുഷ്ട്യാ പറഞ്ഞീടവേ
സ്പഷ്ടം ഞാൻ ചില വാക്കതൊക്കെ നിരയായ് ശിഷ്ടർക്കുവേണ്ടീട്ടു വൻ-
തുഷ്ട്യാതന്നെ നിരത്തിടുന്നു സരസം സൃഷ്ടിക്കു മുട്ടില്ലെടോ.

കണ്ണൻ മെല്ലെയൊളിച്ചുചെന്നു തനിയേ പെണ്ണുങ്ങൾ സൂക്ഷിച്ചിടും
വെണ്ണപ്പാത്രമെടുത്തു തന്റെ സഖരോടുണ്ണാൻ പറഞ്ഞീടവേ
പൂർണ്ണം മോദമിയന്നു ഗോപസഖരവ്വണ്ണം കുതിച്ചെത്തിയാ-
കണ്ണൻ മുന്നിൽ നിരത്തിടുന്ന നിറവവ്വണ്ണം നമിക്കുന്നു ഞാൻ

വെണ്ണയ്ക്കായ് കൊതിപൂണ്ടു പണ്ടു പലതാംവണ്ണം നടക്കുംവിധൌ
കണ്ണിൽപ്പെട്ട ഗൃഹങ്ങളിൽ കയറിയാ കണ്ണൻ നടത്തും ശ്രമം
തിണ്ണം കണ്ടൊരു ഗോപിതന്റെ ഹൃദയം പൂർണ്ണം മയങ്ങുംവിധം
കണ്ണൻ കാട്ടിയ കൗശലം മിഴിവെഴുംവണ്ണം സ്മരിക്കുന്നു ഞാൻ.

### ദ്വാദശപ്രാസം

മൂന്നു യതി വരുന്ന ശ്ലോകങ്ങളിൽ യതിസ്ഥാനത്തിനടുത്തായി ഒരേ അക്ഷരം ആവർത്തിച്ചു പ്രയോഗിക്കുന്നതാണിത്. ഒരു പാദത്തിൽ മൂന്നിടങ്ങളിലായ് ഒരേ അക്ഷരം ആവർത്തിക്കുന്നതാണ് 'ദ്വാദശപ്രാസം'. നാലു വരികളിലായി 12 തവണ ഒരേ അക്ഷരം ആവർത്തിക്കുന്നു.

മുട്ടാതെയെന്നുമൊരു പട്ടാടതന്നെ തവ കിട്ടാത്തതോ പശുപതേ!
കേട്ടാലുമെന്തു ബത! കാട്ടാനതന്റെ തുകിൽ കെട്ടാനരയ്ക്കു കുതുകം
പിട്ടായൊരിക്കലൊരു കാട്ടാളവേഷമതു കെട്ടാൻ തുനിഞ്ഞുവശാൽ
മട്ടായതെന്നുമായി! കാട്ടാനിതെന്തു കൊതി പാട്ടാങ്ങകതാരുമറിയാ (എ.ആർ.)

### ചില സ്വന്തം രചനകൾ:

മത്തേഭവൃത്തഗതിയുത്തുംഗശോഭയതിലെത്തുന്നിതെത്ര മധുരം
തത്തുന്നൊരാക്കിളികളൊത്തൊന്നു വന്നിടുകിലെത്തും മനസ്സിലമൃതം
എത്തിപ്പിടിച്ചപടി മൊത്തം നിനക്കതിരു കൊത്താൻ കൊടുക്ക സുഖദം
മുത്തെന്നപോൽക്കവിതയൊത്താൽ രചിക്കുമതിസത്തായ് രസത്തിൽ നിതരാം.

കത്തുന്ന തീമിഴിയൊടൊത്തുണ്ടു ഗംഗ, ജടമദ്ധ്യേ ഹിമാംശു ശുഭനായ്
കൊത്തുന്ന പാമ്പു,വൃഷ,മൊത്തുണ്ടു സിംഹ,മെലി,തത്തുന്ന നീലമയിലും
മൊത്തം വിരോധികളൊടൊത്തുള്ള നിന്റെ ഗതിയോർത്താൽ വിചിത്രമതിനാൽ
ഹൃത്തിൽ പെരുത്തുവരുമത്തൽ കെടുത്തുവതുമുത്താളശംഭുനടനം

### ഷോഡശപ്രാസം

ശ്ലോകത്തിന്റെ പാദങ്ങളിൽ ഒരക്ഷരം നാലു പ്രാവശ്യം വരുന്നത് ഷോഡശപ്രാസമാവുന്നു.

രൂക്ഷമായ നിടിലേക്ഷണാഗ്നിയിലരക്ഷണണേന ഹി യുഗക്ഷയേ
കക്ഷതുല്യമുലകിക്ഷമാദികമുപക്ഷപിപ്പതിനു ദക്ഷനാം
യക്ഷരാജസഖി ദക്ഷജാകണവനുക്ഷകേതു കൃതലക്ഷണൻ
പക്ഷമോടു പരിരക്ഷചെയ്യണമുപേക്ഷയെന്ന്യേ വിഷഭക്ഷകൻ (എ.ആർ.)

ഉന്നതസ്തനമതൊന്നുകൊണ്ടു മലമന്നവന്റെ മകളെന്നുതാൻ
തന്നെ കാട്ടുമൊരു സന്നതാംഗി ഗിരിശന്നു സൗഖ്യമരുളുന്ന നീ
എന്നുമേ മനസി മിന്നുമാറു വിലസുന്നതാകിൽ മതിയന്നുമേ
പിന്നെ വേറെയിവനൊന്നുമേ കരുതിടുന്നതില്ല സുഖമൊന്നുമേ
(കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

**ഒരു സ്വന്തം രചന:**
പട്ടി പണ്ടു പലവട്ടമെന്റെ പിടിവിട്ടുപോയിയതിലൊട്ടുമേ
വാട്ടമില്ല,ചിലചട്ടവട്ടമൊടെ പൂട്ടിയിട്ടവനെ വീട്ടിലും
പൂട്ടിയിട്ടപടി ചാട്ടമോടെയവനൊട്ടു മോങ്ങിയതു കേട്ടു ഞാ-
നൊട്ടുനല്ലയൊരു കൊട്ടുനൽകിയവിടിട്ടു,തോന്നി പണിപെട്ടുപോയ്!

●

ദലം 75

# ലാടാനുപ്രാസം

താത്പര്യത്തിൽ മാത്രം ഭേദം കല്പിച്ച് ഒരേ പദങ്ങളെ ആവർത്തിക്കുന്നതാണ് 'ലാടാനുപ്രാസം'.

ഉദാ: നരന്നു ഭാഗ്യമുണ്ടെങ്കിൽ
കുലശീലാദിയെന്തിന്?
നരന്നു ഭാഗ്യമില്ലെങ്കിൽ
കുലശീലാദിയെന്തിന്?

(ഭാഗ്യമുണ്ടെങ്കിൽ മറ്റൊരു യോഗ്യതയും വേണ്ടാ. എല്ലാം താനേ വന്നു കൊള്ളും. ഭാഗ്യമില്ലെങ്കിൽ മറ്റു യോഗ്യതകളെല്ലാം നിഷ്ഫലം.)

പഥ്യമില്ലെങ്കിൽ രോഗിക്കു
ഫലമന്തൗഷധത്തിനാൽ?
പഥ്യമുണ്ടെങ്കിൽ രോഗിക്കു
ഫലമെന്തൗഷധത്തിനാൽ? (കെ.സി. കേശവപിള്ള)

ദാരിദ്ര്യം വരുമെന്നോർത്തു
മൂഢൻ നൽകില്ല തെല്ലുമേ
ദാരിദ്ര്യം വരുമെന്നോർത്തു
ബുധൻ നൽകുന്നു ശക്തിപോൽ (കെ.സി. കേശവപിള്ള)

**എന്റെ രചന:**

മതി വന്നിതയെന്നാലും
മതിയെ നോക്കിയിരുപ്പു ഞാൻ
മതി വന്നില്ലയെന്നാലും
മതിയെ നോക്കിയിരുപ്പു ഞാൻ.

### ലാടാനുപ്രാസരീതികൾ

ലാടപ്രദേശ (ബറോഡയും സമീപപ്രദേശങ്ങളും)ത്തുള്ളവർക്കു പ്രിയമുള്ള പ്രയോഗരീതി ആയതിനാലാണ് ഇതിനു ലാടാനുപ്രാസം എന്നു പറയുന്നത് കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഇതിനെ 'പദാനുപ്രാസം' എന്നാണു പേരിട്ടത്. അദ്ദേഹം അതിനൊരു നിയമം ഇങ്ങനെ പറയുന്നു:

സ്ഥാനനിയമം പിടിച്ചും
താനതു പിടിയാതെ കണ്ടുമെന്നീവണ്ണം
രണ്ടുവിധത്തിലുമിവിടെ
കണ്ടുവരുന്നുണ്ടഹോ പദാനുപ്രാസം

അതായത്, സ്ഥാനനിയമം പാലിച്ചു പാദം മുഴുവൻ ആവർത്തിക്കാം. പാദത്തിന്റെ ആദി, മദ്ധ്യ, അന്ത്യങ്ങളിലോ ഒരു ഭാഗം മാത്രം ആവർത്തിക്കുന്നതും ഈ പ്രാസത്തിൽ വരുന്നു. പാദം മുഴുവൻ ആവർത്തിക്കുന്നതു നേരത്തേ എഴുതിയിട്ടുണ്ടല്ലോ. ഒന്നുകൂടി എഴുതാം:

നല്ലേഴാമെടമുണ്ടെങ്കി-
ലില്ലം താനിനന്ദ്രലോകമാം
നല്ലേഴാമെടമില്ലെങ്കി-
ലില്ലം താനിനിന്ദ്രലോകമാം.

വൈലോപ്പിള്ളിയുടെ പ്രസിദ്ധമായ ഈ ലാടാനുപ്രാസം കേട്ടിട്ടുണ്ടാവുമല്ലോ.

പണ്ടാ വടക്കേച്ചിറയൊന്നുചെന്നു-
കണ്ടാൽക്കുളിച്ചീടണമെന്നു തോന്നും
പണ്ടാരമാകും ഭരണത്തിലിന്നും
കണ്ടാൽക്കുളിച്ചീടണമെന്നു തോന്നും (വൈലോപ്പിള്ളി)

പദാദിയിൽ മാത്രം പദം ആവർത്തിക്കുന്നതിന് ഇവ ഉദാഹരണങ്ങളാണ്.

ജയ ജയ മാമലമകളേ
നവ നവ കരുണാവിലാസമുള്ളവളേ
പല പല സങ്കടവും മേ
പൊടിപൊടിയാക്കുക കടാക്ഷയന്ത്രത്താൽ (കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

പൊള്ളാം പൊള്ളാം മനസ്സേ! തവഗതിയിനിയാരുള്ളു, നോക്കാതെതള്ളി-
ക്കൊള്ളാം കൊള്ളാത്തതല്ലാത്തൊരു കവിതയിനിത്തീർക്കുവാനാരുമില്ല
തള്ളാം തള്ളാം തിരക്കിസ്സുകവിതയതിനേ ദുഷ്കവിത്വത്തിനേറെ-

ത്തള്ളാം, തള്ളാൻ വരട്ടേ, കവിസിതമണിയാ വാനിലുണ്ടേ ചൊടിക്കും

(കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

പാദമദ്ധ്യത്തിൽ പദാവർത്തനം വരുന്ന ലാടാനുപ്രാസം:

കാലൻ പിടിപിടയെന്നാ-

ക്കാലേ ശിവ ശിവ ഭടർക്കു നീട്ടെഴുതും

അവനോ ബഹുബഹുകഠിനൻ

തവ ദയ മൃദു മൃദുഭവാനി വിഷമം മേ

(കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

പാദാന്ത്യത്തിലെ പദങ്ങളുടെ ആവർത്തനം:

പാർവതി ശരണം ശരണം

പാപം പെരുതങ്ങു തീർത്തു തരണം തരണം

പരമഴൽ കെടണം കെടണം

പാദദാസനെയൊന്നു കേറ്റിവിടണം വിടണം

(കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

ആർത്തസ്വരം കേട്ടൊരു കാതുകാത്

കാരുണ്യമാർന്നീടിന ദൃഷ്ടി ദൃഷ്ടി

സാന്ത്വോക്തിയോതീടിന ജിഹ്വ ജിഹ്വ

സാധുക്കളെത്താങ്ങിന ബാഹു ബാഹു (ഉള്ളൂർ)

ഒരു ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിലും ഉത്തരാർദ്ധത്തിലും വെവ്വേറെ പദങ്ങൾകൊണ്ടും പ്രാസം പ്രയോഗിക്കാം.

ഉദാ: നമുക്കു നാടൊക്കെയടക്കിടേണം

നമുക്കു കീഴാവണമിന്നുലോകം

മനുഷ്യനേവം മഹിമയ്ക്കുവേണ്ടി

മനുഷ്യജന്മം കളയുന്നു മായേ.

**പാദമദ്ധ്യത്തിൽ:**

ഭവപ്രിയം കണ്ട ശിവേ പരന്നു

തവപ്രിയം കണ്ടറിയാവതാമോ?

തനുപ്രസാദിക്കുക ദേവി നീ താൻ

മനം പ്രസാദിക്കുമെനിക്കുമന്നാൽ

**പദാന്ത്യത്തിൽ:**

ദൃഢം ശിവേ നിങ്കരുണാവിലാസം
പെടുന്ന നാളെന്റെ മനോവിലാസം
ഉടൻ പ്രപഞ്ചഭ്രമദുഷ്ടബോധം
വെടിഞ്ഞു നേടും പരതത്ത്വബോധം

ഓരോ പാദങ്ങളിടവിട്ട് ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും ഒരേ പദങ്ങളുപയോഗിച്ചും ലാടാനുപ്രാസത്തിൽ ശ്ലോകങ്ങൾ രചിക്കാം. എങ്ങനെയുണ്ട് പണ്ടുണ്ടായിരുന്നവരുടെ രചനാകൗശലങ്ങളും അതിലെ ആസ്വാദ്യതയും. രസകരംതന്നെയല്ലേ? പ്രാസപ്രയോഗനൈപുണ്യം കവിതകൾക്ക് എത്ര മാധുര്യവും ചാരുതയും നല്കുന്നുവെന്നു ബോദ്ധ്യമായില്ലേ. ഒന്നു ശ്രമിച്ചു നോക്കൂ.

●

പാഠം 76

## യമകം, പുനരുക്തവദാഭാസം

'ശബ്ദാലങ്കാര' ങ്ങളിൽ ഇനി രണ്ടലങ്കാരങ്ങൾകൂടി പരാമർശിച്ചിട്ടു നിറുത്താമെന്നു കരുതുന്നു. യമകം, പുനരുക്തവദാഭാസം എന്ന ആ രണ്ട് അലങ്കാരങ്ങൾ രസകരമായ വാക്യപ്രയോഗങ്ങളുടെ സൃഷ്ടികളാണ്.

**യമകം**

ലക്ഷണം: അക്ഷരക്കൂട്ടമൊന്നായി-
ച്ചർത്ഥംഭേദിച്ചിടും പടി
ആവർത്തിച്ചു കഥിച്ചീടിൽ
യമകം പലമാതിരി

അതായത്, പദങ്ങളിലെ വാക്കുകളെ അർത്ഥവ്യത്യാസത്തോടെ ആവർത്തിച്ചുപയോഗിക്കുകയാണിത്. ആ വാക്കിലെ അക്ഷരങ്ങളെ പല രീതിയിൽ വിഭജിച്ചാണിതു സാദ്ധ്യമാക്കുന്നത്. ഉദാഹരണമായി, മാലതി എന്ന വാക്കിനെ 'മാലതി' എന്നും 'മാല തീ' എന്നും 'മാല് അത് ഈ' എന്നും വിഭജിച്ച് പല അർത്ഥങ്ങളിൽ ഒരു ശ്ലോകം ആസ്വദിക്കുവാനാവും.

ഉദാ: മാലതീമലർ ചേർന്നോരു
മാലതീജ്വാലയെന്നപോൽ
മാലതീയിവനേകുന്നു
മാലതീതുല്യയെങ്ങു നീ?

മാലതീമലർ (പിച്ചകപ്പൂ) ചേർന്ന മാലതീജ്വാലപോലെ മാലതി (ആ പെൺകുട്ടിയുടെ പേര്) ഇവനേകുന്നു, മാലതീതുല്യ (പിച്ചകത്തിനു തുല്യം)യാണു നീ. മാല തീമലർ ചേർന്നോരു മാല തീജ്വാല പോലെ മാൽ (ദുഃഖം) അത് ഈ ഇവന് ഏകുന്നു. മാലതീതുല്യ (ചന്ദ്രിക പോലെ ശീതം നൽകുന്ന)യായവളെ നീ എവിടെ? അർത്ഥവ്യത്യാസം വ്യക്തമാണല്ലോ?
(മാലതി = പിച്ചകം, പെൺകുട്ടി, ചന്ദ്രിക)

ഒരു പദം മാത്രമല്ലാതെ അടുത്തടുത്തു വരുന്ന പദങ്ങൾ ചേർത്തും വിഭജിച്ചും യമകം സൃഷ്ടിക്കാം.

പെണ്മണിവദനം കണ്ടാൽ
വെണ്മതി രണ്ടെന്നു മേവിടുന്ന മനം

ഉണ്മ നിനച്ചിതിലെല്ലാം

വെണ്മ തിരണ്ടെന്നു മേ വിടും നമനം

ഇവിടെ രണ്ടാമത്തെയും നാലാമത്തെയും പാദങ്ങൾ ഒന്നുതന്നെ എന്നു കാണാം. എന്നാൽ, അവ വിഭജിച്ചെഴുതിയിരിക്കുന്ന വ്യത്യാസവും അർത്ഥ വ്യത്യാസവും നോക്കുക. സ്ത്രീയുടെ മുഖം കണ്ടാൽ അതു രണ്ടാമതൊരു ചന്ദ്രനാണോ എന്നു വിചാരിക്കുന്ന മനസ്സ്. എന്നാൽ, ഇതിലെ സത്യം മനസ്സിലാക്കിയാൽ ഈ മായയിലുള്ള നമനം (പ്രവണത) എന്ന് ഞാൻ വിടും.

ഇത ഇത വാതു വരുന്നു

വെറ്റില തിന്നാഞ്ഞെനിക്കു വാ തുവരുന്നു

കൊടിയിത പയ്യായിനിമേൽ

പകം തിന്നിട്ടെനിക്കു പയ്യായിനിമേൽ (വാസു നമ്പൂതിരി)

ഇതാ വാസു (വാതു) വരുന്നു. എനിക്കു വാ തുവരുന്നു (ഉണങ്ങുന്നു). വെറ്റിലക്കൊടി പയ്യാനിമരത്തിൽ ഉണ്ട്. പഴം തിന്നതിനാൽ എനിക്കു പയ്യാ (വിശക്കില്ലാ) ഇനിമേൽ.

**പുനരുക്തവദാഭാസം**

ഒരു വാക്കിന്റെ പര്യായങ്ങൾ അടുത്തടുത്ത് അർത്ഥവ്യത്യാസത്തോടെ പ്രയോഗിക്കുന്നതാണ് പുനരുക്തവദാഭാസം.

മതി ചന്ദ്രന്നു സൗന്ദര്യ-

മദം നിൻ മുഖദർശനേ

ഇവിടെ ചന്ദ്രന്റെ പര്യായമായ 'മതി' എന്നത് അധികം വേണ്ടാ എന്ന അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു.

ഉദാ: കൈലാസാദ്രി മലക്കുന്നോ-

രന്നിൻ ദാനയശസ്സിന്

സർവ്വദാമര വൃക്ഷത്തിൻ

വിജയം കളി കേളിഹ

ഇവിടെ അദ്രി = മല = കുന്ന്: മരം = വൃക്ഷം: കളി=കേളി എല്ലാം പുനരുക്തവദാഭാസം.

കൈലാസവും മലച്ചുപോകുന്ന നിന്റെ ദാനയശസ്സിന് അമരവൃക്ഷത്തിന്റെ (കല്പവൃക്ഷത്തിന്റെ) വിജയം വെറും കളിയാണെന്നു കേൾ ഇഹ (മനസ്സിലാക്കുക)

ദലം 77

# ചിത്രാലങ്കാരങ്ങൾ

ശ്ലോകങ്ങളിൽ പ്രയോഗിക്കാവുന്ന ചില ചിത്രാലങ്കാരങ്ങൾ രണ്ടെണ്ണം പരിചയപ്പെടു.

### ഗൂഢചതുർത്ഥം

ഒരു ശ്ലോകത്തിന്റെ ആദ്യമുള്ള മൂന്നു പാദങ്ങളിലായി നാലാം പാദം ഒളിഞ്ഞിരിക്കുന്നതാണ് ഗുഢചതുർത്ഥം. ഇത് അനുഷ്ടുപ്പ് ഛന്ദസ്സിലാണു വരുക. മദ്ധ്യത്തിലുള്ള കള്ളികളിൽ നാലാം പാദം വേർതിരിഞ്ഞു കാണാം.

കനക്കെച്ചൊടി വർദ്ധിച്ചു
പടകണ്ടിട്ടു പിന്നെയും
വാദസൗഹിത്യമനിശം
നടിച്ചു കപിവാഹിനി (രാമചന്ദ്രവിലാസം)

| ക | വർ | ദ്ധി | ണ്ടി | ട്ടു | ദ | സൗ | ശം |
|---|---|---|---|---|---|---|---|
| ന | ടി | ച്ചു | ക | പി | വാ | ഹി | നി |
| ക്കെ | ച്ചൊ | പ | ട | ന്നെ | യും | ത്യ | മ |

ദേവീ നിൻ രക്ഷണം ക്ഷണം
വന്നാൽ നന്മ ജന്മപുണ്യം
യാതൊന്നായ് വരും ഗുണം നിൻ
വീക്ഷണം നന്മയാവണം (സ്വന്തം)

| ദേ | ണം | ക്ഷ | ന്മ | ജ | തൊ | ന്നായ് | നിൻ |
|---|---|---|---|---|---|---|---|
| വീ | ക്ഷ | ണം | ന | ന്മ | യാ | വ | ണം |
| നിൻ | ര | വ | ന്നാൽ | പു | ണ്യം | രും | ഗു |

## രഥബന്ധം

ശ്രീമാതേ കേൾക്കേണമിതും
മാലകറ്റുന്ന വാണിയും
ഈ ലോകമാകെയാവേണം
സാഹിത്യത്തിന്റെ മണ്ഡപം

| | | | കേൾ 4 | ക്കേ 5 | | | |
|---|---|---|---|---|---|---|---|
| | | തേ 3 | റ്റു 12 | ന്ന 13 | ണ 6 | | |
| | മാ 2 | ക 11 | മാ 20 | കെ 21 | വാ 14 | മി 7 | |
| ശ്രീ 1 | ല 10 | ക 19 | ത്തി 28 | ന്റെ 29 | യാ 22 | ണി 15 | തും 8 |
| | മാ 9 | ലോ 18 | ത്യ 27 | മ 30 | വേ 23 | യും 16 | |
| | | ഈ 17 | ഹി 26 | ണ്ഡ 31 | ണം 24 | | |
| | | | സാ 25 | പം 32 | | | |

ദലം 78

## അർത്ഥാലങ്കാരം

കവിതയിൽ ശബ്ദാലങ്കാരം ബാഹ്യമോടിയുടെയും അർത്ഥാലങ്കാരം ആന്തരികഭംഗിയുടെയും നിദർശനമാണെന്നു പ്രസ്താവിച്ചിരുന്നല്ലോ. അർത്ഥാലങ്കാരത്തെ പ്രധാനമായും സാമ്യം, അതിശയം, വാസ്തവം, ശ്ലേഷം എന്നിങ്ങനെ നാലായി തരംതിരിക്കാം.

### *സാമ്യോക്തിവിഭാഗം*

പറയുന്ന ഒരു കാര്യത്തിനെ ഒന്നുകൂടി നന്നായി വർണ്ണിക്കാൻ മറ്റൊന്നിനോടു തുല്യമാക്കി പറയുന്നതാണ് സാമ്യോക്തി. ഉപമ, പ്രതീപം, രൂപകം, ഉൽപ്രേക്ഷ, അപഹ്നുതി തുടങ്ങി അനേകം സാമ്യാലങ്കാരങ്ങളുണ്ട്.

**ഉപമ**

ഒന്നിനോടൊന്നു സാദൃശ്യം
ചൊന്നാലുപമയാമത്

എന്ന ലക്ഷണത്തിൽനിന്ന് വർണ്ണിക്കുന്ന ഒരു വസ്തുവിനെ (ഉപമേയം) മറ്റൊരു വസ്തുവിനോട് (ഉപമാനം) ചമൽക്കാരകാരകമായി ഉപമിക്കുന്നതാണ് ഉപമാലങ്കാരം. ഉപമിക്കാനായി പോലെ, തുല്യം, സന്നിഭം, സദൃശം തുടങ്ങിയ ഉപമാവാചകങ്ങൾ ഉപയോഗിക്കുന്നു. രണ്ടിലും തുല്യമായിരിക്കുന്ന ധർമ്മം 'സാധാരണധർമ്മം' എന്നു പറയുന്നു.

ഉദാഹരണം: മന്നവേന്ദ്ര! വിളങ്ങുന്നു
ചന്ദ്രനെപ്പോലെ നിൻമുഖം

എന്നതിൽ മുഖം (ഉപമേയം), ചന്ദ്രൻ (ഉപമാനം), പോലെ (ഉപമാവാചകം), വിളങ്ങുന്നു (സാധാരണധർമ്മം) എന്ന വിധത്തിൽ മനസ്സിലാക്കുമല്ലോ. ഉപമാലങ്കാരത്തിന് ലുപ്തോപമ, മാലോപമ, രശനോപമ, സാവയോപമ എന്നിങ്ങനെ പലവിധ പിരിവുകളുണ്ട്.

**പ്രതീപം**

ഉപമാനോപമേയത്വം

മറിച്ചിട്ടാൽ പ്രതീപമാം

പ്രസിദ്ധമായ ഉപമാനത്തെ ഉപമേയമാക്കി വർണ്ണിക്കുന്നതാണ് പ്രതീപം. ഉദാഹരണം: നെന്മേനി വാകതൻ പുഷ്പം

നിന്മേനിക്കൊപ്പമാം പ്രിയേ!

എന്നു വിപരീതമായി വർണ്ണിക്കുമ്പോൾ സാധാരണ രീതിയിലുള്ള ഉപമേയത്തിന് (മേനി), ഉപമാനത്തേ (നെന്മേനിവാകപുഷ്പം)ക്കാൾ വൈശിഷ്ട്യം ലഭിക്കുന്നു.

**രൂപകം**

അവർണ്ണ്യത്തോടു വർണ്ണത്തി-

ന്നഭേദംചൊൽക രൂപകം

എന്നു ലക്ഷണം. ഉപമാനവും ഉപമേയവും ഒന്നുതന്നെയാണെന്നു പറയുന്നതാണു രൂപകം.

കരകാണാത്ത കദന-

ക്കടലിൽപ്പെട്ടനാഥയായ്

എന്നു പറയുമ്പോൾ കദനവും കടലും ഒന്നുതന്നെയെന്നു കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം.

## *അതിശയോക്തി വിഭാഗം*

ചൊല്ലുള്ളതിൽക്കവിഞ്ഞുള്ള-

തെല്ലാമതിശയോക്തിയാം

സാധാരണമായിട്ടുള്ളതിൽ കൂടുതലായി ഒന്നിനെ വർണ്ണിക്കുന്നതാണ് അതിശയോക്തി. ഇതിന് രൂപകാതിശയോക്തി, ഭേദകാതിശയോക്തി, സംബന്ധാതിശയോക്തി, അസംബന്ധാതിശയോക്തി തുടങ്ങിയ വിഭാഗങ്ങളുണ്ട്.

**രൂപകാതിശയോക്തി**

നിഗീര്യാധ്യവസാനംതാൻ
രൂപകാതിശയോക്തിയാം

ഉപമാനോപമേയങ്ങൾക്ക് അഭേദം കല്പിച്ച് ഉപമേയത്തെ കാണിക്കാതെ ഉപമാനത്തെത്തന്നെ പ്രയോഗിക്കുന്നതാണ് 'നിഗീര്യാധ്യവസാനം.'

സരോജയുഗളം കാൺക
ശരങ്ങൾ ചൊരിയുന്നിതാ

എന്നതിൽ നേത്രസരോജയുഗളം കടാക്ഷശരങ്ങൾ ചൊരിയുന്നു എന്നാണു പറയേണ്ടത്. എന്നാൽ, നേത്രത്തെയും കടാക്ഷത്തെയും പറയാതെ സരോജയുഗളമെന്നും ശരങ്ങൾ എന്നും കല്പിച്ചു പ്രയോഗിച്ചിരിക്കുന്നതിനാൽ രൂപകാതിശയോക്തി.

**ഉല്ലേഖം**

ഉല്ലേഖമൊന്നിനെത്തന്നെ
പലതായി നിനയ്ക്കുകിൽ
കാമനെന്നിവനെ സ്ത്രീകൾ
കാലനെന്നോർത്തു വൈരികൾ

ഗുണം പ്രമാണിച്ച് ഒന്നിനെ പലതായി അതിശയകരമായി വിചാരിക്കുന്നതാണ് ഉല്ലേഖം. സൗന്ദര്യം കണ്ട് കാമനെന്നു സ്ത്രീകളും, പരാക്രമം കണ്ടിട്ട് കാലനായി ശത്രുക്കളും നായകനെ ഗണിക്കുന്നു.

## *വാസ്തവോക്തി വിഭാഗം*

ഒരു കാര്യത്തെ അതേപടി അവതരിപ്പിക്കുന്നതാണ് വാസ്തവോക്തി.

**സ്വഭാവോക്തി**

സൂക്ഷ്മസ്വഭാവം വർണ്ണിച്ചാൽ
സ്വഭാവോക്തിയതായത്
സരസം കാൽകുടഞ്ഞോമൽ
കരാംഗുഷ്ഠം നുകർന്നിഹ
ചിരിച്ചീടുന്ന മദ്ധ്യേതാൻ
കരയുന്നിതു ബാലകൻ

എന്നതിൽ ചിരിക്കുന്നതിനിടയിൽ കരയുകയും ചെയ്യുന്ന ബാലനെ സൂക്ഷ്മമായി വർണ്ണിച്ചിരിക്കുന്നു.

**അന്യോന്യം**

പരസ്പരോപകാരം താ-
നന്യോന്യാഖ്യ അലംകൃതി
നിശയാൽ ശശി ശോഭിക്കും
ശശിയാൽ നിശയും തഥാ

രണ്ടു കാര്യങ്ങൾ പരസ്പരം ഉപകരിക്കുന്നത് അന്യോന്യം. ഇവിടെ രാത്രിയും ചന്ദ്രനും ശോഭിക്കുന്നതിനു പരസ്പരം പ്രയോജനപ്പെടുന്നു.

## *ശ്ലേഷവിഭാഗം*

ഒരു വാക്കിന് പല അർത്ഥങ്ങളുള്ളത് സമർത്ഥമായി പ്രയോഗിക്കുന്നതാണ് ശ്ലേഷം.

രണ്ടു കാര്യങ്ങളൊരേഞെട്ടി-
ലുണ്ടാകുംപോലെ ഭാഷയിൽ
ഒരേ ശബ്ദത്തിലർത്ഥം ര-
ണ്ടുരച്ചാൽ ശ്ലേഷമാമത്... എന്നു ലക്ഷണം

**വക്രോക്തി**

ശ്ലേഷംകൊണ്ടു മറിച്ചർത്ഥം
ചെയ്താൽ വക്രോക്തിയായിടും
'കൈക്കൊൾക നന്മയിൽപ്പക്ഷം',
'പീലിയാൽ ഫലമെന്തുമേ?' ..... എന്നതിൽ ഗുരു ശിഷ്യനോട് 'നന്മയുടെ പക്ഷം സ്വീകരിക്കുക' എന്നു പറഞ്ഞപ്പോൾ ശിഷ്യൻ 'നല്ല മയിലിന്റെ പീലിയാൽ എനിക്കു ഗുണമെന്താണ്?' എന്ന് 'നൻ മയിൽ' എന്നതിന് അർത്ഥാന്തരം കല്പിച്ച് മറുപടി പറയുന്നു.

മുകളിൽ വിവരിച്ച അർത്ഥാലങ്കാരങ്ങളുടെ വിഭാഗത്തിൽ ഇനിയും അനേകം ഉപവിഭാഗങ്ങളുണ്ട്. അവയെല്ലാം വിവരിക്കുക എന്നത് ഈ പുസ്തകത്തിന്റെ പരിധിക്കു പുറത്താണെന്നും മനസ്സിലാക്കുമല്ലോ.

## ഭാഗം - 5

# നവീനവൃത്തങ്ങൾ

73 സംസ്കൃതവൃത്തങ്ങളിലും 38 ഭാഷാവൃത്തങ്ങളിലും ആയി ആകെ 111 വൃത്തങ്ങളിൽ പരിശീലനം നേടിക്കഴിഞ്ഞപ്പോൾ വൃത്തങ്ങൾ കവിതയുടെ താളങ്ങളാണെന്ന് ഏവർക്കും മനസ്സിലായിക്കഴിഞ്ഞല്ലോ? താളത്തിലുള്ള ഏതു വരിയും ഒരു വൃത്തത്തിലായിരിക്കും. ആ വൃത്തം നിലവിലുള്ളതോ പുതിയതായി ഉണ്ടാവുന്നതോ ആവാം. അതുകൊണ്ടാണ് വൃത്തമഞ്ജരിയെഴുതിയ എ.ആർ. രാജരാജവർമ്മ അതിന്റെ അവസാനം "ബുദ്ധിമാന്മാർക്കു പുതിയ വൃത്തങ്ങളെ ഇനിയും നിർമ്മിക്കയും ആവാമല്ലോ!" എന്നു പ്രസ്താവിച്ചിരിക്കുന്നത്. ഇനിയുള്ള ദലങ്ങളിൽ ഞാൻ ചിട്ടപ്പെടുത്തിയ ചില വൃത്തങ്ങളും ഫെയിസ്ബുക്കിൽ ഈ വൃത്തപരിശീലനം നടന്നുകൊണ്ടിരുന്നപ്പോൾ പഠിതാക്കൾ ചിട്ടപ്പെടുത്തിയ സംസ്കൃതവൃത്തങ്ങളും ഉൾപ്പടെ 43 നവീന വൃത്തങ്ങൾ നിങ്ങൾക്കു പരിചയപ്പെടാം. ഇവയും തീർച്ചയായും നിങ്ങൾക്കു ഹൃദ്യമാവും.

ഇവയിൽ നിരുപമ മുതൽ ശൈലശിഖരം വരെയുള്ള വൃത്തങ്ങൾ ശ്രീലകം വേണുഗോപാലും, മനോരമ്യം മുതൽ വനമാലി വരെ ലീലാ പാവൂട്ടിയും, സിന്ദൂരം മുതൽ അമൃതം വരെ മീനാക്ഷി പ്രമോദും, സാരംഗം ശ്രീനാരായണൻ മൂത്തേടത്തും, മണിമല്ലിക ലീലാമണിയും, വിനോദം വിനോദ് പെരുവയും, സരോജഹാസം ദേവി കെ. പിള്ളയും, അഭിലാഷം അഭിലാഷ് സുരേന്ദ്രനും, മിത്രപദം വിജയകുമാർ മിത്രക്കാമഠവും ചിട്ടപ്പെടുത്തിയവയാണ്.



### നിരുപമ

ലക്ഷണം: നിരുപമയതാം നസം യംഗം

താളം : തതതതത തംതതം തംതം

ഉദാ : കഥയ മമ ശാരികപ്പെണ്ണേ
കഥകളതിമോഹനം നിത്യം
ഇനിയുമതു കേൾക്കുവാൻ മോഹം
നിറയുവതു കാണുകെൻ ചിത്തേ

### ശശിലേഖ

ലക്ഷണം: സജജംഗയാൽ ശശിലേഖയാം

ഉദാ : ഗിരിനന്ദിനീ വരദായിനീ
കരുണായീ ശുഭകാരിണീ
തവരൂപമെൻ ഹൃദയേ സദാ
ശശിലേഖപോലൊളിതൂകണം

### ഗായിക

ലക്ഷണം: ഗായികയാകും ഭതയംഗത്താൽ

ഉദാ : പാടുക ദേവീ മധുരോദാരം
കേഴുകയാണീയനുകൻ ദീനം
നിന്നുടെ ഗാനം മതിയാവോളം
കേൾക്കുകിലെല്ലാം സുഖമായീടും

### ശോഭനം

ലക്ഷണം: ജതംജഗം ശോഭനമായിടും

ഉദാ : മനോഹരം, താങ്കളിതേവിധം
നിരത്തിടും കാവ്യദലങ്ങളിൽ
ഉണർന്നിതാ സുത്രപദങ്ങളാൽ
മികച്ചൊരാ ഭാവന,യുജ്ജ്വലം!

### ഇന്ദുലേഖ

ലക്ഷണം: മൂന്നു രംഗത്തിലായിന്ദുലേഖാ

ഉദാ : കണ്ണനും രാധയും ചേർന്ന രൂപം

കണ്ണിനും കാതിനും തുമരന്ദം
പ്രേമവും ഭക്തിയും ചേർന്ന രാഗം
ഭാവനയ്ക്കേകിടും കാവ്യഭാവം

**ദേവനാദം**

ലക്ഷണം: മംസംജംഗഗയോടെ ദേവനാദം

ഉദാ : കണ്ണാ, വിണ്ണിനു വെണ്ണിലാവു പോലെൻ
കണ്ണിൻമുന്നിലുണർന്നുവാണിടെന്നും
തിണ്ണം ഞാൻ നറുവെണ്ണ നേദ്യമാക്കാം
മണ്ണിൻ ദണ്ണമതൊക്കെയൊന്നു മാറ്റു.

**പദ്മിനി**

ലക്ഷണം: സഭരം ലം ഗുരു പദ്മിനിക്കു കേൾ (വിയോഗിനിയുടെ സമപാദം)

കവിതാപാദമതീവഹൃദ്യമായ്
വിവിധം വാക്കുകളാലെ കോർത്തു നാം
നവമാമർത്ഥവുമൊത്തുചേർക്കുകിൽ
അവ മിന്നുന്നുഡുപോലനാരതം

**ജ്യോതി**

ലക്ഷണം: വൃത്തം ജ്യോതിഗണങ്ങളാൽ മസജസം.

ഉദാ : ജ്യോതിസ്സായ് പല വർണ്ണമൊക്കെ നവമാം
വൃത്തങ്ങൾക്കനുയോജ്യമായ നിറവിൽ
മുത്തായ് കോർത്തു മനോഹരം ജനഗണം
സത്തായ്ത്തന്നെ രചിച്ചുനൽക വിവിധം

**ആതിര**

ലക്ഷണം: സഭരംയം വരുമാതിരയ്ക്കുപാദം
(വസന്തമാലികയുടെ സമപാദം)

ഉദാ : അഴലിന്നൊക്കെയൊഴിഞ്ഞുപോയിടാനായ്
കരുണാവാരിധി തന്റെ പാദപദ്മം

സ്ഥിരമായ് ചിത്തമദം ത്യജിച്ചു ഭക്ത്യാ
ഭജനം ചെയ്യുകതന്നെയാണു മാർഗ്ഗം.

**ഹരിപ്രിയം**

ലക്ഷണം: രംജതം രലംഗമായ് വന്നിടും ഹരിപ്രിയം.

ഉദാ : വിണ്ണിലിന്നുദിച്ചിടും ചന്ദ്രനെത്ര ശോഭയാം
വെണ്ണിലാവുതുകിയീ മന്നിനാഭ ചേർത്തിതാ
കുഞ്ഞുതാരകങ്ങളോ കണ്ണുചിമ്മി നമ്മളേ
പുഞ്ചിരിച്ചുകാട്ടിടുന്നെന്തു ചന്തമോമലേ!

**ഹംസഗതി**

ലക്ഷണം: തംഭം യജം ലഗയിലെന്നല്ലോ ഹംസഗതി

ഉദാ : വെണ്ണയ്ക്കുവേണ്ടിയിനിയൊന്നെത്തു ഗോപമണീ
ഉണ്ണാനിവൻ തരുമതെന്നുള്ളതോർക്കയിനീ
എണ്ണാനെനിക്കു പരനില്ലില്ലയോർക്ക,മണി-
വർണ്ണാ,യെനിക്കു ഭുവി നീയാശ്രയം തരണം

**ശ്രീലകം**

ലക്ഷണം: ചൊല്ലിടാം ശ്രീലകം താൻ മരഭയംയംഗണത്താൽ

താളം : തംതംതം തംതതംതം തതത തംതം തതംതം

ഉദാ : തീക്കണ്ണും തിങ്കളും, നിൻ തലയിൽ മേലേയിരിക്കും
ഗംഗപ്പെണ്ണോടെതിർക്കും ഗിരിജ,യെല്ലാം സഹിക്കും
പങ്കപ്പാടൊന്നുമാറ്റിക്കഴിക കൈലാസനാഥാ
ശങ്കിക്കാതെന്റെ ചിത്തേ വരിക, സൗഖ്യം വസിക്കാം.

**ഹരിപദം**

ലക്ഷണം: ചൊല്ലാം വൃത്തം ഹരിപദം മംഭയംയം യ ചേർന്നാൽ

ഉദാ : "കണ്ണൻ വന്നാൽ മുരളിയിൽ രാഗമെല്ലാമുയർത്തും
സൗഭാഗ്യം ഞാനവനിലെൻ പ്രേമമെല്ലാം നിറയ്ക്കും."
"രാധേ, നീയെന്തിതുവിധം ഭ്രാന്തു ചിന്തിച്ചിരിപ്പൂ
ബോധം വേണം കളിയിലീമട്ടിലോതല്ലെയൊന്നും."

**ശ്രീപദം**

ലക്ഷണം: പന്ത്രണ്ടാൽ മസജം സരംര വരുകിൽ ശ്രീപദം വൃത്തമാം

ഉദാ : ഇക്കാണുന്ന ചരാചരത്തിനുടയോൻ ശങ്കരൻതാൻ കനി-
ഞ്ഞെക്കാലത്തിലുമെന്റെ ഹൃത്തിലൊളിയായ് വാഴുമെന്നോർപ്പു ഞാൻ
ഭക്ത്യാ നിന്നുടെ മുന്നിലായടിയനും വന്നിടും നിത്യവും
മുക്കണ്ണാ തവ പാദമെന്നഭയമാം, നൽകിടു നൽവരം

**ശുഭരാഗം**

ലക്ഷണം: എട്ടിൽ മംഭംതയ ചേർന്നാ നയ വന്നാലതു ശുഭരാഗം

താളം : തംതംതംതം തത തംതം/ തതതം തംതത തതതംതം

ഉദാ : ഉണ്ണിക്കണ്ണായിനി നീയെൻ കരളിൽ ചേർക്കുക ശുഭരാഗം,
ഉണ്ണാനായീ നവനീതം തരുവേൻ നിന്നുടെ കൊതിതീരേ
തിണ്ണം വന്നീടുകയുണ്ണീ,യിനി നിൻ മോഹനവദനത്തിൽ
വിണ്ണിൻ ഭാഗ്യമതൊന്നാകേ നിറവായ് കാണണമതിഭംഗ്യാ.

**ശൈലശിഖരം**

ലക്ഷണം: ഭംജസന ഭംജസന ഗായൊടുവിൽ വന്നിടുകിൽ ശൈലശിഖരം
നിരനിരേ.

ഉദാ: ശൈലശിഖരത്തിലൊരു പാദമെഴുതാനിവനു നൈപുണിതരൂ ഭഗവതീ
ശങ്കരി ശിവങ്കരിയതിന്നിവനു ശക്തിതരു നിങ്കലിവനെന്നുമഭയം
എൻകരമതിന്നു തവപാദയുഗളം പണിയുമില്ലതിനു തെല്ലു മടിയും
ശങ്കയിവനില്ലയിനിയെന്നുമിവനാ നടയിലെത്തിടുമതേറെ സുകൃതം

**മനോരമ്യം**

ലക്ഷണം: മനോരമ്യവൃത്തം യയസംജഗം വരും.

ഉദാ : പഠിക്കുന്നു തന്ത്രം പലതും മറിച്ചിടാൻ,
ശഠിക്കുന്നു ശക്തർ ശരിയെന്നു സർവ്വദാ
നടിക്കുന്നു ഭാവം പലതും മറയ്ക്കുവാൻ
മടിക്കുന്നു, സത്യം തുറന്നങ്ങു കാട്ടുവാൻ

### തിരുവോണം

ലക്ഷണം: രംനരം നരസലംഗമായി തിരുവോണമെന്നൊരു വൃത്തമാം

ഉദാ : ലോകമാകെയൊരു നാട്യശാലയതുമോർക്കുകിൽ ഭയമേകിടും
ശോകഭാവലയമായിടുന്നു ഹൃദി ദൈന്യമായ് ഭുവി ജീവിതം
മൂകമായിവിടെയാരുമിങ്ങനെയിരുന്നിടൊല്ലതുമോർക്കണേ
ശക്തിയായിവിടെയൊത്തിടൂ പ്രതികരിക്കുവാനിഹ നേരമായ്

### വനമാലി

ലക്ഷണം: ഇഹവൃത്തം സഭസഭമോടേ മസഗം ചേർന്നാൽ വനമാലീ

ഉദാ : ഒളിതൂവാൻ ഗഗനപഥത്തിൽ ചിരിയോടേ ചന്ദ്രനണഞ്ഞു
കുളിരായീ ധരണിയിലപ്പോൾ മതിയേകും ചന്ദ്രികയാലേ
നിരയായീട്ടഴകൊടെയപ്പോൾ ദിവിയാകേ താരകജാലം
വരദീപം രസമൊടൊരുക്കീ ശുഭമായീ സന്ധ്യയുമപ്പോൾ

### സിന്ദൂരം

ലക്ഷണം: രംയരം ലഗം സിന്ദൂരമായിടും

ഉദാ : അന്തിമാനമേയെൻ നെറ്റിയിൽ തൊടൂ
ചന്തമാർന്നനിൻ സിന്ദൂരരേഖകൾ
മന്ദിരാങ്കണത്തിൽ നിന്നിടുന്നു ഞാൻ
കാന്തിയേകുമീയാരുണ്യവേളയിൽ!

### രസാലം

ലക്ഷണം: സഭയോടൊത്തു ഭഗംഗ രസാലം

ഉദാ : കവിതേ! നീയൊരു മോഹിനിയല്ലോ
കവനം തീർക്കെ, ലസിപ്പവളല്ലോ
പ്രണയം തീർത്തകതാരിലു വശ്യം
കണികാണാൻ കൊതിയാകുമി രൂപം!

**നിർമ്മലം**

ലക്ഷണം: നഗണമോടു രേഫത്രയം നിർമ്മലം

ഉദാ : ഇടയരോദനം കാറ്റിലൂടെത്തവേ
കടകരിഞ്ഞൊരാ വൃക്ഷവും വീണുപോയ്
കൊടിയവേനലിൻ മുൾത്തലപ്പേന്തിയാ-
തടിനി, തൻനിഴൽവീഥിയിൽ മാഞ്ഞുപോയ്

**പുഷ്പിണി**

ലക്ഷണം: നതതയോടൊത്തു രം ചേർന്നു പുഷ്പിണീ

ഉദാ : കവിത പൂക്കുന്ന കാടിന്നു സാദരം
ഹൃദയെയാനന്ദമേകുന്നു ധന്യയായ്
കവിത പാടുന്ന കാടിന്റെ പൈങ്കിളി-
ക്കരികിലിന്നെന്റെ വാത്സല്യമന്ത്രണം!

**തരംഗം**

ലക്ഷണം: തരംഗം വരും യജസരംഗം ചമച്ചാൽ

ഉദാ : കളിക്കൂ! യുധിഷ്ഠിര!, എടുക്കൂ കരുക്കൾ
പൊളിക്കേണമിന്നു തവ ധർമ്മാഭിമാനം
കളിച്ചൂതിലിട്ടു, പൊടിയാകുന്നു ധർമ്മം
കളംവിട്ടിറങ്ങുവതിനാകാതിരിപ്പൂ!

**മധുരവം**

ലക്ഷണം: യകാരത്തൊടു നരംഭലംഗം മധുരവം

ഉദാ : എനിക്കുള്ളിലെരിയും കനൽക്കുണ്ഠമൊഴിയാൻ
എനിക്കേകൂ,യനിശം കുളിർക്കാറ്റിന ലകൾ
മനക്കോണിലിനിയും തണൽ തീർത്തു, സുഖമായ്
കനിഞ്ഞീടു ഹരനേ! കൃപാപൂർവ്വമിനിയും

**മണിവർണ്ണം**

ലക്ഷണം: തംതംനസംഗത്തിലെഴുതി മണിവർണ്ണം

ഉദാ : കാറ്റേറ്റു ചായുന്ന ചെറുകതിരു തിന്നാൻ
പറ്റങ്ങളായെത്തി, കിളിമൊഴികളിപ്പോൾ
പറ്റുന്നപോൽ നെല്ലു കുനുകുനെകൊറിച്ചു
കാറ്റെന്നപോലങ്ങു മറയുവതു കണ്ടു

**കാന്തി**

ലക്ഷണം: നരജരംഗമൊന്നുചേർന്നു കാന്തിയാകും

ഉദാ : പവിഴമുത്തു ചാർത്തിനിന്നു രാത്രിവാനം
ധവളപുഷ്പകാന്തിയാർന്നു, ധാത്രിയെങ്ങും
തവിഷമേഘലമേതുപൂവുമായി നില്പു
നവദിനത്തിൽ വർഷപുഷ്പമേകുവാനോ?

**മണിനാദം**

ലക്ഷണം: നഭ നഭംഗഗ വരുകിലോ മണിനാദം

ഉദാ : കനകമുന്തിരിലതകളുള്ളൊരു വീട്ടിൽ
കനവുറങ്ങിയ കിളിമൊഴിഞ്ഞൊരു കൂട്ടിൽ
മനമുരുക്കിയ രുജയുറഞ്ഞൊരു കോണിൽ
തനിയെനിന്നവളിണയെ നോക്കവെ മൂകം!

**രസിക**

ലക്ഷണം: ഏഴിലാം രനഭയാൽ യതി, രംനഗം രസികയായ്

ഉദാ : എന്റെയുള്ളിലുണരും നവഗീതകങ്ങളറിയാൻ;
എന്നുമെന്റെ സവിധേ ചിരിതൂകിനിന്ന ലളിതേ!
ഏറെനാളിലഭയം തരുമെന്റെ ദേവി വരദേ;
ഏകയാകുമിവളിൽ കനിവിന്റെ മാരി ചൊരിയൂ!

**രാഗമാല**

ലക്ഷണം: നമര രംരാഗം, രാഗമാലാഖ്യയെന്നോതിടേണം

ഉദാ : പകുതിസ്വപ്നങ്ങൾ ബാക്കിവച്ചെങ്ങുപോ,യെൻ വിളക്കേ!
അകലെ ശ്യാമത്തിൻ തേരിതാ വേഗമിങ്ങെത്തിടുന്നു
പകലെരിഞ്ഞീടും വേളയിൽ നില്പു ഞാൻ; നിന്നെ നോക്കീ-
ട്ടകമലർ തേടും നിന്റെ സാമീപ്യമേൽക്കാൻ കൊതിച്ചു.

**വസന്തം**

ലക്ഷണം: നയജതതംഗങ്ങളിൽ വസന്തം വരും വൃത്തമായ്

ഉദാ : തരളിതരാവിൽ മയങ്ങുമീ പിഞ്ചുപൈതങ്ങളേ
തിരയുകയല്ലോ വനാന്തരേ വേട്ടനായെന്നപോൽ
പലകുറി രക്ഷപ്പെടുന്നിവർ രാത്രിതൻ രക്ഷയാൽ
അലയുകയാണെൻ ഹൃദന്തവും രക്ഷയ്ക്കുവേണ്ടിയായ്!

**മേഘരാഗം**

ലക്ഷണം: നനമസജഗഗം ചേർന്നാലതു മേഘരാഗമാകും

ഉദാ : മഴമുകിലൊളിവർണ്ണൻ ഗോപകുമാരൻ വരുമ്പോൾ
മിഴിയിതളുകളിൽ ഹാ! പ്രേമമുണർന്നു ഗോപികയ്ക്കും
മഴയുടെ ചിരികേൾക്കേ പീലിവിടർത്തിയാടി കേകി
കഴലിണ തൊഴുതീടാൻ പാടലവൃന്ദമെത്തി ചാരെ!

**ചന്ദ്രമുഖി**

ലക്ഷണം: ചന്ദ്രമുഖീ ഭംമംസതജം പിന്നാലെ ലഗം വരുകിൽ

ഉദാ : കണ്ടിടുമോ നീ സുന്ദരിമുല്ലേ കിങ്ങിണിശിഞ്ജിതമെൻ
ചെണ്ടുകളോടും ചേലിലു ഞാനിന്നാടിരസിക്കുകയായ്
വണ്ടുകളെല്ലാം തേൻനുകരാനായെത്തവെ നിൻമുഖമോ;
വിണ്ടലചന്ദ്രൻ പുഞ്ചിരിതൂകുംപോലിത മിന്നുകയായ്

### ശിശിര

ലക്ഷണം: നഭസനംജ ര വരുമാ ശിശിരയതെന്നു ചൊല്ലിടാം

ഉദാ : ശിശിരകാല സുഖസുതാര്യ രതിവിലോലമേഘമേ
നിശയിലെന്റെ തലിനമായി, വരുകയില്ലെയോമനേ
ശശിയുമെത്തി,യുഡു നിരന്നു നിറനിലാവു തൂകവേ
അശുഭചിന്ത നിറയുമെന്റെ ഹൃദയദുഃഖമകറ്റണേ.

### കളഭം

ലക്ഷണം: കളഭം കൂട്ടാം സതയോടൊപ്പം യഭയും ചേർത്താ മസയും

ഉദാ : ശിശിരം മൂടും കനകക്കുന്നിൽ വരവായ് വേനൽക്കിളികൾ
പശിയാറ്റാനായ് മണികൾ നോക്കും വിരവില്ലാറ്റക്കിളികൾ
കുശലം കേൾക്കും ചെറുപുൽച്ചാടൻ കളിയായ് നെല്ലിൻകതിരിൽ
പശുവിൻകൂട്ടം കലഹംകൂട്ടും വഴിയിൽ കൈതച്ചിരികൾ

### അഹികാന്തം

ലക്ഷണം: നഭജരം, നഭജഗം വരുന്ന ശീലിനഹികാന്തമതു ചൊല്ലിടാം

ഉദാ : വലിയമോഹമിഴചേർത്തു, ജീവിതം പെരിയമീൻ വലയൊരുക്കവേ
അലകളായിയണയുന്ന സങ്കടം ചുഴിയൊരുക്കി വിധിയാഴിയിൽ
വലയിതെത്ര ബലമുള്ളതാകിലും ചെറിയ പോറലതിലേൽക്കുകിൽ
മലകണക്കെയവ ഛിന്നഭിന്നമായ് ചെറിയയാശവരെ മായ്ച്ചുപോയ്.

### അമൃതം

ലക്ഷണം: നസയഗ വരുന്നതാദ്യത്തിൽ
അമൃതം സനയഗ രണ്ടിങ്കൽ

ഉദാ : മഴമണിയുതിർന്ന പൂമുറ്റ-
ത്തൊഴുകീ കുമിളകളെമ്പാടും
മിഴികളിലുണർന്നു വർണ്ണങ്ങൾ
മഴവില്ലെഴുനിറമേകുമ്പോൾ

സാരംഗം

ലക്ഷണം: ജമം ജമം വന്നാലതാണു സാരംഗം

ഉദാ : നിരത്തിനോക്കാം ഞാനറിഞ്ഞ വർണ്ണങ്ങൾ
ചൊരിഞ്ഞിടേണേ നിൻ കൃപാകടാക്ഷങ്ങൾ
ഗുരുപ്രഭോ നിത്യം നമിച്ചിടാം പാദം
യഥാർഹമെന്നിൽ നീ കനിഞ്ഞിടൂ വേഗം

മണിമല്ലിക

ലക്ഷണം: രംനരം സ ജ ജ ഗം വരുന്ന ഗണങ്ങളായ് മണിമല്ലികാ

ഉദാ : ബിംബിസാരനുടെ യജ്ഞശാലയിലവന്നു വന്നൊരു ഭിക്ഷുവിൻ
ബിംബമൊന്നു ഹൃദയാന്തരത്തിലണഞ്ഞമാത്രയ ഭൂസുരൻ
ബന്ധമുക്തിയുടനേകി, ഛാഗികളൊത്തു നമ്രശിരസ്കരായ്
ബന്ധുരംഭുവനെ ഹിംസയല്ല, യഹിംസയോതിയ ബുദ്ധനേ!

വിനോദം

ലക്ഷണം: നനനന ഭനഭഗ നിരനിരെ വന്നതഭിധ വിനോദമതാം

ഉദാ : ധരയിതിലനുദിനമരുണനതേകുമൊരരിയ ശോഭയിതാ
വനജമതുണരുമിയസുലഭകാന്തിയിലരുമ വാസരമായ്
മതിയിതിലൊരു നിജപഥമതിനേകുമിതറിക സൂര്യമനം
ഉലകിതിലിതുസമമൊരുവനുമില്ലതു മനമിതിൽ സ്മരണം

സരോജഹാസം

ലക്ഷണം: ജരം ജരം ലഗം സരോജഹാസമായിടും

ഉദാ : ചൊരിഞ്ഞിടുന്നു നന്മതന്നെ ഹർഷപൂർണ്ണമായ്
ചമച്ചിടുന്നു സർവ്വവും കനിഞ്ഞു ഭാഗ്യമായ്
ചിരിച്ചു നല്ല ജീവിതം രസിച്ചു വാഴ്ന്നിടാൻ
ചരിച്ചിടാം കരുത്തുമായ് തെളിഞ്ഞു ഭൂമിയിൽ

**അഭിലാഷം**

ലക്ഷണം: നനനന ഗുരുവൊടു വിഷമമതാം
സസസംഗ സമേ,യഭിലാഷം

ഉദാ : ഒരു ചെറുമലരിലെ ദലമതിലായ്
മരുവും നിറമേ വരുമോ, നീ
ഒരു ചെറുവരയതു മനമതിലായ്
തഴുകാനണയൂ സുകൃതം, നീ!

**മിത്രപദം**

ലക്ഷണം: മിത്രപദത്തിനു ഭംഭഭരം വരും

ഉദാ : പാരിതിനാശ്രയമായി വരുന്നൊരു
കാരണകാരകനായ ഗണേശ്വരാ
വാരണമൊക്കെയൊഴിക്കയെനിക്കിനി
നേരൊടെ തന്നിടണേ വരമാംവരം

## ഉപസംഹാരം

ഈ ദലങ്ങളെല്ലാം മനസ്സിലുറപ്പിച്ചു വായിച്ചുപോന്നവർക്കും പരിശീലനം നടത്തിയവർക്കും കവിതയെന്താണെന്നും അതു നൽകുന്ന രസാനുഭൂതിയെന്തെന്നും അതു പ്രദാനംചെയ്യുന്ന വഴികളേതൊക്കെയെന്നും നന്നായി മനസ്സിലായിട്ടുണ്ടാവുമെന്നു കരുതുന്നു. ഏതൊരു കലയ്ക്കും പരിശീലനം ആവശ്യമാണ്. എന്നാൽ, ഒരു പരിശീലനവും ആവശ്യമില്ലാതെ ആർക്കും എടുത്തു പ്രയോഗിക്കാവുന്ന കലയായി കവിതരചന മാറിയിരിക്കുന്നു. കവിതയുടെ തലങ്ങൾ മാറിപ്പോയി, പണ്ടത്തെ ചിട്ടവട്ടങ്ങളിൽ എഴുതുന്നതൊന്നുമല്ലാ കവിതയെന്ന് ഉദ്ഘോഷിക്കപ്പെടുന്നു. കാരണമെന്താണ്? കവിയായി പ്രശസ്തി നേടണം. എന്നാൽ, അതിനുള്ള നല്ല വഴികൾ പഠിക്കുവാൻ താത്പര്യമില്ലാ. ഒരു വൈതാളികവൃന്ദം പുറകിലുണ്ടെങ്കിൽ ആർക്കും, എന്തും കവിതയെന്ന പേരിൽ എഴുതി പേരെടുക്കാം.

ആനുകാലികങ്ങൾ അവയെ പ്രോത്സാഹിപ്പിക്കുവാൻ കൂട്ടുചേർന്നപ്പോൾ കവിതകൾ 'ഗവിതകൾ' ആയി മാറി. കൂട്ടുകൂടി ചില അവാർഡുകൾ സംഘടിപ്പിക്കാം, അല്ലെങ്കിൽ വാങ്ങാം. പക്ഷേ, നല്ല കവിതകൾ ഇന്നും സൗമ്യസരിത്തുകൾ പോലെയൊഴുകി ആസ്വാദകഹൃദയങ്ങളെ കുളിർമ്മയണിയിപ്പിച്ചുകൊണ്ടിരിക്കുന്നു. ആത്മസംതൃപ്തിക്കുവേണ്ടി നല്ലനല്ല കവിതകളെഴുതുന്നവരുടെയും ആസ്വദിക്കുന്നവരുടെയും വംശം ഇന്നും കുറ്റിയറ്റുപോയിട്ടില്ലായെന്നതു സന്തോഷം പകരുന്നു.

നമ്മുടെ പൂർവ്വികന്മാർ ഈ രംഗത്ത് എത്രമാത്രം പ്രാഗത്ഭ്യം ഉള്ളവരായിരുന്നുവെന്ന് ഈ ദലങ്ങളിൽനിന്നു ചെറിയ അളവിലെങ്കിലും നിങ്ങൾക്കു മനസ്സിലാക്കുവാൻ കഴിയുന്നുണ്ടെങ്കിൽ എന്റെ ഈ സപര്യ ധന്യമാവും. നിങ്ങൾക്ക് അതിനു സാധിക്കട്ടേയെന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.



